# നൈൽഡയറി

(യാത്രാവിവരണം)



ഗ്രന്ഥകർത്താവ്:

എസ്സ്. കെ. പൊറേറക്കാട്ട്

1954/1129

PUBLISHERS:

THE MANGALODAYAM LTD.,

TRICHUR.

## ഉള്ളടക്കം








മദ്ധ്യധരണ്യാഴി
അലക്സാന്ത്രിയ
കൈറോ
ഈജിപ്ത്
ആംഗ്ലോ
ഈജിപ്ഷ്യൻ
സുഡാൻ
ഖാർത്തും
എത്യോപ്യാ
റുഡോൾഫ്
തടാകം
കെനിയ
ഭൂമദ്ധ്യരേഖ
വിക്ടോറിയ തടാകം.
K & Co.

**നൈൽനദി.**



നൈൽനദി (നിമുലെമുതൽ ഖാർത്തുംവരെ).

നീളംകൊണ്ടു്, ലോകത്തിലെ രണ്ടാമത്തെ വലിയ നദിയായ നൈൽ, വിക്ടോറിയാതടാകത്തിൽനിന്നുത്ഭവിച്ചു്, ഉഗന്തയിലൂടെ സഞ്ചരിച്ചു്, ആംഗ്ലോ ഈജിപ്ഷ്യൻ സുഡാനിൽ പ്രവേശിച്ചു് അവിടെവെച്ചു് 'ബാഹ്ർ-എൽ-ഘസാൽ' നദിയോടു ചേർന്നുകൊണ്ടു്, 'വെള്ള നൈൽ' എന്ന പേരോടുകൂടി ഖാർത്തൂമിലേയ്ക്കു ഗതി തുടരുന്നു. അബിസ്സീനിയൻമലകളിൽനിന്നു പുറപ്പെടുന്ന 'ബാഹ്ർ-എൽ-അസ്രാക്ക്' അഥവാ നീലനദിയും, വെള്ളനൈലും ഖാർത്തൂമിൽവെച്ചു സമ്മേളിച്ചു മഹത്തായ നൈൽനദിയായി ന്യൂബിയൻമരുഭൂമിയിലൂടെയും ഈജിപ്തിലൂടെയും ഒഴുകി, കൈറോവിൽവെച്ചു രണ്ടു കൈവഴികളായിപ്പിരിഞ്ഞു ബൃഹത്തായ നൈൽത്തുരുത്തു നിർമ്മിച്ചുകൊണ്ടു മദ്ധ്യധരണ്യാഴിത്തീരത്തെത്തുകയും, 'റൊസെററാ', 'ഡാമ്യെററാ' എന്നീ രണ്ടു സ്ഥലങ്ങളിൽനിന്നു സമുദ്രത്തിലേയ്ക്കു് ഒഴിയുകയും ചെയ്യുന്നു.

ജിഞ്ചമുതൽ അലക്സാൻഡ്രിയവരെ, ഏതാണ്ടു നാലായിരം മൈൽ ദൂരം, നൈൽനദിയുടെ കൂടെ കരവഴിയായും കപ്പലിലൂടെയും ഈ ലേഖകൻ അഞ്ചുമാസക്കാലംകൊണ്ടു നിർവ്വഹിച്ച ഒരു സാഹസികയാത്രയുടെ വിവരണമാണു് ഈ ഗ്രന്ഥം.

# നൈൽഗാനം

യേ മോജ് അന്നീൽ അൽമഫിലക്ക്—

ഹുദ്‌ലഫ്-ഇൽ-ഫവ്വമ്മിന്നി—

യേ റയ് മസ്ര് ബന്ദഫിലക്ക്—

എമാന-എമാന-എമാന!

യേ റയ് മസ്ര് തമ്മിന്നി—

യേ റയ് മസ്ര് സുയീബ്നാ:

ലിവേഡി ഫീ ഫബായിബ്നാ

എമാന റുഫ് കതമ്മിന്നി.

[ഒരു പഴയ സുഡാൻഗാനം]



അഴകേലും നൈലേ നീ-
യൊഴുകിവരുന്നെവിടുന്നോ!
കല്ലോലങ്ങൾ തകർക്കാതെ
മെല്ലെ മെല്ലെപ്പൊങ്ങുക നീ.
വായുവിൽ മേയും വനഗാനം
നീയുൾക്കൊണ്ടു കുതിച്ചാലും
വിശ്രുത'മസ്രിൻ'*മാറിൽ നീ
വിശ്രമമേൽക്കാൻ പോകുന്നു.

പോവുക നീ, പോവുക നീ, —
ഭാവുകമാശംസിപ്പൂ!
മാഴ്കരുതേ, നദിയേ നീ;—
മാനവസോദരരുണ്ടവിടെ.



* മസ്ര്=ഈജിപ്ത്

# നൈൽഡയറി

## നൈൽ

നൈൽ ഒരു മഹാകാവ്യമാണു്.

സൃഷ്ടികാലംതൊട്ടിങ്ങോട്ടുള്ള എത്രയോ പരിവത്തനങ്ങളുടെ ചരിത്രങ്ങൾ നാലായിരം നാഴികയോളം നീളം വരുന്ന നൈൽക്കരയുടെ ഉഭയപാശ്വങ്ങളിലും ചൂളിപ്പിടിച്ചു കിടക്കുന്നുണ്ടു്. അതിപുരാതനസംസ്കാരങ്ങളുടെ അത്ഭുതാവശിഷ്ടങ്ങളും, ആധുനികപരിഷ്കാരത്തിന്റെ നേട്ടങ്ങളും, പ്രകൃതിസമ്പൽപരിണാമങ്ങളും, മനുഷ്യപ്രയത്നത്തിന്റെ പരിണതഫലങ്ങളും ആ മണ്ണിൽ ഇടകലന്നു വിലസുന്നു.

സൂര്യരശ്മിസ്പശമേല്ക്കാത്ത ഘോരവനാന്തരങ്ങളും, ചുട്ടുപൊള്ളുന്ന മരുപ്പരപ്പുകളും, പുൽത്തുരുത്തുകളും, പുതുനഗരങ്ങളും മാറി മാറിപ്പുണന്നുകൊണ്ടാണു് ആ മഹാനദി ഒടുവിൽ മദ്ധ്യധരണ്യാഴിയെ ശരണം പ്രാപിക്കുന്നതു്. വ്യത്യസ്തങ്ങളായ നരവഗ്ഗങ്ങളേയും ജന്തുലോകത്തേയും ഇത്ര വിപുലമായ തോതിൽ പ്രതിനിധാനംചെയ്യുന്ന മറെറാരു നദീതാഴ്വാരം ഭൂമിയിലില്ല. പാരീസ്സിന്റെ ഗന്ധം പകന്നുതരുന്ന കൈറോനഗരം നാലായിരം കൊല്ലം പഴക്കം ചെന്ന മനുഷ്യജഡത്തിന്റെ നാററവും കാഴ്ചവെയ്ക്കുന്നുണ്ടു്.

എന്തെല്ലാം തരത്തിലുള്ള വിചിത്രജന്തുക്കളാണ് നൈൽക്കരയിലെ കാടുകളിൽ വിഹരിക്കുന്നത്! പുള്ളിക്കുപ്പായമിട്ട് പൊയ്ക്കാലിൽ നടക്കുന്ന ദീർഘകന്ധരനായ ഒട്ടകപ്പുലി. മുക്രയിട്ടു മണ്ടുന്ന മുൻശുണ്ഠിക്കാരനായ കണ്ടാമൃഗം. വേലിയുടെ നിഴലിൽ പെട്ട വെള്ളക്കുതിരയെപ്പോലുള്ള സീബ്ര. നരയൻതാടിക്കാരനായ 'വിൽഡെബീസ്റ്റ്.' ചിതൽപ്പുററിന്റെ സിംഹാസനത്തിൽ ശാന്തഗംഭീരനായി കുത്തിയിരിക്കുന്ന മൃഗരാജൻ — ഈ മേഖലയിൽത്തന്നെ ആൾക്കുരങ്ങുകളും, ചൂളംവിളിക്കുന്ന കൃഷ്ണസർപ്പങ്ങളും കൊമ്പുള്ള നാഗങ്ങളും സഞ്ചരിക്കുന്നു. നൈലിലെ നീർക്കയങ്ങളിൽ ഊളിയിട്ടു പൊങ്ങിയും മുക്രയിട്ടു മുങ്ങിയും കൂത്താടുന്ന ഹിപ്പൊപ്പൊട്ടേമസ്സിൻക്കൂട്ടത്തിനടുക്കെത്തന്നെ, മണൽത്തിട്ടുകളിൽ മരത്തടികൾ നിരത്തിവെച്ചപോലെ ആതപസ്നാനം ചെയ്യുന്ന മുതലക്കൂട്ടങ്ങളേയും കാണാം. കാട്ടാനകൾ വെള്ളം കുടിക്കാനിറങ്ങുന്നതും ആ മൂലയിൽത്തന്നെയാണ്.

നീലചില്ലീസിന്റെ നിതംബകഞ്ചുകം ധരിച്ച ഫ്രഞ്ചുനർത്തകികളെപ്പോലെ തുടയും തുള്ളിച്ചുകൊണ്ടു നൃത്തം ചവിട്ടി നടക്കുന്ന ഒട്ടകപ്പക്ഷികളും, നെററിയിൽ ചന്ദനക്കുറിയിട്ട ഗേസൽമാനുകളും, കോമാളികളായ ബാബൂൺകുരങ്ങുകളും, നിറപ്പകിട്ടുള്ള കുററൻചിറകുകളോടുകൂടിയ ചിത്രശലഭങ്ങളും നൈൽക്കരയെ ഒരു നാടകശാലയാക്കി മാററുന്നു.

നൈൽക്കരയിൽനിന്നു നോക്കുമ്പോൾ നരച്ച പുൽമൈതാനങ്ങൾക്കപ്പുറം ചെമ്പൻകുന്നുകൾക്കിടയിലെ സൂര്യാസ്തമയം മറക്കാൻ കഴിയാത്ത ഒരു കാഴ്ചയാണ്.

ജൂബയിൽനിന്നു ഖാർത്തൂമിലേയ്ക്കു നൈൽക്കപ്പലിലൂടെ യാത്രചെയ്യുമ്പോൾ ഇരുപാടും കാണുന്ന വിചിത്രലോകവും അവയിലെ ജീവിതചലനങ്ങളും നമ്മെ അമ്പരപ്പിക്കുന്നു. ദീർഘപാദരായ കിരാതന്മാർ ദിഗംബരരായി വിഹരിക്കുന്ന വെളിമ്പ്രദേശങ്ങൾ യാഥാർത്ഥ്യത്തിലെ സ്വപ്നങ്ങളായി മാറുന്നു; വർഷലക്ഷങ്ങൾക്കപ്പുറത്തെ നരജീവിതനാടകങ്ങൾ മനസ്സിലേയ്ക്കിരച്ചുവരുന്നു.

ഇരുണ്ട രാത്രി. എങ്ങും നിശ്ശബ്ദത. നൈൽക്കപ്പലിന്റെ കിതപ്പു മാത്രമേ ആ വനശാന്തിയെ ഭഞ്ജിക്കുന്നുള്ളൂ.....ദൂരെ ആകാശത്തിൽ ഒരു ചുകന്ന പ്രകാശവലയം ദൃശ്യമാകുന്നു. കപ്പൽ മെല്ലെ ആ പ്രകാശവലയത്തെ സമീപിക്കുന്നു. കാട്ടാളന്മാർ!

വന്യമൃഗങ്ങളെ അകററാൻ അവർ ഉയരത്തിൽ ജ്വലിപ്പിച്ച അഗ്നിയുടെ പ്രകാശമാണു് മുമ്പേ കണ്ടതു്. പെട്ടെന്നു് ആർപ്പും വിളിയും മുഴങ്ങുന്നു. കാവിമണ്ണുകൊണ്ടു ദേഹത്തിൽ കളങ്ങൾ വരച്ച പൂർണ്ണനഗ്നരായ ആ കിരാതന്മാരുടെ കോലങ്ങൾ ചെന്തീപ്രഭയിൽ തെളിഞ്ഞു കാണുന്നു. കപ്പലിനെ കണ്ട ആഹ്ലാദത്തോടെ അവർ തീയ്ക്കുചുററും നൃത്തംചെയ്യുന്നു.

അപ്പോൾ മനുഷ്യജീവിതത്തിന്റെ ആദിമകാലത്തെ അന്തരീക്ഷത്തിലേയ്ക്കു നമ്മളറിയാതെ ഇറങ്ങിച്ചെന്നുപോകുന്നു.

ന്യൂബിയാമരുഭൂമി, ആ മരുപ്പരപ്പിലെ ചന്ദ്രികയുടെ മാസ്മരശക്തി, നിശ്ചലമായ വിശാലതയ്ക്കിടയിൽ ഒററപ്പെട്ടുനില്ക്കുന്ന പഴയ അമ്പലങ്ങൾ പൂഴിമണ്ണിലെ പൂ

നിലാവിൽ പ്രശോഭിക്കുന്ന കാഴ്ച—ഇവയൊന്നും മനസ്സിൽ നിന്നു മാഞ്ഞുപോകുന്നതല്ല.

ഈജിപ്തിൽ.

ശാശ്വതമൂല്യസങ്കല്പത്തോടെ കെട്ടിപ്പൊക്കിയിരുന്ന രാജകീയശവക്കല്ലറകൾ—പിരമിഡ്ഡുകൾ—അതാ നൂററാണ്ടുകളുടെ മൈൽക്കററികൾപോലെ അവിടെ നിലംപററിക്കിടക്കുന്നു. ആ ഈത്തപ്പനയുടെ പച്ചക്കുടക്കുകീഴിൽ അയ്യായിരം കൊല്ലങ്ങൾക്കപ്പുറം ജീവിച്ചിരുന്ന ഒരു മനുഷ്യന്റെ 'മമമി'യുടെ അവശിഷ്ടങ്ങൾ ഒളിഞ്ഞുകിടക്കുന്നുണ്ടായിരിക്കാം.



ഫാറോരാജാക്കന്മാരുടെ കോട്ട-കൊട്ടാരങ്ങളുടെ അവശിഷ്ടങ്ങൾ നൈലിന്റെ കിഴക്കെക്കരയിലും, അവരുടെ ശവക്കല്ലറകളും ശ്മശാനങ്ങളും പടിഞ്ഞാറെക്കരയിലും മണ്ണടിഞ്ഞു കിടക്കുന്നു—'ലക്സർ', 'തീബ്സ്' തുടങ്ങിയ പ്രാചീനനഗരങ്ങളുടെ മണൽസ്മരണകൾ.

വിശ്വവിഖ്യാതവനിതയായ ക്ലിയോപാട്രാറാണിയുടെ പ്രണയവിഹാരരംഗങ്ങളും നൈൽക്കരയിൽ തങ്ങിക്കിടക്കുന്നു.

അതേ: നൈൽ ഒരു മഹാകാവ്യമാണ്.

# റിപ്പൺറൊള്ളച്ചാട്ടം

## അഥവാ

# നൈൽനദിയുടെ ഉത്ഭവസ്ഥാനം

നവംബർ 9 (1949)

ലോകത്തിലെ ഏററവും വലിയ ശുദ്ധജലതടാകമായ 'വിക്ടോറിയാ നായാൻസാ' ഇരുണ്ട ആഫ്രിക്കയുടെ മാറിൽ ഒരു നീലപ്പതക്കംപോലെ പരിലസിക്കുന്നു.

26,828 ചതുരശ്രമൈൽ വിസ്തീർണ്ണമുള്ള ഈ മഹാജലാശയത്തെ കണ്ടുപിടിച്ചു് അതിനെപ്പററി പരിഷ്കൃതലോകത്തിനു് ആദ്യമായി അറിവു നല്കിയതു ക്യാപ്ടൻ സ്പെക്കെ എന്ന പേരായ ഇംഗ്ലീഷുസഞ്ചാരിയാണു്. എന്നാൽ, സ്പെക്കെയുടെ ഈ കണ്ടുപിടുത്തത്തിനു് (1858 ലാണു് സ്പെക്കെ ഈ തടാകം കണ്ടെത്തിയതു്, എത്രയോ കാലം മുമ്പുമുതല്ക്കുതന്നെ, ആഫ്രിക്കയുടെ ഉൾനാടുകളുമായി അടിമവ്യാപാരം നടത്തിക്കൊണ്ടിരുന്ന അറബികൾക്കു് ഈ അത്ഭുതജലാശയത്തെക്കുറിച്ചു് അറിവുണ്ടായിരുന്നു. 'ഉക്കെറെവെ' എന്ന പേരിലായിരുന്നു ഈ തടാകം അവരുടെയിടയിൽ അറിയപ്പെട്ടിരുന്നതു്. എന്നാൽ അതിനേക്കാൾ ആശ്ചര്യകരമായ മറെറാരു വസ്തുത, ഇന്ത്യയിലെ പുരാതനഹിന്ദുക്കൾക്കു നൈൽനദിയെക്കുറിച്ചും അതിൻെറ ഉത്ഭവസ്ഥാനമായ ഈ തടാകത്തെക്കുറിച്ചും വ്യക്തമായ അറിവുണ്ടായിരുന്നുവെന്നതാണു്. ഹൈന്ദവപുരാണങ്ങളിൽ നൈൽനദിയെ 'കൃഷ്ണാ' അഥവാ 'മഹാകാളീനദി' എന്നാണു് പറഞ്ഞുകാണുന്നതു്—'നീല'നൈൽ

എന്നാണല്ലോ ഈ നദിയെ ഇന്നും വിളിച്ചുവരുന്നതു്. കൃഷ്ണയുടെ ഉത്ഭവം 'അമരാ' എന്ന രാജ്യത്തിൽനിന്നാണെന്നും പുരാണങ്ങളിൽ പറയുന്നു. വിക്ടോറിയാതടാകത്തിന്റെ വടക്കേകിഴക്കേ പ്രദേശത്തിനു് 'അമരാ' എന്നാണു് ഇന്നും പറഞ്ഞുവരുന്ന പേരു്. ഹൈന്ദവപുരാണങ്ങളിലെ ഈ വസ്തുതകളെ അടിസ്ഥാനമാക്കി വിരചിച്ച പഴയ ആഫ്രിക്കയുടെ ഒരു ഭൂപടം 1801-ൽ Asiatic Researches Vol. III ൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായിട്ടുണ്ടു്. കർണ്ണൽ റിഗ്ബി എന്ന മാന്യൻ തനിക്കു സമ്മാനിച്ച ഈ പഴയ ഭൂപടം, തന്റെ ആഫ്രിക്കൻയാത്രകളാകളും, നൈലിന്റെ ഉത്ഭവസ്ഥാനം തിരഞ്ഞുപിടിക്കുന്നതിനും തനിക്കു വളരെ സഹായകമായിത്തീർന്നുവെന്നും പുരാതനഹൈന്ദവക്കു വിക്ടോറിയാതടാകത്തിന്റെ വടക്കും തെക്കുമുള്ള പ്രദേശങ്ങളുമായി എന്തോ ചില ബന്ധങ്ങൾ ഉണ്ടായിരുന്നതായി താൻ പൂർണ്ണമായി വിശ്വസിക്കുന്നുണ്ടെന്നും സ്പീക്കെ തന്റെ 'Discovery of the Source of the Nile' എന്ന ഗ്രന്ഥത്തിൽ തുറന്നു സമ്മതിക്കുന്നുണ്ടു്.

സ്പീക്കെ നൈൽനദിയുടെ ഉത്ഭവസ്ഥാനത്തു് ആദ്യമായി ചെന്നുചേർന്നപ്പോൾ കണ്ട കാഴ്ചകളെക്കുറിച്ചു തന്റെ ഡയറിയിൽ ഇങ്ങനെ രേഖപ്പെടുത്തിക്കാണുന്നു:

"ജൂലായ്: 28 (1862) ഒരു ദൃഢനിശ്ചയത്തോടെ കുന്നുകൾ കയറിമറിഞ്ഞും, കൂറാൻപുൽക്കൂട്ടങ്ങളുടെ ഇടയിലൂടെ വലിഞ്ഞു നീണ്ടും, കാട്ടാനകൾ ചവിട്ടിമെതിച്ചു നശിപ്പിച്ചിട്ടിരിക്കുന്ന പല കാപ്പിരികൃഷിസ്ഥലങ്ങൾ കടന്നും ഒടുവിൽ ഞങ്ങൾ യാത്രയുടെ അവസാനം കണ്ടെ

ത്തി. മുട്ടേസാരാജാവിൻെറ കൊട്ടാരത്തിൽനിന്ന 40 മൈൽ കിഴക്ക്, കൊട്ടാരത്തിൻെറ സമരേഖയിൽത്തന്നെയാണ് ആ സ്ഥലത്തിൻെറ കിടപ്പ്.

"ഞങ്ങളുടെ ആലോചനത്തിൻെറ പ്രതിഫലമെന്നോണം ആ 'കല്ലുകൾ'—ഞങ്ങളുടെ മാർഗ്ഗദർശികളായ വഗാൻറാകാപ്പിരികൾ ആ വെള്ളച്ചാട്ടത്തെ അങ്ങനെയാണ് വിളിച്ചിരുന്നത്—മുമ്പിൽ കാണപ്പെട്ടു. ആഫ്രിക്കയിൽ ഞാൻ അന്നേവരെ കണ്ട കാഴ്ചകളിൽവെച്ച് ഏററവും ആനന്ദകരമായ ഒരു ദൃശ്യമായിരുന്നു അത്. അതിമനോഹരമാണെങ്കിലും ആ കാഴ്ചയുടെ പ്രകൃതി ഞാൻ മുമ്പു മനസ്സിൽ കണ്ടതുപോലെയായിരുന്നില്ല. തടാകത്തിൻെറ വിശാലമായ കാഴ്ചയെ തെല്ലൊന്നു മറച്ചുകൊണ്ടു വെള്ളച്ചാട്ടത്തിന്നടുക്കൽ ഒരു പാറക്കുന്നു നിന്നിരുന്നു. പന്തിരണ്ടടി താഴ്ചയും 400 മുതൽ 500വരെ അടി വീതിയുമുള്ള ആ ജലപാതം പലേടത്തും പാറക്കെട്ടുകളാൽ മുറിക്കപ്പെട്ടും ഇരുന്നു. എന്നാലും ആ കാഴ്ച എത്രയോ മണിക്കൂറോളം തുടർച്ചയായി നോക്കിക്കൊണ്ടുനിന്നാലും മടുക്കാത്തതാണ്.

"ജലപാതത്തിൻെറ ഇരമ്പം; വെള്ളച്ചാട്ടത്തിന്നുനേക്ക് ശക്തിയോടെ കുതിച്ചുചാടുന്ന ആയിരക്കണക്കിലുള്ള മത്സ്യങ്ങൾ; നാടൻതോണികളിൽ കയറി വന്നു വെള്ളത്തിൽ പലേടത്തും പൊങ്ങിനില്ക്കുന്ന കരിമ്പാറകളിൽ കയറിക്കൂടി പറയും ചൂണ്ടലുമായി മീൻപിടിക്കുന്ന 'വഗാൻറാ കാപ്പിരികളും 'വസോഗാ'കാപ്പിരികളും; വെള്ളത്തിന്നടിയിൽ ഉറക്കം നടിച്ചു കിടക്കുന്ന മുതലകളും

നീർപ്പന്നി(ഹിപ്പോ)കളും; വെള്ളച്ചാട്ടത്തിന്നുമുകളിലെ കടവും കടവുതോണിയും; വെള്ളംകാട്ടാൻ തടാകതീരത്തിലേയ്ക്കു തെളിച്ചുകൊണ്ടു വരപ്പെടുന്ന കാലിക്കൂട്ടം; ഈ കാഴ്ചകളുടെ പിറകിൽ, ശിരസ്സിൽ പുൽത്തൊപ്പിയണിഞ്ഞു മരക്കൂട്ടങ്ങളാൽ ഞൊറിയും തൊങ്ങലും വെച്ചു നില്ക്കുന്ന മരതകക്കുന്നുകളും—ആകപ്പാടെ ആരും കണ്ടു കൊതിക്കുന്ന ഒരു ചിത്രമായിരുന്നു അതു്.

"ഞങ്ങളുടെ യാത്രാസംഘം ഉദ്ദേശിച്ച കാര്യം സാധിച്ചുകഴിഞ്ഞു: അതിൻെറ പ്രവൃത്തി അവസാനിച്ചു. കിഴവൻ നൈൽ വിക്ടോറിയാ ന്യയാൻസാതടാകത്തിൽനിന്നാണു് പുറപ്പെടുന്നതെന്ന എൻെറ പൂർവ്വനിഗമനം പ്രത്യക്ഷത്തിൽ പ്രബലപ്പെടുകയും ചെയ്തു." *

87 വർഷങ്ങൾക്കപ്പുറം, പല യാത്രാദുരിതങ്ങളും അനുഭവിച്ചു്, പല കാട്ടുവർഗ്ഗങ്ങളിൽനിന്നുള്ള ആക്രമണങ്ങളെ എതിരിട്ടുകൊണ്ടു സ്പെക്കെ ഒടുവിൽ എത്തിച്ചേർന്ന ആ സ്ഥലം ഇന്നു സാമാന്യം പരിഷ്ക്കരിച്ച ഒരു പട്ടണമായിട്ടാണു് കാണപ്പെടുന്നതു്. 'ജിഞ്ചെ' ഇന്നു വിക്ടോറിയാ തടാകത്തിൻെറ ഉത്തരതീരത്തുള്ള ഒരു തുറമുഖമാണു്—1901-ാമാണ്ടുമുതൽക്കു ജിഞ്ചെ ഉഗണ്ടയുടെ കിഴക്കെ സംസ്ഥാനത്തിലെ ബുസോഗാജില്ലയുടെ തലസ്ഥാനവുമാണു്. ഇന്നവിടെ എത്തിച്ചേരാൻ, കൂടെ കെട്ടും ഭാണ്ഡവു

---

* നൈൽനദി ഉത്ഭവിക്കുന്നതു റിപ്പൺവെള്ളച്ചാട്ടത്തിൽനിന്നല്ലെന്നും, അതിൻെറ ശരിയായ ഉത്ഭവം 'കീവു'തടാകത്തിൻെറ തെക്കുകിഴക്കുഭാഗത്തെ 'കഗേറാ നൈൽ' ആണെന്നും, ആ സ്ഥലം 1898-ൽ കണ്ടുപിടിച്ച 'റിച്ചേർഡ് കാൻററ്' പറയുന്നു.

മെടുത്തു മുന്നിൽ നീങ്ങുന്ന വഴികാട്ടികളായ കാപ്പിരികളുടെ ആവശ്യമില്ല. തീവണ്ടിയിലോ, തടാകക്കപ്പലുകളിലോ, മോട്ടോർകാറിലോ നിങ്ങൾക്കവിടെ സുഖമായി എത്തിച്ചേരാം.

കമ്പാലയിൽനിന്നു് 54 മൈൽ സഞ്ചരിച്ച ഞങ്ങളുടെ ബസ്സ് ജിഞ്ച സമീപിക്കാറായി. വിക്ടോറിയാതടാകത്തിൻെറ ഒരു കൈപോലെ തള്ളിക്കിടക്കുന്ന നെപ്പോളിയൻ കായൽ (Napoleon Bay) മുന്നിൽ തെളിഞ്ഞു കണ്ടു. കുറച്ചുകഴിഞ്ഞപ്പോൾ ബസ്സ് നൈൽനദിയുടെ പാലം കയറി. ഇരുവശത്തും ഉയർന്ന മതിലുകളോടുകൂടിയ നൈൽനദിയെ ഞാൻ ആദ്യമായി കണ്ടു—അവിടവിടെ ചില കൊച്ചുവെള്ളച്ചാട്ടങ്ങളുടെ ഒളിമിന്നലുകൾക്കിടയിൽ.

പിറേറന്നു പ്രഭാതത്തിൽ ഞാൻ നൈൽപ്പാലത്തിന്നടുക്കൽനിന്നു നദിയുടെ കൂററൻമതിൽക്കെട്ടുകളുടെ മുകളിലൂടെ റിപ്പൺ വെള്ളച്ചാട്ടത്തിനുനേക്ക് നടന്നുതുടങ്ങി. സ്പെക്കെയുടെ മാർഗ്ഗം തടഞ്ഞിരുന്ന കാന്താരങ്ങളും, കാട്ടാനകൾ മദിച്ചു നടന്നിരുന്ന കുന്നിൻചെരുവുകളും മലംകൃഷിസ്ഥലങ്ങളും എല്ലാം മാഞ്ഞുപോയിരിക്കുന്നു. പകരം വെള്ളക്കാരൻെറ കളിത്തട്ടുകളായ ഗാൾഫ് കോർസും, വിശാലമായ 'കോറണേഷൻ പാൿ', പുല്ലു ചെത്തി മിനുക്കിയിട്ട പച്ചമൈതാനങ്ങളും, താറിട്ട രാജപാതകളും, അവയ്ക്കു കരപിടിപ്പിച്ചുകൊണ്ടു് ആഫ്രിക്കൻപനകളും, അക്കേഷ്യാമരക്കൂട്ടങ്ങളും, യൂറോപ്യൻക്ലബ്ബും ആ നൈൽക്കരയെ അലങ്കരിക്കുന്നു. പക്ഷേ, റിപ്പൺജലപാതത്തിന്നടുക്കലെത്തുമ്പോൾ സ്പെക്കെ 87 വർഷങ്ങൾക്കപ്പുറം കണ്ട കാഴ്ചകൾ ഇന്നും നമുക്കു കാണാവുന്നതാണു്.

വിക്ടോറിയാസരസ്സ് നൈൽനദിയെ പ്രസവിക്കുന്ന ആ കാഴ്ച ഒന്നു കാണേണ്ടതുതന്നെയാണ്. നിരന്തരമായ ഇരമ്പത്തോടെ നുരയും പതയും നിറഞ്ഞു താഴത്തെ പാറപ്പുറപ്പിലേയ്ക്കു ചുഴിഞ്ഞു വലിഞ്ഞു ചാടുന്ന ജലഭാരം നൈൽനദിയായി മാറി, പാറക്കല്ലുകളിൽ കേളിയാടിക്കൊണ്ടു പാഞ്ഞുപോകുന്നു. വെള്ളച്ചാട്ടത്തിന്നുനേക്കു കൂററൻമത്സ്യങ്ങൾ ശക്തിയോടെ കുതിച്ചുചാടുന്നതും, താഴത്തെ പതച്ചുഴിയിലേയ്ക്ക് അവ എടുത്തെറിയപ്പെടുന്നതും, വെള്ളച്ചാട്ടത്തിന്നു മുകളിലെ നിശ്ചലസരസ്സിൽ മത്സ്യങ്ങളെ മുങ്ങിത്തപ്പിക്കൊണ്ടിരിക്കുന്ന സപ്പക്കഴുത്തോടുകൂടിയ കൊററികളെ വെള്ളച്ചാട്ടത്തിൻെറ ഉൾവലിച്ചൽ പെട്ടെന്നു താഴോട്ടു വലിച്ചിടുന്നതും, എന്താണ് സംഭവിച്ചതെന്നറിയാതെ ആ വിഡ്ഢികളായ കൊററികൾ താഴത്തെ നീർച്ചുഴിയിൽനിന്നു തട്ടിപ്പിടഞ്ഞെഴുന്നേററു പറക്കുന്നതും നല്ല നേരമ്പോക്കുള്ള കാഴ്ചകളാണ്.

നീച്ചാട്ടത്തിൻെറ മുകളിൽ അലയടിച്ചുകൊണ്ടിരിക്കുന്ന ജലബിന്ദുകോടികളുടെ വെള്ളിത്തിരശ്ശീലയിൽ മഴവില്ലുകൾ തെളിഞ്ഞുവരുന്നു—അവയ്ക്കുമീതെ വെള്ളപ്പക്ഷികൾ കൂട്ടമായി പറക്കുന്നു. വെള്ളച്ചാട്ടത്തിന്നു താഴെയുള്ള പാറക്കൂട്ടങ്ങൾക്കിടയിൽ മൂത്തു നരച്ച മുതലകളേയും, മീതെയുള്ള തടാകത്തിൽ മുക്രയിട്ടു മുങ്ങിക്കളിക്കുന്ന ഹിപ്പോക്കൂട്ടങ്ങളേയും ധാരാളം കാണാം. നദിയിൽ അവിടവിടെ ഉയൎന്നുനില്ക്കുന്ന കരിമ്പാറകളിൽ കയറിനിന്നു ചൂണ്ടലിടുന്ന കാപ്പിരികളുടെ നഗ്നരൂപങ്ങൾ നൈൽനദിയിലെ സാധാരണകാഴ്ചകളിലൊന്നാണ്.

വെള്ളച്ചാട്ടത്തിന്റെ പിന്നിൽ അകലെ തടാകത്തി ലെ ആ കടവും, ഇപ്പോൾ മുങ്ങിപ്പോകും എന്നു തോന്നുമാറു കാപ്പിരികൾ തിങ്ങിയിരിക്കുന്ന കടവുതോണിയും സ്റ്റെക്കെ കണ്ടതുപോലെ നിങ്ങൾക്കിന്നും കാണാം.

വെള്ളച്ചാട്ടത്തിന്നടുക്കലുള്ള ഒരു പാറമേൽ, ഒരു മാർബിൾപ്പലകയിൽ: "Speke Discovered This Source of the Nile on 28th July 1862" എന്നു കൊത്തിവെച്ചിട്ടുണ്ടു്.

വിക്ടോറിയാതടാകത്തിന്റെ ഒരു ശാഖയായ നെപ്പോളിയൻകായലിൽനിന്നാണു് റിപ്പൺവെള്ളച്ചാട്ടവും നൈൽനദിയും ഉണ്ടായിത്തീരുന്നതു്. കായലിൽനിന്നു ജലം 16 അടി താഴോട്ടു കുതിച്ചുചാടുന്നു. കായലിന്റെ വക്കെന്നു പറയാവുന്ന ഈ പാറക്കെട്ടിന്റെ നീളം ഇവിടെ 850 അടിയാണു്; അതായതു, നൈൽ 850 അടി വീതിയുള്ള ഒരു നദിയായിട്ടാണു് പിറക്കുന്നതെന്നു്. അവിടവിടെ പടുമരക്കൂട്ടങ്ങൾ തിങ്ങി വളർന്നുനില്ക്കുന്ന പാറകൾ വെള്ളച്ചാട്ടത്തെ പല ദിക്കിലും മുറിച്ചുകളയുന്നുണ്ടെങ്കിലും ആ തടസ്സങ്ങൾ ജലപാതത്തിന്റെ ഊക്കിന്നും ഒഴുക്കിന്നും അഴകിന്നും മാററു കൂട്ടുകയാണു് ചെയ്യുന്നതു്. ഒരു നിരന്ന നഗ്നമായ നീർച്ചാട്ടം അത്ര ആകർഷകമായിത്തോന്നുകയില്ല!

വെള്ളച്ചാട്ടത്തിന്നുശേഷം ചെങ്കുത്തായിക്കിടക്കുന്ന കൂററൻമതിൽക്കരകളുടെ ഇടയിലൂടെ പ്രവഹിക്കുന്ന നദി മൂന്നു മൈൽ സഞ്ചരിച്ചശേഷം, വീണ്ടും മറെറാരു വെള്ളച്ചാട്ടം നിർമ്മിക്കുന്നു—'ഓവൻവെള്ളച്ചാട്ടം'.

ഓവൻവെള്ളച്ചാട്ടത്തിന്റെ ഉയരം 32അടിയാണ് നൈൽനദിയെ ജനിപ്പിക്കുന്ന വെള്ളച്ചാട്ടം എന്ന നിലയിലാണ് റിപ്പൺവെള്ളച്ചാട്ടം പ്രസിദ്ധി നേടിയതു്. അഴകുകൊണ്ടു നോക്കുമ്പോൾ, ഓവൻവെള്ളച്ചാട്ടമാണ് മുന്നിട്ടു നില്ക്കുന്നതു്. ഈ ഓവൻവെള്ളച്ചാട്ടത്തിന്നു് ഒരു പുതിയ പ്രാധാന്യം സിദ്ധിക്കാൻപോകുന്നുണ്ടു്. ഈ വെള്ളച്ചാട്ടത്തിന്നടുക്കെ ഒരു വമ്പിച്ച അണ കെട്ടി അവിടെ ഒരു വിദ്യുന്നിർമ്മാണകേന്ദ്രം സ്ഥാപിക്കാൻ കൊളോണിയൽഗവർമ്മെണ്ടു് ഒരുക്കങ്ങൾ പൂർത്തിയാക്കിക്കഴിഞ്ഞു. ഈ പദ്ധതിക്കുവേണ്ടി ലക്ഷക്കണക്കിൽ പവൻ ചെലവിടേണ്ടിവരുമെങ്കിലും, ഇതിന്റെ പണി പൂർത്തിയായിക്കഴിഞ്ഞാൽ ഇതു ലോകത്തിലെ ഏററവും വലിയ വിദ്യുച്ഛക്തികേന്ദ്രമായിത്തീരുമെന്നാണ് പറയപ്പെടുന്നതു്.

പക്ഷേ, ആ വമ്പിച്ച സ്കീം ഇന്നത്തെ നൈൽക്കാഴ്ചകളുടെ പ്രകൃതിയെ പാടേ മാറ്റുകളയുമെന്നും പറയേണ്ടിയിരിക്കുന്നു. ഓവൻവെള്ളച്ചാട്ടത്തിന്നുമീതെ അത്യുന്നതമായ ഒരണ കെട്ടി വിക്ടോറിയാതടാകത്തിലെ ജലവിതാനത്തോളം ഉയരത്തിൽ വെള്ളം കെട്ടിനിത്താനാണ് ഈ പ്ലാൻ. അങ്ങനെവന്നാൽ ഇപ്പോഴുള്ള നൈൽപ്പാലം മുമുങ്ങിപ്പോകും. (അണയുടെ മീതെ പുതിയ പാലം നിർമ്മിക്കാനാണ് അവർ പ്ലാനിട്ടിരിക്കുന്നതു്.) റിപ്പൺവെള്ളച്ചാട്ടവും മാഞ്ഞുപോകും. പാറകളിൽ കയറിനിന്നു മീൻ പിടിക്കുന്ന കാപ്പിരികളേയും, വെള്ളച്ചാട്ടത്താൽ വഞ്ചിക്കപ്പെടുന്ന സാധുകൊററികളേയും, നദിയുടെ ഇരുവശത്തുമു

ള്ള മതിലുകളുടെ ഗാംഭീര്യത്തേയും നോക്കിരസിക്കാൻ നമുക്കു സാധിക്കാതെപോവുകയും ചെയ്യും.

കുറെ വിദ്യുച്ഛക്തിക്കുവേണ്ടി നൈൽനദിയിലെ അസാധാരണമായ പ്രകൃതിവിലാസങ്ങൾ വില്ക്കപ്പെട്ടുകഴിഞ്ഞു. പരിഷ്കൃതമനുഷ്യന്റെ 'സംസ്കാരപരമായ' സംഹാരപ്രിയത്വത്തിന്റെ മറെറാരുദാഹരണം.

# "മർച്ചിസൺവെള്ളച്ചാട്ടം"

എത്തിച്ചേരാൻ ശരിയായ മാർഗ്ഗങ്ങളില്ലാത്തതിനാൽ ആഫ്രിക്കയിലെ പല അത്ഭുതരംഗങ്ങളും സന്ദർശകന്മാരെ അകററിനിത്തിക്കൊണ്ടു മറഞ്ഞു കിടക്കുകയാണു്. 'മർച്ചിസൺവെള്ളച്ചാട്ട'വും അക്കൂട്ടത്തിൽപ്പെട്ടു കിടക്കുകയായിരുന്നു, അടുത്തകാലംവരെയ്ക്കും. ഉഗന്തയുടെ ഒരു കോണിൽ ഒളിഞ്ഞുകിടന്നിരുന്ന ഈ വെള്ളച്ചാട്ടത്തിന്നടുക്കലേയ്ക്കു കിഴക്കെആഫ്രിക്കൻറെയിൽവേകമ്പനി, നൈൽ നദിയിലൂടെ ഒരുല്ലാസക്കപ്പൽ ഏർപ്പാടുചെയ്തതുമുതല്ക്കാണു് മർച്ചിസൺ ജലപാതത്തെ നേരിട്ടു ചെന്നു കാണാൻ വളരെ പേർക്കു സാധിച്ചുവരുന്നതു്. ഇങ്ങനെയുള്ള സന്ദർശകന്മാരിൽ വലിയൊരു വിഭാഗം അമേരിക്കക്കാരാണു്. അവർ മഹാവനത്തിൻെറ മറയിൽ മായാഗർജ്ജനം ചെയ്തു മരുവുന്ന നീർച്ചാട്ടത്തെ ഒരു നോക്കു കാണാനും, അതിൻെറ പരിസരത്തിലെ പ്രകൃതിസൌന്ദര്യം പുലർത്തുന്ന വന്യമൃഗസങ്കേതങ്ങളിൽ ഒരു ദിവസം ചുററിനടക്കാനും വേണ്ടിമാത്രം പ്രത്യേകവിമാനങ്ങളിൽ ഉഗന്തയിൽ വന്നുചേരുന്നതു് ഒരു പതിവാക്കിയിരിക്കയാണു്.

മർച്ചിസൺവെള്ളച്ചാട്ടം സന്ദർശിക്കണമെന്നു് ആഫ്രിക്കയിലേയ്ക്കു യാത്രപുറപ്പെട്ടപ്പോൾത്തന്നെ ഞാൻ ആഗ്രഹിച്ചിരുന്നു. എന്നാൽ ഉഗന്തയിലെത്തി, ആ വിഷയത്തെക്കുറിച്ചു് അന്വേഷണം നടത്തിയപ്പോൾ എനിക്കു നിരാശയാണുണ്ടായതു്. റെയിൽവേവക ജലവാഹനങ്ങളുടെ വകുപ്പിൻെറ തലസ്ഥാനം ഉഗന്തയുടെ തലസ്ഥാന

മായ 'കമ്പാല'യിലാണ്. മർച്ചിസൺവെള്ളച്ചാട്ടം കാണാൻ ഏർപ്പാട ചെയ്യേണ്ടതും, ഇവിടത്തെ ഈ ആഫീസ്സ മുഖാന്തരമാണ്. എന്റെ അപേക്ഷയ്ക്ക് കിട്ടിയ മറുപടി, ആറുമാസക്കാലത്തേയ്ക്ക മർച്ചിസൺ വെള്ളച്ചാട്ടത്തിന്നടുക്കലേയ്ക്കുള്ള കപ്പലിൽ ഒഴിവില്ല എന്നായിരുന്നു.

ഉഗന്തയിലെ ആൽബേർട്ട് തടാകക്കരയിലെ 'ബട്ട്യാബ' എന്ന സ്ഥലത്തുനിന്നാണ് മർച്ചിസൺവെള്ളച്ചാട്ടത്തിന്നടുക്കലേയ്ക്ക പോകുന്ന 'മർച്ചിസൺ' എന്ന കപ്പൽ പുറപ്പെടുന്നത്. എട്ടുപേർക്കമാത്രം യാത്രചെയ്യാൻ സൌകര്യമുള്ള ഒരു ചെറിയ കപ്പലാണിത്. എട്ടുപേരടങ്ങിയ പാർട്ടികൾ; 24 മണിക്കൂർ നേരത്തേയ്ക്ക കപ്പൽ ചാർട്ടർ ചെയ്യുകയാണ് പതിവ്. ചാർജ്ജ് 800 ഷില്ലിങ് (500 ക) ആണ്.

എനിക്കാണെങ്കിൽ കൂട്ടുകാർ ആരേയും കിട്ടാനില്ല. 500ക. കൊടുത്ത് ഒററയ്ക്ക കപ്പൽ ചാർട്ടർ ചെയ്യാൻതന്നെ ഉറച്ചാലും, ആറുമാസക്കാലത്തേയ്ക്ക ബുക്കിങ് പൂർത്തിയായിരിക്കയാണെന്നു കേൾക്കുമ്പോൾ പിന്നെ എന്തു പറയാനാണ്? ആൽബേർട്ട്തടാകത്തിലും മർച്ചിസൺവെള്ളച്ചാട്ടത്തിന്റെ പരിസരത്തിലും വെച്ച മധുവിധു ആഘോഷിക്കാൻ അമേരിക്കയിൽനിന്നും പറന്നുവന്ന അനേകം നവദമ്പതിമാരും അവധിയെടുത്ത് ഉല്ലാസങ്ങൾക്കായി മർച്ചിസൺവെള്ളച്ചാട്ടത്തിലേയ്ക്ക യാത്രചെയ്യാൻ തീരുമാനിച്ച അനേകം വെള്ളഉദ്യോഗസ്ഥന്മാരും വളരെ മുമ്പുതന്നെ കപ്പൽ ചാർട്ടർചെയ്തുകഴിഞ്ഞിരുന്നു.

മച്ചിസൺവെള്ളച്ചാട്ടം ഒന്നു സന്ദർശിക്കാൻവേണ്ടി മാത്രം ആറുമാസം ഉഗന്തയിൽ തങ്ങിനിൽക്കുകയെന്നതു തുലോം സാഹസമായിത്തോന്നി — അതു കാണാതെയുള്ള ആഫ്രിക്കൻയാത്ര നിരാശാജനകവും. ഏതായാലും ബുട്ട്യാബയിൽച്ചെന്നു് എന്തെങ്കിലും നിവൃത്തിമാർഗ്ഗമുണ്ടോ എന്നന്വേഷിക്കാൻതന്നെ ഞാൻ തീർച്ചപ്പെടുത്തി.

1949 ഡിസംബർ 6-ാംനു- ഞാൻ കമ്പാലയോടു യാത്ര പറഞ്ഞു്, ബസ്സ്മാർഗ്ഗം, 163മൈൽ ദൂരെയുള്ള മസിന്തിയിലേയ്ക്കു പുറപ്പെട്ടു. മസിന്തിയിൽനിന്നു പിന്നെയും 45 മൈൽ സഞ്ചരിച്ചു, ബുഷ്ലമികാടുകളും കടന്നു്, ആൽബേർട്ട്തടാകക്കരയിലെ ബുട്ട്യാബയിൽ ചെന്നുചേർന്നു.

ബുട്ട്യാബയിലെ മറൈൻ ഡിപ്പാർട്ടുമെൻറിലെ ഒരുദ്യോഗസ്ഥനായ മി. മേഹ്ത്തയ്ക്കു് എന്നെ പരിചയപ്പെടുത്തിക്കൊണ്ടു്, എൻെറ ഉദ്ദേശം സാധിപ്പിക്കാൻ എല്ലാ ഒത്താശകളും സഹായങ്ങളും ചെയ്തുതരാനപേക്ഷിച്ചുകൊണ്ടു്, ഉള്ള ഒരെഴുത്തു കമ്പാലയിലെ എൻെറ ഒരു സുഹൃത്തു തന്നിട്ടുണ്ടായിരുന്നു. ഇങ്ങനെയുള്ള ശുപാർശക്കത്തുകൾ ഇല്ലെങ്കിലുംകൂടി, ആഫ്രിക്കയിലെ ഇന്ത്യക്കാർ പുതിയ ഇന്ത്യൻസഹോദരന്മാരെ സ്നേഹപൂർവ്വം സ്വീകരിച്ചുകൊള്ളും. മി. മേഹ്ത്ത എന്നെ സ്വന്തം സഹോദരനെന്നപോലെ സ്വീകരിച്ചു്, എൻെറ താമസത്തിന്നും മററും തൻെറ കൂടെത്തന്നെ ഏർപ്പാടു ചെയ്തുതന്നു.

ഞാൻ ബുട്ട്യാബയിൽ വന്നുചേർന്നതിൻെറ ഉദ്ദേശം മി. മെഹ്ത്തയെ അറിയിച്ചു. "അയ്യോ, ആറുമാസത്തേ

ക്കു ലിസ്റ്റ് പൂർത്തിയാക്കിയിരിക്കയാണ്." മി. മേഹ്ത്താ നിസ്സഹായതയോടെ പറഞ്ഞു.

"നിങ്ങൾ പരിശ്രമിച്ചാൽ എന്റെ കാര്യത്തിൽ എന്തെങ്കിലും കഴിവുണ്ടാകും." ഞാൻ എന്റെ നിരാശ അടക്കിക്കൊണ്ടു പറഞ്ഞു. "ഇത്രയും ദൂരം വന്നു മച്ച്വിസൺവെള്ളച്ചാട്ടം കാണാൻ കഴിയാതെ തിരിച്ചു പോകുന്നതു് എന്റെ ജീവിതത്തിലെ ഏററവും വലിയ നിരാശയായിരിക്കും."

"ഞങ്ങൾ വിചാരിച്ചാൽ ഒരു നിവൃത്തിയുമില്ല. ഒരു വർഷം മുമ്പെയുള്ള അപേക്ഷകന്മാരെത്തന്നെ മുഴവൻ ഉൾക്കൊള്ളിക്കാൻ ഞങ്ങൾക്കു കഴിഞ്ഞിട്ടില്ല. കപ്പലിൽ എട്ടു പേരിൽ കൂടുതലായി ഒരു കുട്ടിയെപ്പോലും എടുത്തുപോകരുതെന്നു കമ്പനിമേലധികാരത്തിൽനിന്നു പ്രത്യേകം കല്പനയുണ്ടു്. നിങ്ങൾ ആറുമാസം ഇവിടെ ഞങ്ങളുടെ കൂടെ സുഖമായി വിശ്രമമെടുത്തു താമസിക്കുക" മി. മേഹ്ത്ത ശാന്തസ്വരത്തിൽ എന്നെ ഉപദേശിച്ചു.

എന്നിട്ടും ഞാൻ ആശ കൈവെടിഞ്ഞില്ല. എന്തു തന്നെ ക്ലേശങ്ങൾ അനുഭവിക്കേണ്ടിവന്നാലും മച്ച്വിസൺ വെള്ളച്ചാട്ടം സന്ദർശിക്കാതെ ഉഗന്ത വിടുകയില്ലെന്നു ഞാൻ ഉറച്ചു. ആ വെള്ളച്ചാട്ടം ബുട്ട്യാബെയിൽനിന്നു് 70 മൈൽ ദൂരെയാണ്. അവിടേയ്ക്കു കരവഴിയായി മാർഗ്ഗങ്ങളൊന്നുമില്ല. കാട്ടാന, സിംഹം, മനുഷ്യക്കരടു്, കാട്ടുപോത്തു്, കണ്ടാമൃഗം, കരിമ്പുലിതുടങ്ങിയ ഹിംസ്രജന്തുക്കളുടെ വിഹാരരംഗങ്ങളായ വൻകാടുകളാണ് ഇടയിൽ കിടക്കുന്നതു്. തടാകത്തിലൂടെ നൈൽനദീമുഖത്തേയ്ക്കും, അ

വിടെനിന്നു നദീമാർഗ്ഗമായി വെള്ളച്ചാട്ടത്തിന്നടുത്തേയ്ക്കും പ്രത്യേകകപ്പലിൽ സഞ്ചരിക്കുകയേ ഗതിയുള്ളു. ആ കപ്പലിൽ കടന്നുകൂടുന്ന കാര്യം ആറുമാസത്തേയ്ക്കു് അചിന്ത്യമാണെന്നാണു് ആപ്പീസിലെ ഉദ്യോഗസ്ഥന്മാർ ഉറപ്പിച്ചു പറയുന്നതു്.

ബുട്ട്യാബയിലെ മറൈൻ ഡിപ്പാർട്ടുമെൻറിലെ ഹെഡ്ക്ലാർക്ക്, ഇന്ത്യക്കാരനായ ഒരു സിംഗാണു്. മി. മേഹ്ത്ത എന്നെ മി. പൃഥംസിംഗിന്നു പരിചയപ്പെടുത്തി. ഞാൻ എൻെറ ഉദ്ദേശം ഏതുപ്രകാരത്തിലെങ്കിലും സാധിച്ചുതരണമെന്നു് മി. സിംഗിനോടു് അഭ്യർത്ഥിച്ചു.

മി. സിംഗ് മച്ചിസൺകപ്പലിലെ ഭാവിയാത്രക്കാരുടെ ലിസ്റ്റ് എന്നെ കാണിച്ചുകൊണ്ടു പറഞ്ഞു: "ഈ പരിതസ്ഥിതിയിൽ എന്നെക്കൊണ്ടു് എന്തു ചെയ്യാൻ കഴിയുമെന്നു നിങ്ങൾതന്നെ തീരുമാനിച്ചുകൊള്ളുക."

മി. സിംഗ് വളരെ ദയാലുവായിരുന്നു. എൻെറ സങ്കടാവസ്ഥ അദ്ദേഹത്തെ വല്ലാതെ സ്പർശിച്ചു. അദ്ദേഹം കുറെനേരം ആലോചിച്ചതിനുശേഷം എന്നോടു പറഞ്ഞു: "നിങ്ങളുടെ കാര്യത്തിൽ ഒരു പ്രത്യേകപരിഗണനയോടെ എന്തെങ്കിലും പ്രവർത്തിക്കാൻ അധികാരമുള്ളയാൾ കപ്പലിൻെറ കമാൻഡർ മി. സ്റ്റീവൻസൺ ആണു്. അദ്ദേഹം വളരെ നല്ല സ്വഭാവക്കാരനായ ഒരു വെള്ളക്കാരനാണു്. ഞാൻ നിങ്ങളെ അദ്ദേഹത്തിന്നു പരിചയപ്പെടുത്താം. അഞ്ചു ദിവസം കഴിയട്ടെ. മച്ചിസൺവെള്ളച്ചാട്ടവും പരിസരങ്ങളും നൈൽക്കരപ്രദേശങ്ങളും തടാകത്തിലെ ക

പ്പലുകളും ബോട്ടുകളും ടഗ്ഗുകളുമെല്ലാം അമേരിക്കയിലെ മെട്രോഗോൾഡ്വിൻമേയർ കമ്പനി, അവരുടെ പുതിയ പടമായ 'കിങ്ങ്സോളമൺസ് മൈൻസ്'' ഷൂട്ടുചെയ്യാൻ വേണ്ടി, 15 ദിവസത്തേയ്ക്ക് ചാർത്തിവാങ്ങിയിരിക്കയാണ്. ഇനി അഞ്ചു ദിവസംകൂടിയുണ്ട്, അവരുടെ അവകാശം അവസാനിപ്പിക്കാൻ. കമാൻഡർ സ്റ്റീവൻസണും ഇപ്പോൾ അങ്ങോട്ടു പോയിരിക്കയാണ്. നിങ്ങൾ അതുവരെ ക്ഷമയോടെ കാത്തിരിക്കുക.'' ഞാൻ കാത്തിരിക്കാൻതന്നെ തീരുമാനിച്ചു.



## II

ഉഷ്ണം വകവെയ്ക്കാതെ, ക്യാമറയും ചുമലിൽ തൂക്കി, ഞാൻ ബുട്ട്യാബയുടെ സമീപപ്രദേശത്തെ മുക്കുവഗ്രാമങ്ങളിലും കുന്നിൻചെരുവിലും പുൽക്കാടുകളിലും അലഞ്ഞു നടന്നു സമയം കഴിച്ചു. വൈകുന്നേരമായാൽ അവിടത്തെ 'ഏഷ്യാററിക്സ്' റിക്രിയേഷൻ ക്ലബ്ബി'ൽ പോയി ശീട്ടുകളിക്കയോ അല്ലെങ്കിൽ തടാകതീരത്തു ചെന്നിരുന്നു സൂര്യാസ്തമയം നോക്കി ആനന്ദിക്കുകയോ ചെയ്യും. ആ തടാകക്കരയിൽ ആരോ രണ്ടുമൂന്നു ചെന്തെങ്ങുകൾ നട്ടുപിടിപ്പിച്ചിട്ടുണ്ട്. ആ തെങ്ങിൻനിരകളിലൂടെ സൂര്യാസ്തമയം കാണുമ്പോൾ കേരളത്തിന്റെ സ്മരണ അങ്കുരിക്കും.

ആൽബേർട്ട് തടാകക്കരയിൽ ഒരു മർമ്മസ്ഥാനത്താണ് ബുട്ട്യാബയുടെ കിടപ്പ്. കിഴക്കേ ആഫ്രിക്കൻ റെയിൽവെ വക ഹാർബറുകളുടെ തലസ്ഥാനം ബുട്ട്യാബയാണെന്നു പറഞ്ഞുവല്ലോ. ഉഗന്തയിൽനിന്നു ബൽജി

യൻ കൊംഗോവിലേയ്ക്കു ജലമാൎഗ്ഗമായി പോകണമെങ്കിൽ
പുറപ്പെടേണ്ടതു ബുട്ട്യാബയിൽനിന്നാണു്. തടാകത്തി
ൻെറ മറുകരയിൽ ബൽജിയൻകോംഗോവക തുറമുഖമായ
'കസ്സനേയി'യിലേയ്ക്കു് ഇവിടെനിന്നു കപ്പൽ പോകുന്നു
ണ്ടു്. 'കസ്സനേയി,' 'മഹാഗി' മുതലായ ബൽജിയൻ
കൊംഗോ തുറമുഖങ്ങളേയും 'പകപാച്ചു്', 'നിമൂലെ' മുതലാ
യ ഉഗന്താ തുറമുഖങ്ങളേയും സ്പൎശിച്ചുകൊണ്ടു് 'റോബർട്ടു്
കൊറിയൻ ഡോൻ' എന്ന കപ്പൽ ആൽബേർട്ടു് തടാക
ത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്നു. നൈൽവഴിയായി സു
ഡാനിലെ ഖത്തൂമിലേയ്ക്കും, പിന്നെ അവിടെനിന്നു് ഈജി
പ്റ്റിലെ കൈറോവിലേയ്ക്കും കപ്പൽയാത്ര ആരംഭിക്കേണ്ടതും
ബുട്ട്യാബയിൽനിന്നുതന്നെയാണു്. ഇങ്ങനെ ഭൂമിശാസ്ത്ര
പരമായി പലതുകൊണ്ടും പ്രാധാന്യം വഹിക്കുന്ന ബുട്ട്യാ
ബ, അനുഭവംകൊണ്ടു പറയുകയാണെങ്കിൽ, ഒരു മഹാന
രകമാണു്. മച്ചിസൺവെള്ളച്ചാട്ടം സന്ദൎശിക്കാൻ അവ
സരം പാൎത്തുകൊണ്ടു ബുട്ട്യാബയിൽ കഴിച്ചുകൂട്ടേണ്ടിവന്ന
ദിവസങ്ങൾ തികച്ചും ഭയങ്കരങ്ങളായിരുന്നു. അസഹ്യമാ
യ ഉഷ്ണവും, തീക്ഷ്ണമായ മലമ്പനിയും ബുട്ട്യാബയെ ശപി
ക്കപ്പെട്ട ഒരു പ്രദേശമാക്കിത്തീൎത്തിരിക്കയാണു്. റെയിൽ
വേഹാർബർവക വേലക്കാരും ഉദ്യോഗസ്ഥന്മാരും ആയ
20 ഇന്ത്യക്കാരും കപ്പലുദ്യോഗസ്ഥന്മാരായ 4 വെള്ള
ക്കാരുമാണു് ബുട്ട്യാബയിലെ വിദേശീയജനസംഖ്യ. രണ്ടു്
ഇന്ത്യൻസ്റ്റോറുകളുമുണ്ടു്. ഈ രണ്ടു് ഇന്ത്യൻസ്റ്റോറുകളാ
ണു് ഇവിടത്തെ ഭജാർ. ഈ ഭജാർ കിടക്കുന്നതു തുറമുഖ
ത്തുനിന്നു രണ്ടു മൈൽ അകലെയുമാണു്.

ഏതാണ്ടു വെമ്പനാട്ടുകായൽപോലെ കിടക്കുന്ന ആൽബേട്ട്തടാകത്തിൻെറ പശ്ചാത്തലത്തിൽ ബെൽജിയൻകൊംഗോകുന്നുകൾ മങ്ങിക്കാണാം. നല്ല തെളിവുള്ള ദിവസങ്ങളിൽ 150 മൈൽ ദൂരെക്കിടക്കുന്ന 'റുവോൻസോറി' ഗിരിശൃംഖലകളുടെ ഹിമാവൃതശിഖരങ്ങളും ഇവിടെനിന്നു കാണാം. വരിവരിയായി പൊങ്ങി പീലിവിടുർത്തി നില്ക്കുന്ന ആഫ്രിക്കൻപനകളും കാട്ടുപുഷ്പങ്ങൾ ചൂടി നില്ക്കുന്ന പടപ്പുകളും കലന്ന വെണ്മണൽക്കരയോടു കൂടിയ തടാകത്തിൻെറ കാഴ്ച അഴകുള്ളതാണെന്നു പറയാം. തടാകക്കരയുടേയും 6മൈൽ കിഴക്കുള്ള 'ബുക്കുമി' മലകളുടേയും ഇടയ്ക്കു കിടക്കുന്ന വിശാലമായ ചതുപ്പുപ്രദേശമാണ് (Swamps) ബുട്ട്യാബയെ നരകമാക്കി മാററുന്നതു്. രാത്രിയിൽ കോടിക്കണക്കിലുള്ള കൊതുക്കൂട്ടങ്ങൾ ഈ ചെളിസ്ഥലത്തുനിന്നും ഉണന്നു കരയിലേയ്ക്കു് ഇരുകി വരും. യന്ത്രശാലകളിൽനിന്നുള്ള ഹുങ്കാരശബ്ദംപോലെ അവയുടെ ആപ്പുവിളി കേൾക്കാം. രാത്രിയിൽ കൊതുകുകളുടെ ആക്രമണത്തിനുപുറമെ, ഈ ചെളിസാമ്രാജ്യത്തെ അധിവസിക്കുന്ന മററുചില കൂട്ടരുടേയും ഉപദ്രവമുണ്ടായിക്കൊണ്ടിരിക്കും. ഹിപ്പോക്കൂട്ടങ്ങളും (നീർക്കുതിര) ചിലപ്പോൾ മുതലകളും ചതുപ്പുസ്ഥലത്തെ പുൽക്കാടുകളിൽനിന്നു പുതിയ ഭക്ഷണമന്വേഷിച്ചുകൊണ്ടു കരയിലെ കുടിലുകളുടേയും ബംഗ്ലാവുകളുടേയും ചുററും അലഞ്ഞുനടക്കുന്നുണ്ടാകും. രാത്രിയിൽ നടക്കുമ്പോൾ വഴിക്കു ഹിപ്പോവിനെ തടഞ്ഞു വീഴുന്നതു സൂക്ഷിക്കണം. കൂടെ ഹിപ്പോക്കുഞ്ഞുണ്ടെങ്കിൽ തള്ള നിങ്ങളെ ആക്രമിക്കാതിരിക്കയില്ല. ഒരു ടോർച്ചു കൈ

യിൽ കരുതുന്നതു നന്നു്. അതു പ്രകാശിപ്പിച്ചുകൊണ്ടു നടക്കാനല്ല. വെളിച്ചം കണ്ടാൽ ഉടൻ ഹിപ്പോ ആക്രമിക്കാതിരിക്കയില്ല. ഹിപ്പോ മുമ്പിൽ എതിർമുട്ടി എന്നു കണ്ടാൽ ഉടനെ ടോർച്ചു കത്തിച്ചു്, ആ വിളക്കു് അങ്ങനെതന്നെ ഹിപ്പോവിന്റെ മുമ്പിലേയ്ക്കു വലിച്ചെറിഞ്ഞുകൊടുക്കണം. മൂപ്പർ ആ പ്രകാശവുമായി സമരം നടത്തുന്ന തഞ്ചത്തിൽ നിങ്ങൾക്കു് ഓടി രക്ഷപ്പെടാം. നിങ്ങൾക്കു് ഒരു വിളക്കു നഷ്ടപ്പെട്ടാലും തടി ചമ്മന്തിയാകാതെ കൊണ്ടുപോകാം.

ബുട്ട്യാബയുടെ സമീപത്തുള്ള 'ബുക്കുമി'വനം സിംഹം, കാട്ടുപോത്തു്, കണ്ടാമൃഗം, കാട്ടാനതുടങ്ങിയ ദുഷ്ടമൃഗങ്ങളുടെ സങ്കേതമാണു്. തടാകത്തിലേയ്ക്കു വെള്ളം കുടിക്കാൻ ഇറങ്ങിവരുന്ന സിംഹങ്ങളെ നിങ്ങൾ ചിലപ്പോൾ കണ്ടുമുട്ടിയെന്നുവരാം. നാട്ടുകാർ 'ബാം' എന്നു വിളിച്ചുവരുന്ന ഗോറില്ലാവർഗ്ഗത്തിൽപ്പെട്ട ഒരുജാതി ആൾക്കുരങ്ങും ബുക്കുമിവനങ്ങളുടെ അന്തരാളത്തിൽ പാർക്കുന്നുണ്ടു്. കാപ്പിരികൾക്കു് ഈ കുരങ്ങനെ വലിയ പേടിയാണു്. ഈ കുരങ്ങു്, ഗ്രാമങ്ങളിലേയ്ക്കു കടന്നു വന്നു കാപ്പിരിച്ചികളെ തട്ടിക്കൊണ്ടു പോകാറുണ്ടത്രേ—ഭാര്യയാക്കിവെയ്ക്കാൻ.

ആൽബെർട്ടു് തടാകം അതിരുചിയുള്ള ഒരു തരം നരിമീനിന്നു ശ്രുതിപ്പെട്ടതാണു്. തടാകക്കരയിലെ ഗ്രാമങ്ങളിൽ പ്രധാനമായി നടക്കുന്നതും മത്സ്യവ്യവസായമാണു്. തടാകക്കരയിൽ അവിടവിടെ മുക്കുവഗ്രാമങ്ങൾ കാണാം. കേരളത്തിലെ കടല്ക്കരയിൽ കാണുന്ന മുക്കാടികൾപോലെതന്നെ തോന്നും: കുത്തിമറച്ച ചാളകൾ, മുൻവ

ശത്തു് ഉണങ്ങാൻ വിടത്തിയിട്ട മീൻവലകൾ, അരയുടെ മുൻഭാഗം ഒരു ചെറിയ തുണിക്കഷണംകൊണ്ടു മറച്ചു, മുസലപാണികളായ മുക്കുവന്മാർ, നഗ്നരായ പിള്ളേർ, എല്ലാത്തരം വൃത്തികേടുകളും നാറുന്ന അന്തരീക്ഷവും.

ഇവിടെ ഒരു വലിയ നരിമീനിന്നു വില 50 സെൻറാണു് (5ണ.); ഒരു വലിയ പൂവൻകോഴിക്കും വില അത്രതന്നെ. മത്സ്യവും കുറഞ്ഞ വിലയ്ക്കു ലഭിക്കുമെങ്കിലും, പച്ചക്കറി കാണണമെങ്കിൽ 45 മൈൽ അകലെയുള്ള 'മിസിന്തി'യിൽത്തന്നെ പോകണം.

## III

അങ്ങനെ മി. പൃഥംസിംഗ് പറഞ്ഞപ്രകാരം എന്നെ കമാൻഡർ സ്റ്റീവൻസൻെറ അടുക്കലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. ആഫ്രിക്കയിലെ വെള്ളക്കാരിൽ സാധാരണ കണ്ടുവരുന്ന ഔദ്ധത്യമോ കറുത്ത മനുഷ്യരോടുള്ള വിദ്വേഷമോ തീണ്ടാത്ത ഒരു ശുദ്ധാത്മാവാണു് ഈ കമാൻഡർ. സാമാന്യം വൃദ്ധനായ ഒരു കുള്ളൻ സ്കോട്ട്ലണ്ടുകാരൻ. 'ഗാന്ധിസ്റ്റീവൻസൺ' എന്നാണു ബുട്ട്യാബയിലെ ഇന്ത്യക്കാർ ഇദ്ദേഹത്തിനു നല്കിയിരിക്കുന്ന പേരു്. ഗാന്ധിജിയോടു ബഹുമാനമുള്ള ഒരു വ്യക്തിയുമാണു്.

എന്നെ ഇദ്ദേഹം സ്നേഹപൂർവ്വം സ്വീകരിച്ചു് ഇരിക്കാൻ പറഞ്ഞു. എൻെറ ആഗമനോദ്ദേശം ഞാൻ അദ്ദേഹത്തിനു വിവരിച്ചുകൊടുത്തു. ആഫ്രിക്കയിലെ പ്രധാന കാഴ്ചകൾ കാണാൻ ഇന്ത്യയിൽനിന്നു പുറപ്പെട്ടു വന്നിരിക്കുന്ന ഒരെഴുത്തുകാരനാണെന്നും, മച്ചിസൺവെള്ളച്ചാട്ടം

സന്ദശിക്കാതെ മടങ്ങുന്നതു് എൻെറ ജീവിതത്തിലെ വ
ലിയ നിരാശയായിത്തീരുമെന്നും മററും ഞാൻ അദ്ദേഹ
ത്തെ പറഞ്ഞു മനസ്സിലാക്കി.

"ആറു മാസത്തേയ്ക്കു് ഒരു നിവൃത്തിയുമില്ല" എന്നാ
യിരുന്നു അദ്ദേഹത്തിൻേറയും പല്ലവി.

ഞാൻ വിട്ടില്ല. അവസാനകയ്യായി ഞാൻ ഇ
ന്ത്യൻമട്ടിൽ സത്യഗ്രഹം അനുഷ്ഠിക്കുമെന്നുകൂടി പറ
ഞ്ഞു. ആ തമാശ അദ്ദേഹത്തെ ചിരിപ്പിച്ചു. ഞങ്ങൾ
ദീഘനേരം സംസാരിച്ചു. ഒടുവിൽ കമാൻഡർ പറഞ്ഞു:
"ശരി, ഒരു പ്രത്യേകപരിഗണനയായി, കപ്പൽയാത്രാസം
ഘം വിരോധം പറയുന്നില്ലെങ്കിൽ, ഒമ്പതാമത്തെ യാത്ര
ക്കാരനായി നിങ്ങളെ കൊണ്ടുപോകാൻ അനുവാദം ന
ല്കാം. നിങ്ങൾ കപ്പൽക്കൂലിയ്ക്കായി 80 ഷില്ലിംഗു് (50ക.)
അടച്ചാൽ മതി."

അങ്ങനെ അവസാനം കാര്യം നേടിയ ആഹ്ളാദ
ത്തോടേ ഞാൻ കമാൻഡറുടെ മുറിയിൽനിന്നു പുറത്തു
കടന്നു, വിവരം മി. പൃഥംസിംഗിനെ ധരിപ്പിക്കാൻ അ
ദ്ദേഹത്തിൻെറ അടുക്കലേയ്ക്കു ചെന്നു. കമാൻഡറുടെ പ്ര
ത്യേകാനുമതി കായ്യത്തിനു സഹായകമായിട്ടുണ്ടെങ്കിലും
അനിശ്ചിതകാലത്തേയ്ക്കു് എനിക്കു ബുട്ട്യാബയിൽ താമസി
ക്കേണ്ടിവരുമെന്നു മി. സിംഗ് പറഞ്ഞു: "കാരണം മറെറാ
ന്നുമല്ല: കപ്പൽ ചാർട്ടർചെയ്ത സംഘത്തിൻെറ സമ്മ
തമുണ്ടെങ്കിൽ മാത്രമേ നിങ്ങൾക്കു് അതിൽ സഞ്ചരിച്ചു
കൂടൂ. വെള്ളക്കാരുടെ സംഘം ഒരിക്കലും നിങ്ങളെ സ്വീക

രിക്കയില്ല. ഇന്ത്യൻസംഘം വന്നാൽമാത്രമേ നിങ്ങൾക്ക് ആശക്കു വഴിയുള്ളു.''

അദ്ദേഹം ലിസ്റ്റ് പരിശോധിച്ചുകൊണ്ടു പറഞ്ഞു: ''ശനിയാഴ്ച കമ്പാലയിൽനിന്നു ഒരു ഇന്ത്യൻപാർട്ടി വരാനുണ്ടു്. അവരുടെ കൂടെ നിങ്ങൾക്കു മച്ചിസൺഫാൾസിലേക്കു പോകാൻ കഴിയുമെന്നു വിശ്വസിക്കാം.''

ഞാൻ ശനിയാഴ്ചയും കാത്തിരുന്നു. ശനിയാഴ്ച വൈകുന്നേരം, കമ്പാലയിൽനിന്നു ഇന്ത്യൻസംഘം വന്നുചേന്നു—മി. കോഡി എന്നൊരു പോലീസ് സബ്ഇൻസ്പെക്ടരും കുടുംബവും അവരുടെ ചില സുഹൃത്തുക്കളുമായി എട്ടുപേർ. അവർ മഹാരാഷ്ട്രക്കാരായിരുന്നു.

രാത്രി എട്ടു മണിക്കാണു് കപ്പൽ പുറപ്പെടുന്നതു്. ഞാൻ മി. മേഹ്ത്തയോടൊന്നിച്ചു ബാഗും ക്യാമറയും ബൈനോക്കലേഴ്സും മററുമെടുത്തു് ഏഴു മണിക്കുതന്നെ കപ്പലിലേക്കു പുറപ്പെട്ടു.

മി. മേഹ്ത്ത സംഘത്തിൻെറ തലവനായ സബ്ബിൻസ്പെക്ടരെക്കണ്ടു് എന്നെ പരിചയപ്പെടുത്തിക്കൊണ്ടു കാര്യങ്ങളെല്ലാം വിവരിച്ചുകൊടുത്തു. ''ഇദ്ദേഹത്തെ കൂടെ കൊണ്ടുപോകുന്നതിൽ നിങ്ങൾക്കു വിസമ്മതമുണ്ടാവുകയില്ലെന്നു വിശ്വസിക്കുന്നു.'' എന്നും പറഞ്ഞു.

''ശരി, ശരി,'' മി. കോഡി എന്നെ നല്ലപോലെ ഒന്നുനോക്കി. പിന്നെ ഒന്നും പറയാതെ കപ്പലിൻെറ മുകൾത്തട്ടിലേക്കു പോയി. അവിടെവെച്ചു തൻെറ കൂട്ടുകാരുമായി അയാൾ ഒരു കൂടിയാലോചന നടത്തിയെന്നു തോന്നു

ന്നു. അരമണിക്കൂറു കഴിഞ്ഞു് അയാൾ താഴെ ഇറങ്ങിവ
ന്നു്, മി. മേഹ്ത്തയോടു പറഞ്ഞു: "ഞങ്ങൾ ചാർട്ടർ
ചെയ്ത കപ്പലിൽ ഒരന്യനെ കൂടെ കൊണ്ടുപോകുന്നതു
ഞങ്ങൾക്കിഷ്ടമില്ല." പിന്നെ എന്റെ നേരെ തിരിഞ്ഞു്
അയാൾ പറഞ്ഞു: "നിങ്ങളുടെ ബാഗും മററുമെടുത്തു നി
ങ്ങൾക്കു പോകാം."

അതൊരു പോലീസ്ഇൻസ്പെക്ടരുടെ ആജ്ഞയാ
യിരുന്നു.

ആദ്യം എനിക്കിതൊന്നും വിശ്വസിക്കാൻ കഴിഞ്ഞി
ല്ല. അതൊരു വല്ലാത്ത ഇരുട്ടടിയായിത്തോന്നി. എന്റെ
സ്വന്തം നാട്ടുകാർ എന്നെ പിടിച്ചു പുറംതള്ളുക. കമാൻ
ഡറുടെ അനുവാദത്തോടുകൂടി, കപ്പൽക്കൂലിയും കൊടുത്തു്,
സഞ്ചരിക്കാൻ ഒരുങ്ങിവന്ന ഒരു യാത്രക്കാരനാണു് ഞാൻ.
എന്നാൽ കപ്പൽ ചാർട്ടർചെയ്ത കൂട്ടക്കു് എന്റെ സഹ
സഞ്ചാരം സഹ്യമല്ല—ഞാനൊരു കറുത്ത മദിരാശിക്കാര
നായിപ്പോയതുകൊണ്ടു്.

എന്റെ സുഹൃത്തു മി. മേഹ്ത്തയുടെ മുഖം വിളറി.
അദ്ദേഹം അവരോടു വാദിക്കാനൊരുങ്ങിയെങ്കിലും ഞാൻ
അദ്ദേഹത്തെ തടഞ്ഞു. ബാഗും ക്യാമറയുമെടുത്തു ഞാൻ
കപ്പലിൽനിന്നു പുറത്തു കടന്നു.

ആഫ്രിക്കയിലെ വെള്ളക്കാർ ഇന്ത്യക്കാരോടു പെരു
മാറുന്ന രീതിയെപ്പററി നാം രോഷാകുലരായി സംസാരിക്കു
ന്നു. എന്നാൽ ഇന്ത്യക്കാർ തമ്മിൽ ഗൂഢമായി പുലർത്തി
പ്പോരുന്ന പ്രാദേശികമനോഭാവവും മദ്രാസ്സികളോടുള്ള

അവജ്ഞയും ആറായിരം മൈൽ അകലെ ആഫ്രിക്കയിലെ ഉൾനാടുകളിലും തഴച്ചു തലയെടുത്തു നില്ക്കുന്നുവെന്നറിയുമ്പോൾ നമുക്കു ലജ്ജിക്കേണ്ടിയിരിക്കുന്നു. മഹാരാഷ്ട്രക്കാർക്കു മദിരാശിക്കാരോടുള്ള അവജ്ഞ ബോംബെയിൽ ആയിരുന്ന കാലത്തു പലപ്പോഴും എനിക്കു നേരിട്ടു് അനുഭവപ്പെടുകയുണ്ടായിട്ടുണ്ടു്. ആഫ്രിക്കയിലെ കാടുകളിൽവെച്ചുപോലും മറാത്തികളിൽ ചിലർ ഈ 'അയിത്തം' ആചരിച്ചുവരുന്നതു കണ്ടപ്പോൾ എന്റെ ഉള്ളിലെ ഇന്ത്യക്കാരൻ എന്ന അഭിമാനം നാറിത്തുടങ്ങുന്നതുപോലെ എനിക്കു തോന്നി.

എന്റെ സ്വന്തം നാട്ടുകാർ കപ്പലിൽനിന്നെന്നെ ആട്ടിയോടിച്ചതുകൊണ്ടു്, മർച്ചിസൺയാത്ര നിർവ്വഹിക്കുവാൻ സാധിച്ചില്ല എന്ന പരമാർത്ഥം കമാൻഡർ സ്റ്റീവൻസണ്ണിനെ അറിയിക്കാൻ ഞാൻ മടിച്ചു. ഒന്നും പറയാതെ ബുട്ട്യാബ വിടാൻകൂടി എനിക്കു തോന്നിപ്പോയി. മി. പൃഥംസിംഗിന്നു് എന്റെ അനുഭവകഥ വിശ്വസിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം എന്നെ ആശ്വസിപ്പിച്ചു: "അടുത്ത വ്യാഴാഴ്ച നൈറോബിയിൽനിന്നു മറ്റൊരു ഇന്ത്യൻസംഘം വരുന്നുണ്ടു്. അവർ ഗുജറാത്തികളാണു്. നമ്മൾക്കു് ഒരു പരിശ്രമവുംകൂടി നടത്തിനോക്കുക."

ബുട്ട്യാബയിലെ നാരകീയജീവിതവും മുൻപറഞ്ഞ തരത്തിലുള്ള നിരാശകളും എന്റെ ഉശിരെല്ലാം കരണ്ടുതിന്നുകഴിഞ്ഞിരുന്നു. വലിയ ആശയോടുകൂടിയല്ല, ഞാൻ മി. സിംഗിന്റെ ഉപദേശം സ്വീകരിച്ചതു്. അലസമട്ടിൽ അഞ്ചു ദിവസം പിന്നെയും കഴിച്ചു.

## IV

വ്യാഴാഴ്ച വൈകുന്നേരം നൈറോബിയിൽനിന്നുള്ള ഗുജറാത്തിസംഘം വന്നുചേന്നു. കപ്പലിൽ കയറി വിഡ്ഢിയായി മടങ്ങാൻ ഇനിയും ഇടവരരുതെന്നു കരുതി ഞാൻ അവരെ മുൻകൂട്ടിത്തന്നെ ചെന്നു കണ്ടു കാര്യം ധരിപ്പിച്ചു.

സംഘത്തിൻെറ നേതാവായ മി. വഡഗാമ പറഞ്ഞു: "ഞങ്ങളുടെ സംഘത്തിലെ ആരെങ്കിലും ഒരാളെ മാററി നിറുത്തിയിട്ടെങ്കിലും നിങ്ങളെ ഞങ്ങൾ കൂടെ കൊണ്ടു പോകും. ഞങ്ങൾ ആഫ്രിക്കയിൽ താമസിക്കുന്നവരാണ്. മച്ചിസൺ കാണാൻ ഞങ്ങൾക്ക് ഇനിയും അവസരം ഉണ്ടാക്കാം. എന്നാൽ ഇന്ത്യയിൽനിന്ന് ആഫ്രിക്കൻകാടുകളിലെ അത്ഭുതക്കാഴ്ചകൾ അന്വേഷിച്ചുവന്ന നിങ്ങളെ നിരാശപ്പെടുത്തരുത്. ഇപ്പോൾത്തന്നെ ഞങ്ങളുടെ കൂടെ ചേർന്നോളൂ."

അങ്ങനെ എൻെറ പരിശ്രമങ്ങൾ ഫലിച്ചു. അന്നു രാത്രി 10 മണിക്കു 'മച്ചിസൺ' ബുട്ട്യാബയിലെ ജട്ടിയിൽനിന്നു യാത്രയാരംഭിച്ചു.

മച്ചിസൺ വെള്ളച്ചാട്ടത്തിലേയ്ക്കുള്ള കപ്പൽയാത്രയിലെ മുഖ്യമായ കാഴ്ച വാസ്തവത്തിൽ ആ വെള്ളച്ചാട്ടമല്ല. വഴിക്കു നൈൽനദിയുടെ ഇരുകരയിലുമുള്ള വനങ്ങളും ആ വനങ്ങളിൽ വിഹരിക്കുന്ന നാനാതരം കാട്ടുമൃഗങ്ങളും കലന്ന ആ അത്ഭുതരംഗങ്ങളാണ് നമ്മെ അധികം ആകർഷിക്കുന്നത്.

രാത്രിയിൽ തടാകത്തിലൂടെയുള്ള യാത്രയിൽ വ്യക്തമായി ഒന്നും കാണാൻ കഴികയില്ല. തടാകത്തിൽ വിശേഷിച്ച കാണാനും ഒന്നുമില്ല. ഞങ്ങഠം കിടന്നുറങ്ങി.

രാത്രി രണ്ടുമണിസമയത്തു കപ്പൽ നൈൽനദീമുഖത്തു നങ്കൂരമുറപ്പിച്ചു. ഞാൻ ഉണൎന്നു വെള്ളത്തിലേയ്ക്കു നോക്കിയപ്പോഠം കപ്പലിന്റെ സർച്ച്ലൈററിന്റെ പ്രകാശത്തിൽ മുതലകഠം ചെറുമീനുകളെ അരിച്ചു സാപ്പിടുന്ന രസകരമായ കാഴ്ചയാണു് കണ്ടതു്. ഹിപ്പോകഠം മുക്കറയിടുകയും, വെള്ളത്തിൽ വലിയ അലകഠം ഉണ്ടാക്കിക്കൊണ്ടു കുതിച്ചു നീന്തുകയും ചെയ്യുന്നുണ്ടായിരുന്നു.

പുലച്ചെ ആറുമണിക്കു ഞങ്ങളെല്ലാവരും ഉണൎന്നു രാവിലത്തെ ചായ കഴിച്ചു്, കാഴ്ചകഠം കാണാൻ ഒരുങ്ങിക്കൊണ്ടു കപ്പലിന്റെ മുകളിലത്തെ ഡെക്കിൽ, കസേരകളിൽ സ്ഥാനംപിടിച്ചു. ആറുമണിക്കുതന്നെ കപ്പൽ നൈൽനദിയിൽ പ്രവേശിച്ചു യാത്ര തുടൎന്നിട്ടുണ്ടായിരുന്നു.

നൈൽനദിയിലൂടെ 40 മൈൽ സഞ്ചരിക്കണം, മച്ചിസൺവെള്ളച്ചാട്ടത്തിന്റെ രണ്ടു മൈൽ താഴെയുള്ള ജട്ടിയിൽ ചെന്നെത്താൻ. അത്രയും ദൂരം, നദിയുടെ ഇരുവശങ്ങളിലുമായി, വിജനഭീകരമായ വനങ്ങളും, മേടുകളും, കുന്നുകളുമാണു്. ഇടയ്ക്കു മൈതാനങ്ങളും മണൽപ്പരപ്പുകളും വരണ്ട നീൎച്ചാലുകളും എല്ലാമുണ്ടു്. മനുഷ്യന്റെ കാൽപ്പാടു പതിഞ്ഞിട്ടില്ലാതെ, ലോകാരംഭകാലംമുതൽക്കേ കിടക്കുന്ന ആ വനങ്ങളിൽ അലഞ്ഞും മേഞ്ഞും നടക്കുന്ന കാട്ടുമൃഗസമൂഹങ്ങളെ അടുത്തു കാണാൻ, ഇവിട

ത്തെപ്പോലെ ആഫ്രിക്കയിൽ മററൊരിടത്തും സാദ്ധ്യമല്ല. ആദ്യമായി കണികണ്ടതു രണ്ടു കാട്ടാനകളെയാണു്. നനദിയുടെ വക്കിൽ പുല്ലുകൾക്കിടയിൽ കടന്നുനിന്നു് അവ വെള്ളം കുടിക്കുകയായിരുന്നു.

കുറച്ചു കഴിഞ്ഞപ്പോൾ ഹിപ്പോകളെ കണ്ടുതുടങ്ങി. ഒന്നുംരണ്ടുമായിട്ടല്ല, ഡസൻകണക്കിൽ. കാററു നിറച്ച തോൽസഞ്ചികൾ വെള്ളത്തിൽ എറിഞ്ഞിട്ടപോലെ ആ കൂററൻജന്തുക്കൾ കൂട്ടത്തോടെ വിനോദിച്ചുകൊണ്ടിരുന്നു.

ഹിപ്പോവിനെ ആദ്യമായി കണ്ടപ്പോൾ എനിക്കു പണ്ടു തിരുനാവായവെച്ചു കണ്ട ഒരു നമ്പൂതിരിയെയാണു് ഓർമ്മവന്നതു്. തടിച്ചു് അലസനായ ഒരു കുടവയറൻ. ഇങ്ങനെ വിശാലമായ വായോടുകൂടിയ മററൊരു വികൃതജന്തുവിനെ ഈശ്വരൻ ലോകത്തിലൊരിടത്തും സൃഷ്ടിച്ചുവിട്ടിട്ടില്ല. നമ്പൂതിരിയെപ്പോലെതന്നെ ഹിപ്പോവും ജലത്തിലെ ബ്രാഹ്മണനാണു്—തനി സസ്യഭുക്കു്.

കുഞ്ഞുങ്ങളോടുകൂടി ആ വിരൂപജന്തുക്കൾ ജലത്തിൽ ക്രീഡിക്കുന്നതു ബഹുരസമുള്ള ഒരു കാഴ്ചയാണു്. നാടൻ തോണികളെ അവ തള്ളി മറിച്ചിടുകളയും. പക്ഷേ 'ഢഗ്ഗ-ഢഗ്ഗ' ശബ്ദത്തോടെ ഓളങ്ങൾ ഉയർത്തിക്കൊണ്ടു് ആഞ്ഞടിക്കുന്ന കപ്പലിൻെറ ഭീമാകാരം കാണുമ്പോൾ അവ പേടിച്ചു പേടിച്ചു വെള്ളത്തിൽ മുങ്ങിക്കളയും. ആ വിഡ്ഢ്യാൻെറ മുങ്ങലാണു് കാണാൻ രസം. തലമാത്രം വെള്ളത്തിൽ താഴ്ത്തി ഒന്നും കാണാത്തമട്ടിൽ നിന്നുകളയും. അപ്പോൾ ഉടലിൻെറ മുക്കാൽ ഭാഗവും കുടവയറും വെള്ളത്തിൻെറ മീതെത്തന്നെ തള്ളിനില്ക്കുന്നുണ്ടായിരിക്കും. ഹി

പ്പോ അങ്ങനെ ഒരു യോഗാസനത്തിൽ അനങ്ങാതെ നി ല്ക്കുമ്പോഠം ആ കുടവയറിനെ ലക്ഷ്യമാക്കി കല്ലേറു പാസ്സാ ക്കുന്നതു കപ്പലിലെ കാപ്പിരിവേലക്കാരുടെ ഒരു വിനോദ മായിരുന്നു. ഈ നേരംപോക്കിനുവേണ്ടി അവർ നല്ല പാ റക്കഷണങ്ങഠം കരുതിക്കൊണ്ടുവന്നിട്ടുമുണ്ടാകും. പള്ള യ്ക്കു കുത്ത കല്ലുകൊണ്ടു് ഏറുകിട്ടുമ്പോഠം 'ഈ ലോക ത്തിനു് എന്തു പററി?' എന്നൊരു ഭാവത്തോടെ ഹിപ്പോ തല പൊക്കി മണ്ണുമാന്തിക്കപ്പലിൻെറ കോട്ടപോലെയുള്ള വായ് പിളുത്തി വിശ്വരൂപം പ്രദർശിപ്പിച്ചു 'ങ്ഹാ ങ്ഹാ' എന്നൊരു മുക്കറയുമിട്ടു വെള്ളത്തിലേയ്ക്കു മുങ്ങി മറഞ്ഞുക ളയും.

ഹിപ്പോ സാമാന്യമായി പറയുകയാണെങ്കിൽ ഒരു നിരുപദ്രവജീവിയാണു്. കുഞ്ഞുങ്ങഠം കൂടെയുണ്ടെങ്കിൽ ഏററവും ആപൽക്കാരിയുമാണു്. വെള്ളത്തിൽ അവന്നു ശത്രു ക്കളൊന്നുമില്ല. എന്നാൽ കരയിൽ കയറിക്കിടക്കുമ്പോഠം, മററൊരിരയും കിട്ടാത്ത ഒരു സിംഹം ആ വഴിക്കു വന്നു വെങ്കിൽ അവനെ പിടികൂടാതിരിക്കയില്ല. ഹിപ്പോ അ ത്രവേഗത്തിലൊന്നും വഴങ്ങിക്കൊടുക്കുകയുമില്ല. തേററകൊ ണ്ടും നഖങ്ങഠംകൊണ്ടുമുള്ള ഒരു ദീർഘസമരം അവിടെവെ ച്ചു നടക്കും. നൈൽനദിയിലൂടെ സഞ്ചരിക്കുമ്പോഠം അടു ത്തു കരയിൽ ഇങ്ങനെയുള്ള ഹരിഹിപ്പോസമരങ്ങഠം നട ക്കുന്നതു ചിലപ്പോഴെല്ലാം കാണാമത്രേ.

"അതാ മുതലകഠം! മുതലകഠം!" സഹയാത്രക്കാരനാ യ വഡഗാമ ആർത്തുവിളിച്ചു. കരയിലെ മണൽപ്പരപ്പി ലും മരച്ചുവട്ടിലുമായി തടികഠം അടുക്കിവെച്ചതുപോലെ

തടിയൻനക്രങ്ങൾ നിശ്ചലരായി കിടക്കുന്നുണ്ടായിരുന്നു. വാ പിളർത്തിവെച്ച് വാലും വളച്ചുകൊണ്ട്, തലങ്ങും വിലങ്ങും കിടക്കുന്ന ആ ഭയങ്കരജന്തുക്കൾ ധ്യാനത്തിലിരിക്കയാണെന്നേ തോന്നൂ. ഒരു ചലനവുമില്ല. ഞങ്ങളുടെ കപ്പലിലെ കാപ്പിരിവേലക്കാർ ആ നക്രയോഗികളുടെ നേക്കം ഏറുവെച്ചുകൊടുത്തു. പരിക്ക പററുമ്പോൾ അവ പിളന്ന വായോടുകൂടിത്തന്നെ മെല്ലെ കരയിൽനിന്നു വെള്ളത്തിലേയ്ക്കു വലിഞ്ഞിഴഞ്ഞു മുങ്ങിക്കളയും.

ഹിപ്പോക്കൂട്ടങ്ങളുടെ താവളങ്ങൾ കൂടെക്കൂടെ കണ്ടുകൊണ്ടിരുന്നു. കരയിലേയ്ക്കു നോക്കിയാൽ വെള്ളത്തിന്നരികിൽ മുതലക്കൂട്ടങ്ങളെ കാണാതിരിക്കയില്ല. ഇരുനൂറും മുന്നൂറും മുതലകൾ ഇളവെയിലേററു മയങ്ങിക്കിടക്കുന്ന മണൽത്തിട്ടകൾ കണ്ടു ഞങ്ങൾ അത്ഭുതപ്പെട്ടുപോയി.

കുറച്ചു കഴിഞ്ഞപ്പോൾ അക്കരെ കുററിക്കാടുകൾക്കിടയിൽ ഒരു കണ്ടാമൃഗത്തിൻെറ കോലം കണ്ടു. കണ്ടാമൃഗങ്ങളെ സാധാരണയായി അടുക്കെ കണ്ടുകിട്ടുകയില്ല. ആ ജന്തുക്കൾ നല്ല ശ്രവണശക്തിയുള്ളവയാണ്. കപ്പലിൻെറ 'ഢഗ്ഗ് ഢഗ്ഗ്' ശബ്ദം ദൂരേനിന്നു ശ്രവിക്കുന്ന മാത്രയിൽ മറഞ്ഞുകളയും. പിന്നെയും കാട്ടാനകൾ. അവയെ കണ്ടുകണ്ട് ആ കാഴ്ചക്കാക്ക് പുതുമ തോന്നാതായിത്തുടങ്ങി. എന്നാൽ, രണ്ടാനകൾ ഒരു കയററംകയറുന്ന കാഴ്ച എന്നെ ആകർഷിച്ചു. കരയോടു തൊട്ടുകൊണ്ടുള്ള ഒരു കയററമാണ്. കൊമ്പൻ മുമ്പിലും പിടി പിറകിലുമായിട്ടാണ് ആ കയററത്തെ സമീപിച്ചത്. മുമ്പിലത്തെ വീരൻ ഒരു ക്ലേശവും കൂടാതെ—എന്നാൽ മെല്ലെ—ആ കയററം കയ

റിക്കിടന്നു. പിടി പകുതി കയറി. പിന്നെ ഒരു ധൈര്യക്ഷയംവന്നതുകൊണ്ടോ എന്തോ, തിരിഞ്ഞു പിന്നോക്കം നിരങ്ങിക്കൊണ്ടാണ് ആ കയററത്തിന്റെ മൂർദ്ധാവിലെത്തിയതു്.

ഒരുകൂട്ടം കാട്ടുപോത്തുകൾ, കാപ്പിരിസേന മാർച്ചു ചെയ്തു പോകുന്നതുപോലെ, അല്പം അകലെക്കൂടി പൊടി പാററിക്കൊണ്ടു കടന്നുപോയി. മണിയടിക്കുംപോലുള്ള സ്വരം പുറപ്പെടുവിക്കുന്ന പക്ഷികളും മരണം മണത്തു പറക്കുന്ന കൂററൻകഴുകന്മാരും വിചിത്രശലഭങ്ങളും ആ വനരംഗത്തെ ബീഭത്സമാക്കിത്തീർക്കുന്നുണ്ടായിരുന്നു.

കരയിൽ അടുത്തുകാണുന്ന വന്യമൃഗങ്ങൾക്കു പുറമെ അകലെ സഞ്ചരിക്കുന്ന മൃഗങ്ങളെയും കാണാൻ ഞങ്ങൾ കൂടെക്കൂടെ ദൂരദർശിനിക്കുഴൽ ഉപയോഗപ്പെടുത്തി. ബൈനോക്കുലേഴ്സിന്റെ ദൃശ്യവൃത്തത്തിൽ ധൂളിപടലവും നിഴൽക്കൂട്ടങ്ങളും ചലിച്ചുകൊണ്ടിരുന്നു. പച്ചമൈതാനങ്ങളിൽ നിശ്ചലമായിക്കാണുന്ന കറുപ്പുപടലങ്ങൾ കരിമ്പനകളോ വിശ്രമിക്കുന്ന കാട്ടുപോത്തിൻകൂട്ടമോ എന്നു തിരിച്ചറിയുന്നില്ല. ആ നരച്ച പരപ്പിലെ തവിട്ടുപുള്ളി ഒരു മൃഗരാജന്റെ കിടപ്പായിരിക്കാം. കട്ടുറുമ്പിൻകൂട്ടംപോലെ അങ്ങകലെ കാണുന്നതു മാനുകളായിരിക്കാം.

ഒന്നുരണ്ടു സീബ്രകളെയും (വരയൻകുതിര) കാണാൻ കഴിഞ്ഞു. ആഫ്രിക്കൻകാട്ടുമൃഗങ്ങളിൽവെച്ചു് ഏററവും പാവം ഈ സീബ്രയാണ്. സിംഹത്തിന്റെ പ്രധാനപ്പെട്ട സ്വാദു കൂടിയ ഭക്ഷണം സീബ്രയുടെ മാംസമാണ്. ഒരിടത്തും ഒളിപ്പിക്കാൻ സാധിക്കാത്ത വർണ്ണമാണ് ഈശ്വ

രൻ ഈ സാധുമൃഗത്തിൻെറ ദേഹത്തിൽ പിടിപ്പിച്ചിരിക്കുന്നതു്.

ഈ സീബ്രയെ ജീവിതത്തിൽ ഒന്നാമതായി കണ്ടപ്പോഠം, ഒരമേരിക്കൻപട്ടാളക്കാരൻ ചോദിച്ചുവത്രേ, "അല്ലയോ സീബ്രേ, നീ വെളുത്ത വരികളോടുകൂടിയ കറുത്ത കുതിരയോ, അല്ല കറുത്ത വരികളോടുകൂടിയ വെളുത്ത കുതിരയോ?" എന്നു്.

പത്തുമണിക്കു കപ്പൽ മച്ചിസൺജട്ടിയിൽ അടുത്തു. ജട്ടിയോടു തൊട്ടു് ജലത്തിലേയ്ക്കു നീട്ടിക്കെട്ടിയ മരപ്പാലത്തിൽ ഞങ്ങഠം കപ്പലിറങ്ങി. അപ്പോഠം മറുകരയിൽനിന്നും പതിനെട്ടാനകഠം ജലക്രീഡചെയ്യാൻ നദിയിലേയ്ക്കിറങ്ങുന്നുണ്ടായിരുന്നു.

ജട്ടിയിൽനിന്നു് 2½ മൈൽ ദൂരേയാണു് മച്ചിസൺ വെള്ളച്ചാട്ടം. ജട്ടിയിൽ ഇറങ്ങിയപ്പോഠംതന്നെ ജലപാതത്തിൻെറ ഇരമ്പം കേട്ടുതുടങ്ങിയിരുന്നു.

ഏററവും ദുർഘടംപിടിച്ചതും ആപൽക്കരവുമായ ഒരു യാത്രയാണു് ഈ രണ്ടരമൈൽ ദൂരത്തിൽ നിർവ്വഹിച്ചതു്. കരയിലെ കാടുകളിലൂടെ കാൽനടയായുള്ള ഈ യാത്രയിൽ, ഓരോ നിമിഷവും കാട്ടുമൃഗങ്ങളുടെ ആക്രമണം ഭയപ്പെടേണ്ടിയിരിക്കുന്നു. ഈ കാട്ടുപാതയിൽവെച്ചു വന്യമൃഗങ്ങളിൽനിന്നുണ്ടാകുന്ന ആപത്തുകഠംക്കോ ജീവാപായങ്ങഠംക്കോ കപ്പൽക്കമ്പനി ഉത്തരവാദം വഹിക്കുന്നതല്ല എന്നൊരു മുന്നറിയിപ്പു്, കപ്പലിലെ തീൻമുറിയിൽ വലിയ അക്ഷരത്തിൽ എഴുതി തൂക്കിവെച്ചിട്ടുണ്ടായിരുന്നു. എന്നാൽ യാത്രക്കാരുടെ ജീവരക്ഷയ്ക്കുള്ള എല്ലാ

മുൻകരുതലുകളും കപ്പൽക്കമ്പനി ചെയ്തുവെച്ചിട്ടുണ്ടു്. വെള്ളച്ചാട്ടം കണ്ടു കപ്പലിൽ മടങ്ങിയെത്തുന്നതുവരെ യാത്രക്കാരെ അകമ്പടിസേവിക്കാൻ ആയുധധാരികളായ രണ്ടു ഗേംഗാർഡുകളെ ഗവണ്മെൻറു് ഏർപ്പെടുത്തിയിട്ടുണ്ടു്. കാടിൻെറയും കാട്ടുമൃഗങ്ങളുടേയും സകലരഹസ്യങ്ങളും പരിചയിച്ചു പഠിച്ച ഈ കാപ്പിരിശിപായികൾ, നിറച്ച തോക്കും ചുമലിൽവെച്ചു്, യാത്രാസംഘത്തിൻെറ മുമ്പിലും പിമ്പിലുമായി നിർദ്ദേശങ്ങളും ആപൽസൂചനകളും നല്കിക്കൊണ്ടു കൂടെ സഞ്ചരിക്കുന്നു.

കുറച്ചുദൂരം നദീതീരത്തിലൂടെ പോയതിൽപ്പിന്നെ പാത ഒരു കുന്നിലേയ്ക്കു കയറുകയായി. കുന്നിറങ്ങുന്നതു പിന്നേയും പുഴക്കരയിലേയ്ക്കുതന്നെ. "നിശ്ശബ്ദമായിരിക്കണം." വഴി കാട്ടിയ ഗേംഗാർഡ് മുന്നറിയിപ്പു നല്കി. "മുമ്പിൽ കാണുന്നതു മുതലക്കുളമാണു്; സൂക്ഷിക്കണം."

നദിയോടു തൊട്ടു് ഒരു ചെറിയ കായൽ നീണ്ടുകിടന്നിരുന്നു. അതിൻെറ കരയിലെ മണൽത്തിട്ടകളിൽ അസംഖ്യം മുതലകൾ കയറി കിടക്കുന്നുണ്ടായിരുന്നു. ചിലവ ഞങ്ങളുടെ പാതയ്ക്കരികിലെ മരങ്ങളുടെ താഴ്വരകളിലും, അല്പം അകലെ പാറക്കല്ലുകളുടെ മുകളിലും സ്ഥാനം പിടിച്ചിട്ടുണ്ടു്. എല്ലാം ഒരുതരം നിർവ്വികല്പസമാധിയിൽ കിടക്കുകയാണു്. ശബ്ദം കേട്ടാൽ അവ ഉണൎന്നു പരക്കം പാച്ചൽ തുടങ്ങുമ്പോൾ നിങ്ങളുടെ നേർക്കും തട്ടിക്കയറിയെന്നുവരാം. അതുകൊണ്ടാണു് ഒച്ചയനക്കമില്ലാതെ നീങ്ങിക്കൊള്ളണമെന്നു മാർഗ്ഗദർശി ഉപദേശിച്ചതു്.

ഇനി കയറിച്ചെല്ലുന്നതു് ഇരുണ്ട കാട്ടിനുള്ളിലേയ്ക്കാണു്. ഇരുപാടും മൂടിക്കെട്ടി മാനം മൂടി വളൎന്നു നില്ക്കുന്ന

മഹാവൃക്ഷങ്ങളും കുററൻവള്ളികളുംതന്നെ. സൂര്യപ്രകാശം പ്രവേശിക്കാത്ത ഇടുങ്ങിയ പാത. ഒരു മങ്ങലിലൂടെ ഞങ്ങൾ മുന്നോട്ടു നീങ്ങി. ഞങ്ങളുടെ അംഗരക്ഷകൻ ദൃഷ്ടികൾ സൂക്ഷ്മതയോടെ നാലുപാടും ചലിപ്പിച്ചുകൊണ്ടു് മെല്ലെമെല്ലെയുള്ള കാൽവെപ്പുകളോടെയാണു് മുമ്പിൽ നിരങ്ങുന്നതു്. കാട്ടിനുള്ളിൽനിന്നുള്ള അജ്ഞാതചലനങ്ങളും അപരിചിതശബ്ദങ്ങളും ഞങ്ങളെ ഭയമൂകരാക്കിത്തീർത്തു. ആ ദുർഘടസന്ധിയിൽവെച്ചു് എന്തും സംഭവിക്കാം. പോക്കിരിയായ ഒരു കാട്ടാന നിങ്ങളെ ചവിട്ടിമെതിക്കുകയോ, വഴിമുട്ടിയ ഒരു സിംഹം നിങ്ങളെ മാന്തിക്കീറുകയോ ചെയ്തേയ്ക്കാം. അല്ലെങ്കിൽ മരത്തിൻെറ മുകളിൽനിന്നു് ഒരു കരിമ്പുലി താഴെ ചാടിവീണുവെന്നുവരാം. അങ്ങനെ പല സംഭവങ്ങളും അവിടെവെച്ചു നടന്നതായി ഗേംഗാർഡ് ഞങ്ങളോടു പറഞ്ഞു. കാട്ടാനകളുടെ എതിർപ്പു് ഒരു സാധാരണസംഭവമാണു്. ആക്രമിക്കാനണഞ്ഞ കാട്ടാനകളെ വെടിവെച്ചു വീഴ്ത്തുന്നതിൽ ഗേംഗാർഡുകളുടെ ഉന്നം പാഴാകാറില്ല. അങ്ങനെ വെടിയേററു ചത്ത രണ്ടുമൂന്നു് ആനകളുടെ അസ്ഥികൂടങ്ങൾ, ഗേംഗാർഡു ഞങ്ങൾക്കു കാട്ടിത്തരികയുണ്ടായി.

ആപത്തൊന്നും കൂടാതെ ഞങ്ങൾ ആ കാട്ടുപാത തരണംചെയ്തു് ഒരു കുന്നിൻചെരിവിലേയ്ക്കു പ്രവേശിച്ചു.

ചുററുപാടും വൃക്ഷനിബിഡമായ കുന്നുകൾ. തെല്ലകലെ ഒരു കുന്നിൻപള്ളയിൽ അഞ്ചാറു കാട്ടാനകൾ കാടുതകക്കുന്ന കാഴ്ചകൾ കുറച്ചുനേരം ഞങ്ങൾ നോക്കി രസിച്ചു.

കുന്നുകളെ ചുററിവളഞ്ഞു മൈതാനങ്ങളും, മേടുകളും, പാറക്കെട്ടുകളും, പാതാളക്കുഴികളും കടന്നു് ആ വരുക്കൻപാത വെള്ളച്ചാട്ടത്തിൻെറ കരിമ്പാറക്കൂട്ടങ്ങളുടെ പിറകിലെ പീഠസ്ഥാനത്തിൽ ഞങ്ങളെ കൊണ്ടുചെന്നുവിട്ടു.

വനഭംഗിയുടെ വിശാലരംഗമായിക്കിടക്കുന്ന ആ കാഴ്ചസ്ഥാനത്തു നിന്നു തൊട്ടുമുമ്പിലെ വെള്ളച്ചാട്ടവും നോക്കിക്കൊണ്ടു ഞങ്ങൾ കുറെ സമയം ചെലവഴിച്ചു.

വിക്ടോറിയാതടാകത്തിൽനിന്നുത്ഭവിക്കുന്ന നൈൽനദി 'കിയോഗാ'തടാകം കടന്നു വൻകാടുകളിലൂടെ ഒഴുകി ആൽബേർട്ടു്തടാകത്തിൽ പ്രവേശിക്കുന്നു. കിയോഗാതടാകത്തിൻെറ നിരപ്പിൽനിന്നു 1350 അടി താഴെയായിട്ടാണു് ആൽബേർട്ടു്തടാകത്തിൻെറ കിടപ്പു്. കിയോഗയുടേയും ആൽബേർട്ടിൻേറയും ഇടയിലെ വമ്പിച്ച ഒരു പാറക്കെട്ടിനെ എതിരിടുമ്പോഴാണു് നൈൽനദി മച്ചിസൺവെള്ളച്ചാട്ടമായിത്തീരുന്നതു്. 200 അടി വീതിയിൽ ഒഴുകിവരുന്ന നൈൽ, പെട്ടെന്നു് 25 അടി മാത്രം വീതിയുള്ള ഒരു പാറപ്പിളപ്പിലേയ്ക്കു ചുരുങ്ങിക്കൂടി തലകുത്തി വീഴുന്ന കാഴ്ചയാണു് ഇവിടെ നാം കാണുന്നതു്. വെള്ളച്ചാട്ടത്തിന്നു തൊട്ടുമുമ്പു്, തടാകംപോലെ കിടക്കുന്ന നദിയിലെ ശാന്തതയും പതനത്തിലെ പതയും നുരയും അലച്ചിലും അതു കഴിഞ്ഞാലുള്ള വെള്ളത്തിൻെറ കുത്തിത്തിരിപ്പും മുകളിലെ പീഠത്തിൽനിന്നു നോക്കുന്നതു് അത്ഭുതകരമായ ഒരു കാഴ്ചയാണു്. ജലപാതത്തിൻെറ പരിസരപ്രദേശത്തിലെ പ്രകൃതിഭംഗി അതിന്നു മാററു കൂട്ടുകയും ചെയ്യുന്നു.

അവിടെവെച്ച ഞങ്ങൾ കൊട്ടയിൽ കൂടെ കൊണ്ടു വന്നിരുന്ന പാനീയങ്ങളും പഴങ്ങളും മററും കഴിച്ച്, കുറേ നേരം വിശ്രമിച്ചു. 12മണിക്ക് അവിടെനിന്നും കപ്പലി ലേയ്ക്കുതന്നെ മടങ്ങി.

മടക്കയാത്രയിൽ 'ഗേസൽ'മാനുകളെയും, നാൽ കൊമ്പൻപന്നികളേയും (Wart Hog) മററും കണ്ടു.

കപ്പലിൽ മടങ്ങിയെത്തിയപ്പോൾ, ഉച്ചഭക്ഷണം തയ്യാറായിരുന്നു. ക്ഷണനത്തിൽ ഭക്ഷണം കഴിച്ച ഞങ്ങൾ വീണ്ടും വന്യമൃഗങ്ങളെ കാണാൻ കപ്പലിൻെറ മുകൾത്ത ട്ടിൽ കയറി നിന്നു.

മദ്ധ്യാഹ്നവെയിലേററു ദാഹിച്ച വലഞ്ഞു നദിയി ലേയ്ക്കു ജലപാനത്തിന്നിറങ്ങുന്ന ആനക്കൂട്ടങ്ങളെ കണ്ടു ഞ ങ്ങൾ മടുത്തു. പെരുമ്പാറപോലെയുള്ള വയറും കാട്ടി മുക്ക റയിട്ടും മുങ്ങിയും കളിക്കുന്ന ഹിപ്പോക്കൂട്ടങ്ങളെ മഴക്കാല ത്തു വെള്ളത്തിൽ പെരുകിക്കാണുന്ന മഞ്ഞത്തവളകളെ യെന്നപോലെ ഞങ്ങൾ അവഗണിച്ചു. ഒരു സിംഹത്തെ അടുത്തു കാണാൻ ഞങ്ങൾ ആഗ്രഹിച്ചു; കണ്ടുകിട്ടിയില്ല. സിംഹം പകലും വെയിലും വെറുക്കുന്ന ഒരു ജന്തുവാണ്. നന്നെ പരുങ്ങിയാൽമാത്രമേ പകൽ ഇരതേടിപ്പോകുകയു ള്ളു. ഇരപിടിച്ചാൽ, വെയിലത്തുനിന്നു വല്ല മരത്തണ ലിലേയ്ക്കും അതിനെ വലിച്ചിഴച്ചു കൊണ്ടുപോയി ശാപ്പി ടാനാണ് സിംഹത്തിന്നിഷ്ടം. ഞങ്ങൾ ആലോചിച്ചു, പ കൽസമയത്ത് ഈ കാട്ടുപ്രദേശങ്ങളിലെ മൃഗസഞ്ചാര ങ്ങൾ ഇങ്ങനെയാണെങ്കിൽ രാത്രിയിലത്തെ കോലാഹല ങ്ങൾ എന്തായിരിക്കുമെന്ന്.

വൈകുന്നേരം 4½ മണിക്ക കപ്പൽ ആൽബേർട്ട് തടാകത്തിൽ പ്രവേശിച്ചു; 7½ മണിക്ക ബുട്ട്യാബയിൽ തിരികെ എത്തിച്ചേരുകയും ചെയ്തു.

നാലുകൊല്ലം മുമ്പു സന്ദർശിച്ച തിരുവിതാംകൂറിലെ പെരിയാർത്തടാകത്തിൽനിന്നുള്ള കാഴ്ചകളെ ഈ യാത്രയിൽ ഞാൻ അനുസ്മരിക്കുകയുണ്ടായി. അന്നത്തെ തോണിയാത്രയിൽ അടുത്ത കാടുകളിൽ കുറേ മാൻക്കൂട്ടങ്ങളേയും, കാട്ടുപോത്തുകളേയും, കാട്ടാനകളേയും, ഞാൻ കണ്ടു് അത്ഭുതപ്പെട്ടുപോയിരുന്നു. എന്നാൽ മച്ചിസൺ യാത്ര തഴിഞ്ഞു വഴിയിൽ കണ്ട മൃഗസമൂഹങ്ങളെപ്പററി ഓത്തപ്പോൾ എനിക്ക തോന്നി, ഇത്ര വിശാലവും അത്ഭുതകരവുമായ ഒരു തുറന്ന മൃഗപ്രദശ്നശാല ലോകത്തിൽ മറെറാരിടത്തും ഉണ്ടാകാനിടയില്ലെന്നു്.

# ബ്രഹ്മപുത്രയിൽ

1949 ഡിസമ്പർ. 10.

ചൂടുകൊണ്ടു പകൽ പുറത്തിറങ്ങി നടക്കാൻ വയ്യാ. കരയിലേയ്ക്കു സകുടുംബം സഞ്ചരിച്ചുവരുന്ന ദ്രോഹികളായ ചില ജലജന്തുക്കളേയും കൊതുകുസൈന്യങ്ങളേയും ഭയന്നു രാത്രിയിലും അങ്ങനെത്തന്നെ. 'വെയിൽ മങ്ങി ചൂടുമൊട്ടൊട്ടൊതുങ്ങി'ത്തുടങ്ങുമ്പോൾ, ആൽബേർട്ട്തടാകക്കരയിൽ പച്ചവിശറികൾ വിടുർത്തിനില്ക്കുന്ന പനകളുടെ തണലിൽ തടാകപ്പരപ്പിലേയ്ക്കു നോക്കിനില്ക്കുന്നതു് ഒരാനന്ദമാണു്. പാരക്കോലിൻെറ ആകൃതിയിലുള്ള തടിച്ച കൊക്കുകളോടുകൂടിയ ഒരുജാതി വലിയ നീർപ്പക്ഷികൾ മീൻ പരതിക്കൊണ്ടു വെള്ളത്തിൽ നീന്തിയലയുന്നതു രസാവഹമായൊരു കാഴ്ചയാണു്. പരുത്ത തടിമരം കുഴിച്ചുണ്ടാക്കിയ മീൻതോണിയിൽ കാലും നീട്ടിയിരുന്നു തുഴഞ്ഞുപോകുന്ന കാപ്പിരിമുക്കുവൻെറ തലമാത്രമേ പുറത്തേയ്ക്കു കാണുകയുള്ളു; അതും ആ തോണിയുടെ ഒരംശമാണെന്നേ തോന്നൂ. ഇടയ്ക്കിടെ വെള്ളിമത്സ്യങ്ങൾ വെള്ളത്തിന്നു മീതെ ആഞ്ഞാടി ഉയരത്തിൽ ചാഞ്ചാടിക്കൊണ്ടിരിക്കുന്നു. ആകാശത്തിൽ അരുണിമ വർദ്ധിക്കുന്നു. ദൂരേ റുവോൻസറായ് മലയുടെ മഞ്ഞുമൂടിയ മോന്തായം തെളിഞ്ഞു കാണുന്നു. നീലമേഘപടലങ്ങളുടെ മറവിൽ സൂര്യബിംബം ഒരു മങ്ങിയ പ്രതിഫലനംപോലെ തോന്നുന്നു. മെല്ലെ മേഘപടലങ്ങളിൽനിന്നു വഴുതിയ സൂര്യബിംബം

കൊംഗോമലയുടെ ശിരസ്സിൽ സ്വർണ്ണക്കിരീടമണിയിച്ച് അന്തർദ്ധാനം ചെയ്യുന്നു............

തുടർച്ചയായി എല്ലാ സായാഹ്നങ്ങളിലും ഈ കാഴ്ചകൾതന്നെ കാണുമ്പോൾ അവയുടെ പുതുമയും തൽസംബന്ധമായ കാവ്യസങ്കല്പങ്ങളും മററും മങ്ങിപ്പോവുകയും ചെയ്യും.

## ആൽബേർട്ട് തടാകത്തിൽ

1949 ഡിസമ്പർ 12.

'ബുട്ട്യാബ'യിലെ ദിവസങ്ങൾ മടുത്തുതുടങ്ങി. ഒന്നും ചെയ്യാനില്ല. ഉഷ്ണംകൊണ്ടു വൈകുന്നേരംവരെ പുറത്തിറങ്ങാനും വയ്യ. ആഫ്രിക്കയുടെ അന്തരാളങ്ങളിലെ നാരകീയത തികച്ചും അനുഭവപ്പെടുന്നതു് ഇവിടെവെച്ചാണു്.

ഇന്നു രാവിലെ 'മച്ചിസൺ' എന്ന കപ്പൽ 'കിററാര' എന്ന ഗ്രാമത്തിലേയ്ക്കു് ഒരു യാത്രപുറപ്പെടുന്നുണ്ടെന്നു്, കപ്പലിലെ ഗോവക്കാരനായ എഞ്ചിനീയർ മി. ഫിഗേറ എന്നോടു പറഞ്ഞു. കിററാര ആൽബേർട്ട് തടാകക്കരയിലെ ഒരു കുഗ്രാമമാണു്. ബുട്ട്യാബയിൽനിന്നു് തടാകത്തിലൂടെ 33 മൈൽ സഞ്ചരിക്കണം. കരവഴിയായി കിററാരയിലെത്താൻ മാർഗ്ഗങ്ങളൊന്നുമില്ല. മാസത്തിൽ ഒരു ദിവസം, ഗ്രാമക്കാർക്കാവശ്യമുള്ള സാമാനങ്ങളേയും കാപ്പിരിയാത്രക്കാരേയും കയററി, 'മച്ചിസൺ' ബുട്ട്യാബയിൽനിന്നു് ഒരു യാത്ര പുറപ്പെടും. കിററാരയിൽനിന്നു സാമാനങ്ങളേയും യാത്രക്കാരേയുംകൊണ്ടു കപ്പൽ അന്നുതന്നെ മ

ടങ്ങുകയും ചെയ്യും. ഇങ്ങനെ മാസത്തിലൊരിക്കൽമാത്രം ബാഹ്യലോകവുമായി ബന്ധം പുലർത്തി, വൻകാടുകളുടേയും തടാകത്തിൻേറയും ഇടയ്ക്കു പതുങ്ങിക്കിടക്കുന്ന ആ കാപ്പിരിക്കുഗ്രാമമൊന്നു സന്ദർശിക്കാൻ എനിക്കൊരു മോഹം തോന്നി. ഇന്ത്യക്കാരൻ മുമ്പു കടന്നുചെല്ലാത്ത ഒരു ആഫ്രിക്കൻ ഗ്രാമത്തിലെങ്കിലും എനിക്കെത്തിച്ചേരണം എന്നൊരു വാശിയുംകൂടി ഉണ്ടായിരുന്നു. ഈ കിററാരയിൽവെച്ച് അതു സാധിക്കാതിരിക്കയില്ല. അങ്ങനെയെല്ലാം വിചാരിച്ചുറച്ച്, ഞാൻ കപ്പലിലെ ഒരു യാത്രക്കാരനായി, കിററാരയിലേയ്ക്കു പുറപ്പെട്ടു. ഭക്ഷണവും മററും തൻേറക്കൂടെ കപ്പലിൽവെച്ചു ശരിപ്പെടുത്തിത്തരാമെന്ന് മി. ഫിഗേറ പറഞ്ഞു. 7 ഷില്ലിങ്ങ് 50 സെൻററ് (5ക.)കൊടുത്ത്, ഞാൻ കിററാരയിലേയ്ക്കു ബുട്ട്യാബയിൽനിന്ന് ഒരൊന്നാംക്ലാസ്സ് റിട്ടേൺടിക്കററ് വാങ്ങി.

കപ്പലിൽ ഒന്നാംക്ലാസ്സ് യാത്രക്കാരനായി ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളു—ഒന്നാംക്ലാസ്സ് യാത്രക്കാരനായിട്ടു മാത്രമല്ല, കപ്പലിൽ ആകെ യാത്രക്കാരനായിട്ടും. കപ്പലിനോട് അണച്ചുകെട്ടിയ ഒരു 7 തൻടഗ്ഗിലാണ് കാപ്പിരിയാത്രക്കാരെ കയററിയിരുന്നത്. സാമാനങ്ങളും ടഗ്ഗിൽത്തന്നെയാണ് സ്ഥാപിച്ചിരുന്നത്. ധാന്യച്ചാക്കുകളും, കപ്പക്കിഴങ്ങുകെട്ടുകളും, ആടുകളും കോഴികളും, അർദ്ധനഗ്നരായ കാപ്പിരിച്ചികളും, സംഗീതോപകരണങ്ങളോടുകൂടി പുറപ്പെട്ട കാപ്പിരിയുവാക്കളും ഇടതിങ്ങിയ ഒരു പുതിയ ലോകംതന്നെയായിരുന്നു ആ ടഗ്ഗ്—ഒരു മൃഗശാലയിലെ ദുർഗ്ഗന്ധവും.

രാവിലെ $9\frac{1}{2}$ മണിക്ക കപ്പൽ ബുട്ട്യാബഹാർബർ വിട്ടു.

തടാകം തെല്ലൊന്ന കോപിച്ച തിരമാലകൾ തല തല്ലിക്കൊണ്ടിരുന്നു. ശക്തിയേറിയ ഒരു കാററും ഇടവിടാതെ വീശിക്കൊണ്ടിരുന്നു. കപ്പൽ മെല്ലെയാണ് സഞ്ചരിച്ചുകൊണ്ടിരുന്നത്. കാപ്പി കഴിഞ്ഞപ്പോൾ ടജ്ഗിലെ കാപ്പിരികൾ വീണവായനയും പാട്ടും തുടങ്ങി. ഞാൻ കപ്പലിൻെറ മുകളിലത്തെ ഡക്കിൽ കയറി നിന്ന് ആ കാഴ്ചകൾ നോക്കി രസിച്ചുകൊണ്ടിരുന്നു.

കപ്പൽ തടാകത്തിൻെറ മദ്ധ്യത്തിലൂടെയാണ് സഞ്ചരിക്കുന്നത്. പടിഞ്ഞാറുവശത്ത് ഉഗന്തയിലെ മലകൾ മങ്ങിക്കാണുന്നുണ്ട്.

12 മണിയായപ്പോൾ മി. ഫിഗേറ എന്നെ ഭക്ഷണത്തിന്ന ക്ഷണിച്ചു. റൊട്ടി, പൊരിച്ചമുട്ട, തടാകത്തിലെ നരിമീൻ വറുത്തത്—ഇവയെല്ലാം ഉണ്ടായിരുന്നു. ഭക്ഷണം കഴിച്ചു ഞാനൊന്ന മയങ്ങി. $1\frac{1}{2}$ മണിക്ക ഫിഗേറ എന്നെ ഉണർത്തി—കപ്പൽ കിററാരാപോയിൻറിൽ അണഞ്ഞുകഴിഞ്ഞിരുന്നു.

കാപ്പിരിയാത്രക്കാരോടൊപ്പം ഞാനും കരയ്ക്കിറങ്ങി. ഫിഗേറയും, കപ്പലിലെ കാപ്പിരിവേലക്കാരും കപ്പലിൽ ത്തന്നെ ഇരുന്നു. 'ബുഗോംഗോഗ്രാമം', ആ കരയിൽ നിന്ന് രണ്ടു മൈൽ അകലെയാണെന്ന കേട്ടപ്പോൾ, ഒററയ്ക്ക് അങ്ങോട്ടു സഞ്ചരിക്കുന്നതു രക്ഷയാണോ എന്ന ഞാൻ സംശയിച്ചു. "പേടിക്കാനൊന്നുമില്ല" ഫിഗേറ കപ്പലിൻെറ മുകൾത്തട്ടിൽനിന്ന വിളിച്ചുപറഞ്ഞു:

"അക്കാണുന്ന ഊടുവഴിയിലൂടെ നേരെ നടന്നാൽ മതി. 4 മണിക്കുമുമ്പെ ഇവിടെ മടങ്ങിയെത്താൻ മറക്കരുതു്. 4½ക്കു ഞങ്ങൾ കപ്പൽ വിടും."

മാസത്തിലൊരിക്കൽമാത്രം വന്നുചേരുന്ന കപ്പലിനെ കാണാൻ ഒരുകൂട്ടം കാപ്പിരികൾ കരയിൽ ആഹ്ലാദത്തോടെ അണിനിരന്നു നില്ക്കുന്നുണ്ടായിരുന്നു. ആ ചണ്ടിവർഗ്ഗത്തിന്റെ ഇടയിച്ചൂടെ ഞാൻ പുറത്തു കടന്നു. ബുഗോംഗോഗ്രാമത്തിലേക്കു പുറപ്പെട്ടു.

കുററിക്കാടുകളുടെ ഇടയിലൂടെ ഒരിടുപാത ഇഴഞ്ഞുപോകുന്നുണ്ടു്. ഒരു പരുത്ത വിടവു്. അതാണു് ഗ്രാമത്തിലേക്കുള്ള മാർഗ്ഗം. വാഹനങ്ങൾ പോകാനില്ലാത്തതുകൊണ്ടു് അവിടെ വീതിയും ഉറപ്പുമുള്ള നിരത്തിന്റെ ആവശ്യമില്ലല്ലോ.

പാതയുടെ മുക്കാൽ ഭാഗവും കാൽ പൂഴ്ന്നുപോകുന്ന പൂഴിമണ്ണാണു്. അത്യുഗ്രമായ ഉച്ചവെയിലിൽ ആ മണ്ണിന്റെ ചൂടു മൂർദ്ധാവിനുള്ളിലോളം ചെന്നെത്തുന്നുണ്ടു്. ഇടക്കു ചില തണൽമരങ്ങളും, പടപ്പുകളും ഇല്ലായിരുന്നുവെങ്കിൽ ഞാൻ ആ മണലിന്റെ 'ലാവ'യിൽ വെന്തുപോകുമായിരുന്നു എന്നുതന്നെ പറയാം.

പാതയുടെ ഇരുവശത്തും, അല്പം അകലെ അവിടവിടെയായി, വൃത്താകൃതിയിലുള്ള കാപ്പിരിമാടങ്ങളും, പച്ച തഴച്ച വാഴത്തോട്ടങ്ങളും, കപ്പക്കൃഷിനിലങ്ങളും കാണുന്നുണ്ടു്. മുലകൾ മൂടിക്കൊണ്ടു മുണ്ടുചുററിയ കുററൻ കാപ്പിരിച്ചികളുടെ കരിങ്കോലങ്ങൾ കുടിലുകളുടെ മുററത്തു് അനങ്ങാതെ നില്ക്കുന്നു. ചൊക്ലിപ്പട്ടികൾ ഓളിയിടുന്നു.

ഗ്രാമത്തിൻെറ പിറകിൽ ഘോരമായ വനപ്രദേശമാണ്—കണ്ടാമൃഗങ്ങളും, കാട്ടാനകളും, സിംഹങ്ങളും സ്വേച്ഛാപ്രഭുക്കളായി വാഴുന്ന വനസാമ്രാജ്യം. കുന്തവും അമ്പും വില്ലും കയ്യിൽ കരുതിക്കൊണ്ടാണ് ജനങ്ങൾ സഞ്ചരിക്കുന്നത്.

പെട്ടെന്നു മുമ്പിൽ മൂന്നുനാലു പീടികകൾ കണ്ടെത്തി—അതാണ് ഗ്രാമത്തിലെ ബജാറ്. ബുഗോംഗോഗ്രാമമാണ് മുന്നിൽ കാണുന്നത്.

ഒരിന്ത്യക്കാരനെ ആദ്യമായിക്കണ്ടിട്ട് ആ കാപ്പിരികൾ അത്ഭുതത്തോടെ എൻെറ ചുററും വന്നു കൂടുമെന്നു ഞാൻ അല്പം അഭിമാനത്തോടെ കരുതി. പക്ഷേ, അങ്ങിനെയൊന്നും ഉണ്ടായില്ല. ആ പീടികകളൊന്നിൽനിന്നു് എന്നെ എതിരേല്ക്കാൻ വന്നതു് ഒരിന്ത്യൻവ്യാപാരിയായിരുന്നു—ഒരിന്ത്യൻ മുസ്ലിം! ഗുജറാത്തി.

അദ്ദേഹം എനിക്കു ചായയും മററും സല്ക്കരിച്ചു. ഞാൻ അത്ഭുതത്തോടെ അദ്ദേഹത്തോടു ചോദിച്ചു:

"മററു ഗ്രാമങ്ങളുമായി ബന്ധമററ്, വഴിമുട്ടി, തടാകത്തിൻേറയും വനത്തിൻേറയും ഇടയ്ക്കു് ഒററപ്പെട്ടുകിടക്കുന്ന ഈ കാപ്പിരിഗ്രാമത്തിൽ നിങ്ങളും എത്തിപ്പെട്ടു, ഇല്ലേ?"

"ഞാൻ മാത്രമല്ല—ഇവിടെ എൻേറതു കൂടാതെ രണ്ടു് ഇന്ത്യൻ 'ഡൂക്ക'കൾ (കച്ചവടപ്പീടികകൾ)കൂടിയുണ്ടു്:" അദ്ദേഹം പറഞ്ഞു.

ഞാൻ പിന്നെ ഒന്നും ചോദിച്ചില്ല. മഹമ്മൂദ്സാഹ്വ് എന്നെ ഭക്ഷണത്തിന്നു ക്ഷണിച്ചുവെങ്കിലും, ഞാൻ നിന്നില്ല. തിരികെ മൂന്നു മൈൽകൂടി നടന്നു്, നാലുമണിക്കു

മുമ്പെ കിററാരപോയിൻറിൽ എത്തിച്ചേരാനുള്ള ധൃതി യോടെ ഞാൻ വേഗം മടങ്ങി—ഇന്ത്യക്കാരൻ ചവിട്ടാത്ത മണ്ണിൽ എനിക്ക ചെന്നെത്താൻ കഴിഞ്ഞില്ല എന്ന നി രാശയോടെ.

നാലുമണിക്ക കപ്പലിൽനിന്ന ചായയും കഴിഞ്ഞു, 4½മണിക്ക കപ്പൽ മടക്കയാത്ര ആരംഭിച്ചു. ശാന്തമായി ത്തീൎന്ന തടാകത്തിലൂടെയുള്ള സായാഹ്നസഞ്ചാരം ഏററ വും ആനന്ദകരമായിത്തോന്നി. കപ്പൽ തടാതത്തിൻെറ പശ്ചിമതീരം കണ്ടുകൊണ്ടാണ് സഞ്ചരിച്ചിരുന്നതു്. കര യിൽ ചെറിയ കുന്നുകളുടെ കടയ്ക്കലും മൈതാനക്കോണുക ളിലും വൃത്താകൃതിയിൽ കൂൎത്ത മേൽപ്പുരയോടുകൂടിയ മുക്ക വക്കുടിലുകൾ ചിതറിക്കിടന്നിരുന്നു.

കരയിൽ ഒരിടത്തു്, നമ്മുടെ നാട്ടിലെ പൈക്കാറാ വിദ്യുച്ഛക്തിസ്തംഭംപോലുള്ള ഇരിമ്പിൻെറ ഒരു വെളുത്ത കൂടം ആകാശത്തിൽ ഉയൎന്നുനില്ക്കുന്നതു കണ്ടപ്പോൾ അ തെന്താണെന്നു ഞാൻ കപ്പലിൻെറ ചക്രം തിരിക്കുന്ന കാ പ്പിരിയോടു ചോദിച്ചു.

അവൻ പറഞ്ഞു: "അതു് ആ ഗ്രാമത്തലവൻെറ സ്മ രണയ്ക്കായി ഉയൎത്തിക്കെട്ടിയ ഒരു സ്തംഭമാണ്."

"ഇങ്ങിനെ എല്ലാ ഗ്രാമത്തലവന്മാൎക്കും സ്മാരകസ്തം ഭം ഉയൎത്തുന്ന പതിവുണ്ടോ?" ഞാൻ കൌതുകത്തോടെ ചോദിച്ചു.

"ഇല്ല. അതൊരു വിശേഷസംഭവത്തെയാണ് കുറി ക്കുന്നതു്. ഗ്രാമത്തലവനെ ഒരു മുക്കുവൻ കഴുത്തറുത്തു കൊ ന്നുകളഞ്ഞു."

"കാരണം?"

കാപ്പിരി ആ കഥ മുഴുവനും എന്നെ പറഞ്ഞുകേൾപ്പിച്ചു. അതിൻെറ ചുരുക്കം ഏതാണ്ടിങ്ങനെയായിരുന്നു:

അതൊരു മുക്കുവഗ്രാമമാണ്. ഗ്രാമത്തിലെ ജനങ്ങളുടെമേൽ ശിക്ഷാരക്ഷകൾക്കുള്ള അധികാരം ഗ്രാമത്തലവനാണ്. പക്ഷേ, ഈ ഗ്രാമത്തലവൻ ഒരു ദുഷ്ടനും, പരമദ്രോഹിയുമായിരുന്നു. മാത്രമല്ല, ഭരണകർത്താവായ വെള്ളക്കാരൻെറ ഇഷ്ടം സമ്പാദിക്കാനും, അങ്ങനെ വെള്ളക്കാരൻെറ അരുപററി നിന്നു ജനങ്ങളിൽനിന്നു് അക്രമമായി നികുതി പിരിപ്പിക്കാനും മൂപ്പൻ ഒരുമ്പെട്ടു. ഇവൻെറ മർദ്ദനവും ദ്രോഹവും, ചൂഷണവും വഞ്ചനയും സഹിക്കാതായപ്പോൾ, ജനങ്ങൾക്കുവേണ്ടി ആത്മബലിയർപ്പിക്കാൻ ഒരു മുക്കുവയുവാവു മുമ്പോട്ടു വന്നു. ആ വിപ്ലവകാരി, തലവൻെറ തലയറുത്തു. ആ കൊലപാതകവും നടത്തി, അവൻ നേരെ 200 മൈൽ നടന്നു്, ഉഗാന്തയുടെ തലസ്ഥാനമായ കമ്പാലയിൽ ചെന്നു പോലീസ്സിൻെറ മുമ്പാകെ ഹാജരായി, ഇങ്ങനെ മൊഴികൊടുത്തു: "ഞാൻ ഞങ്ങളുടെ ഗ്രാമത്തിലെ മൂപ്പൻെറ തലയറുത്തു വരികയാണ്. ആ മൂപ്പൻെറ ദുർഭരണത്തിൻകീഴിൽ ജീവിക്കാൻ ഞങ്ങൾ ഇഷ്ടപ്പെടുന്നില്ല. ഒരാൾപ്പിടിയൻസിംഹത്തെപ്പോലെ മൂപ്പൻ ഞങ്ങളെ ഉപദ്രവിച്ചുകൊണ്ടിരുന്നു. അതുകൊണ്ടു ഞങ്ങൾക്കയാളുടെ കഥകഴിക്കേണ്ടിവന്നു. ഇനി നിങ്ങളെന്നെ തൂക്കുകയോ, വെട്ടിനുറുക്കുകയോ എന്തെങ്കിലും ചെയ്തുകൊള്ളുക. ഞങ്ങളുടെ ഗ്രാമത്തിന്നു രക്ഷ കിട്ടിക്കഴിഞ്ഞു."

വെള്ളക്കാർ ആ യുവാവിനെ തൂക്കിക്കൊന്നു. തങ്ങളുടെ അഞ്ചാംപത്തിക്കാരനായിരുന്ന മൂപ്പന്നു്, ഗ്രാമത്തിലെ മേടിൻെറ നെറുകയിൽ ഒരു സ്മാരകസ്തംഭവും അവർ ഉണ്ടാക്കിച്ചുകൊടുത്തു.

ആഫ്രിക്കയുടെ അന്തരാളത്തിലെ മുക്കിലെ മൂലവ. ഗ്രാമങ്ങളിലും വിപ്ലവകാരികൾ! വെളുത്ത ചായം തേച്ച ആ ഇരുമ്പുദണ്ഡുകളുടെ കൂടം, മൂപ്പൻെറ സ്മാരകമല്ലാ, യഥാൎത്ഥത്തിൽ ആ വിപ്ലവകാരിയുടെ സ്മാരകമാണെന്നു് എനിക്കു തോന്നുന്നു. .... .... ....

വെള്ളിമത്സ്യങ്ങൾ സായാഹ്നവെയിലിൽ വെള്ളത്തിൽ തുള്ളിക്കൊണ്ടിരുന്നു. $6\frac{1}{2}$ മണിക്കു സൂൎയ്യൻ കൊംഗോമലകളിൽ മറയുന്നതും നോക്കിക്കൊണ്ടു ഞാൻ കപ്പലിൻെറ മുകൾത്തട്ടിൽ ഇരുന്നു. ഇരുണ്ട ആഫ്രിക്കയിലെ സൂൎയ്യാസ്തമയത്തിന്നു് ഒരു സവിശേഷതയുണ്ടു്. ജ്വലിച്ചുകൊണ്ടിരിക്കുന്ന നാനാവൎണ്ണങ്ങൾക്കിടയിൽ ഒരു സ്വൎണ്ണക്കിണ്ണം താഴ്ന്നുവരികയാണെന്നു തോന്നും. അന്തരീക്ഷത്തിൻെറ വിശാലത ദൃശ്യത്തിന്നു മാററു കൂട്ടുകയും ചെയ്യുന്നു........സൂൎയ്യൻ മറഞ്ഞു. കുറച്ചുനേരം ചക്രവാളത്തിൽ അരിച്ചുനിന്നിരുന്ന അരുണിമയും മാഞ്ഞു. കോംഗോഭൂമിയിലെ ശൈലപങ്ക്തികളുടെ നീലയവനികമാത്രം മായാതെ കിടക്കുന്നു.

$8\frac{3}{4}$ മണിക്കു ഞങ്ങൾ ബുട്ട്യാബയിൽത്തന്നെ മടങ്ങിയെത്തി. ആകപ്പാടെ അവിസ്മരണീയമായ ഒരു ദിവസമായിരുന്നു ഇന്നു്.



അരുവായുവതി. (49-ാംപേജ്)





അരുവാചന്തയിൽ. (49-ാംപേജ്)



റൈനോക്യാമ്പിലേയ്ക്കുള്ള വഴിയിലെ ചന്ത. (49-ാംപേജ്)



ജൂബയിലെ ഡിംകാ വർഗ്ഗക്കാർ (68-ാംപേജ്)

# റൈനോക്യാമ്പ്

ഡിസംബർ 18

ഇന്നു രാവിലെ ഞാൻ ബുട്യാബ വിട്ട് 'എസ്. എസ്. കൊറിൻഡൻ' എന്ന കപ്പലിൽ, ആൽബേട്ട്തടാകത്തിലൂടെ, 'പകപാച്ച' എന്ന സ്ഥലത്തു ചെന്നുചേർന്നു; അവിടെനിന്നു ബസ്സുമാർഗ്ഗം 'അരുവ'യിലെത്തി.

ഉഗണ്ടയുടെ ഒരു കോണിൽ, ബൽജിയൻകൊംഗോവിനോടു തൊട്ടുകിടക്കുന്ന ഒരു ഗ്രാമമാണ് അരുവ.

പച്ചിലകൾകൊണ്ടു് അര മറച്ചു നടക്കുന്ന കാപ്പിരിച്ചികളെ നിരത്തിലും ചന്തസ്ഥലങ്ങളിലും ധാരാളം കാണാം.

ഒരിന്ത്യൻമുസ്ലീംവ്യാപാരിയുടെ കടയിൽ, അദ്ദേഹത്തിൻെറ അതിഥിയായി താമസമാക്കിയിരിക്കയാണ്.

ഡിസംബർ 22

അരുവയിൽനിന്നു റൈനോക്യാമ്പിലേയ്ക്കു സാമാനം കയററിപ്പുറപ്പെട്ട ഒരു ലോറിയിൽ ഞാനും കയറിക്കൂടി.

അരുവയിൽനിന്നു 42 മൈൽ ദൂരെ നൈയിൽക്കരയിലെ ഒരു ചെറുതുറമുഖമാണ് റൈനോക്യാമ്പ്. ബുട്യാബയിൽനിന്നു പുറപ്പെടുന്ന കപ്പൽ റൈനോക്യാമ്പ് സ്പർശിച്ചുകൊണ്ടാണ് നിമുല(സുഡാൻ)യ്ക്കു പോകുന്നതു്. കണ്ടാമൃഗങ്ങളുടെ തറവാടുകളാണ് റൈനോക്യാമ്പിലെ കുററിക്കാടുകൾ. അവയെ കൂട്ടത്തോടെ അടുത്തു കാണാൻ

അവസരം കിട്ടുമെന്ന പ്രതീക്ഷയോടെയാണ് ഞാൻ റൈനോക്യാമ്പിലേയ്ക്കു പുറപ്പെട്ടതു്. എനിയ്ക്കു നിരാശപ്പെടേണ്ടതായിവന്നു.

ആയിരക്കണക്കിൽ കണ്ടാമൃഗങ്ങൾ സമീപത്തെ കുററിക്കാടുകളിൽ ഇന്നും വിഹരിക്കുന്നുണ്ടു്. എന്നാൽ റോഡുകളിലൂടെ ഗർജ്ജിച്ചു നിരങ്ങുന്ന ലോറികളുടെ ശല്യംമൂലം അവ അകലേയ്ക്കു നീങ്ങിക്കളയുന്നു. അവയുടെ മുക്രകൾ അടുത്ത പടപ്പിന്നപ്പുറത്തുനിന്നു പലപ്പോഴും കേട്ടുകൊണ്ടിരുന്നുവെങ്കിലും, വെളിച്ചപ്പാടന്മാരെപ്പോലെ വാളും ഉയർത്തിപ്പിടിച്ചു നടക്കുന്ന സാക്ഷാൽ രൂപങ്ങളിൽ ഒന്നിനെപ്പോലും റൈനോക്യാമ്പ് യാത്രയിൽ എനിക്കു കാണാൻ സാധിച്ചില്ല.

റൈനോക്യാമ്പിലെ നൈൽനദിയിലൂടെ ഒരു ദ്വീപ് ഒഴുകിപ്പോകുന്ന കാഴ്ച ഞാൻ കണ്ടു. മരങ്ങളും ചെടികളും നിറഞ്ഞ സാമാന്യം വലിയൊരു തുരുത്ത് അങ്ങനെ താഴോട്ടു സഞ്ചരിക്കുന്നു. അതിൽ കുറെ നീർപ്പക്ഷികളും സവാരിചെയ്യുന്നുണ്ടു്. നൈൽനദി ഇങ്ങിനെ പൊങ്ങിക്കിടക്കുന്ന തുരുത്തുകൾ നിറഞ്ഞതാണു്. നൈൽക്കരയുടെ അധികംഭാഗങ്ങളും ഇങ്ങനെ പൊങ്ങിക്കിടക്കുന്ന തുരുത്തുകൾ തുടർച്ചയായി തങ്ങിക്കിടക്കുന്ന ലഘുനിലങ്ങളത്രേ. നൈൽനദിയിൽ മാത്രമല്ല, ആഫ്രിക്കയിലെ പല തടാകങ്ങളിലും ഇങ്ങനത്തെ 'സസ്യനിർമ്മിതമായ ചങ്ങാടങ്ങൾ' പൊങ്ങിക്കിടക്കുന്നുണ്ടു്. നീർച്ചെടികളും പുല്ലും മണ്ണും കൂട്ടിച്ചേർന്നു ക്രമേണ വലുതായിവരുന്ന ജലനിലങ്ങൾ: അവയിൽ വൃക്ഷങ്ങളും വളർന്നുതുടങ്ങുന്നു. വെള്ളത്തിൻെറ അ

ടിയൊഴുക്കിന്റെ കുത്തിത്തിരിപ്പും കാററിന്റെ ശക്തിയും മൂലം, ചിലപ്പോൾ ഈ കൃത്രിമനിലങ്ങൾ, കരയിൽനിന്നും ബന്ധം വേർപെട്ട തടാകത്തിലൂടെ അലഞ്ഞുതിരിഞ്ഞു കൊണ്ടിരിക്കും. വിക്ടോറിയാതടാകക്കരയിലെ ഡ്യൂമോ എന്ന സ്ഥലത്തെ ഗ്രാമവാസികൾ ഒരു ദിവസം രാവിലെ ഉണൎന്നു നോക്കിയപ്പോൾ, തങ്ങളുടെ മുമ്പിൽ ഒരു പുതിയ ലോകം ഉണ്ടായിവന്ന കാഴ്ചയാണു് കണ്ടതു്—മരങ്ങളും കാടുകളും, പഥയൻമുതലകളും, അനേകായിരം പാമ്പുകളും നിറഞ്ഞ ഒരത്ഭുതലോകം! അധികൃതന്മാർ അമ്പരന്നു.

തലസ്ഥാനത്തേയ്ക്കു വിവരമറിയിച്ചു. മുതലകളേക്കാളും സൎപ്പങ്ങളെക്കാളും ആപൽക്കരമായിരുന്നതു് ആ വിചിത്രവസ്തു വഹിച്ചുകൊണ്ടുവന്ന മലേറിയാബീജങ്ങളും 'ട്സെ ട്സെ' പ്രാണികളുമായിരുന്നു. ഒടുവിൽ കിസുമുവിൽനിന്നു് ഒരു ടഗ്ഗ് വരുത്തി, ആ പഥയൻതുരുത്തിനെ അറസ്റ്റ്ചെയ്തു, വളരെ ദൂരേ ഒരു വിജനസ്ഥലത്തേയ്ക്കു നാടുകടത്തിവിടേണ്ടതായിവന്നു.

ഹിപ്പോകളെ വേട്ടയാടുന്നതു് ഇവിടത്തെ കാപ്പിരികളുടെ ഒരു വിനോദമാണു്. അമ്പും വില്ലും കുന്തവും ധരിച്ചു്, നാടൻതോണികളിൽ കയറി, ഹിപ്പോകളെ കുത്തിക്കൊല്ലുക. ആപൽക്കരമായ ഒരു വേട്ടയാണെങ്കിലും, ഹിപ്പോമാംസത്തിന്റെ സ്വാദു് ഓൎക്കുമ്പോൾ ആ സാഹസികവേട്ട സാരമില്ല.

ഡിസമ്പർ 24

രാവിലെ 10 മണിക്കു 'മോയോ'വിൽനിന്നു പുറപ്പെട്ട ബസ്സ് 12 മണിക്കു 'ലൊറോപ്പി'യിൽ എത്തി. നൈൽ

നദി ഇവിടെ വലിയൊരു തുരുത്തിനാൽ വിഭജിക്കപ്പെട്ടിരിക്കുന്നു. തിങ്ങിവളൎന്നു നില്ക്കുന്ന പരുക്കൻപുല്ലുകളും ചെറുമരങ്ങളും നിറഞ്ഞ ആ തുരുത്തു് ഒരു ദ്വീപുപോലെ കിടക്കുന്നു.

ഇവിടെയാണു് നൈൽക്കടവു്. ഞങ്ങളുടെ ബസ്സു ചങ്ങാടത്തിലേയ്ക്കു നിരക്കിക്കയററി; ഞങ്ങളും കയറി. ഉണക്കക്കപ്പ നിറച്ച ചാക്കുകളും, ഉണക്കമത്സ്യപ്പൊതികളും, എള്ളിൻചാക്കുകളും തലയിൽ കയററിയ കുറേ കാപ്പിരികളും കടവു കടക്കാൻ ചങ്ങാടത്തിൽ തിങ്ങിക്കൂടി. ആട്ടിൻതോലുടുത്തവരും, കീറിപ്പറിഞ്ഞ പഴയ മിലിററിമുറിക്കാലുറ അരയിൽ കെട്ടിത്തൂക്കിയവരും അക്കൂട്ടത്തിലുണ്ടായിരുന്നു. ദേഹം മുഴുവനും, മുണ്ഡനംചെയ്ത ശിരസ്സും ചെമ്മണ്ണിൻ ചായം പൂശി പകിട്ടുകൂട്ടി, അരയുടെ മുൻഭാഗത്തു് അഞ്ചാറു ചുകന്ന നൂൽപ്പിരികൾ കെട്ടിത്തൂക്കി—നഗ്നത മറയ്ക്കാനല്ലാ, ഒരലങ്കാരം മാത്രമായി—തലയിൽ ബ്രഹ്മാണ്ഡംപോലത്തെ ഒരു കറുത്ത ഭാണ്ഡവും പേറി ഒരു കുറിയ കാപ്പിരിത്തരുണിയും, ചങ്ങാടത്തിലേയ്ക്കു് എഴുന്നെള്ളി. അവളുടെ വായിൽ ഒരുമുഴം നീളമുള്ള ഒരു 'മുളങ്കോൽ പൈപ്പും' പുകഞ്ഞുകൊണ്ടിരുന്നു.

കാപ്പിരികളുടെ കയ്യിൽ ചുരങ്ങത്തോട്ടു് ഉണക്കിയുണ്ടാക്കിയ തണ്ണീർപ്പാത്രങ്ങൾ കാണാം. വെയിലും ചൂടുംകൊണ്ടു സദാ വെള്ളം ദാഹിക്കുന്ന കാലാവസ്ഥ. തുള്ളി വെള്ളം കണ്ടുകിട്ടാത്ത, അററം കാണാത്ത കുററിക്കാടുകൾ. കനംകുറഞ്ഞ ചുരങ്ങാക്കുഞ്ചികളിൽ കുളൎനീർ നിറച്ചു് എപ്പോഴും കൂടെ കരുതും. പുരുഷന്മാരുടെ കയ്യിൽ അമ്പും വില്ലുമുണ്ടു്—ചിലരുടെ കയ്യിൽ നീണ്ട കുന്തങ്ങളും.

ചങ്ങാടം ഇളകി, കുറച്ചു കഴിഞ്ഞപ്പോൾ ഒരു നേർത്ത വീണാഗാനം പൊങ്ങി. ഞാൻ തിരിഞ്ഞുനോക്കിയപ്പോൾ, അരയ്ക്കുകീഴിൽ ഒരരക്കാൽക്കാലുറമാത്രം ധരിച്ച മുതലമുഖനായ ഒരു കാപ്പിരിച്ചെറുക്കൻ എലിക്കെണിയുടെ ആകൃതിയിലുള്ള ചെറിയൊരു സംഗീതോപകരണത്തിന്മേൽ അംഗുലീസഞ്ചലനം നടത്തിക്കൊണ്ടിരിക്കുന്നതാണു് കണ്ടതു്.

അപരിഷ്കൃതരായ ഈ കാപ്പിരികളിൽ എങ്ങനെയാണു് ഈ സംഗീതവാസന സംക്രമിച്ചതെന്നു ഞാൻ പലപ്പോഴും ആലോചിച്ചു് അത്ഭുതപ്പെട്ടിട്ടുണ്ടു്. ആഫ്രിക്കയിലെ ഏതുൾനാട്ടിലും കാണാം ചെറുപ്പക്കാർ കയ്യിലൊരു ചെറിയ സംഗീതയന്ത്രവുംകൊണ്ടു നടക്കുന്നതായിട്ടു്— ഒഴിവു കിട്ടുമ്പോൾ അവർ അതിനെ നുള്ളിയുണർത്തി നേർത്ത സംഗീതനാദം പുറപ്പെടുവിച്ചു സ്വയം മതിമറന്നാനന്ദിക്കുകയും ചെയ്യും.

അടുത്തുനിന്നു വീണാഗാനം കേട്ടപ്പോൾ ഞങ്ങളുടെ ബസ്സുഡ്രൈവർക്കു ദരിശനം കിട്ടി. അവൻ എഴുന്നേററു വല്ലിളിച്ചു നൃത്തം ചവിട്ടിത്തുടങ്ങി—ആ കാപ്പിരിഡ്രൈവർ 'ലൊറോപ്പി'ക്കപ്പുറത്തുള്ള ഒരു ഗ്രാമത്തിൽ ബസ്സു നിർത്തി അടുത്തൊരു കുടിലിൽ കയറി, വിടപ്പതു്പോമ്പെ (നാട്ടുമദ്യം) കുടിച്ചിട്ടാണു് മടങ്ങിയതു്. ചാരായത്തിൻെറ ലഹരിയൊടൊപ്പം സംഗീതലഹരിയും തലയ്ക്കുകത്തു കുത്തിത്തുടങ്ങിയപ്പോൾ കാപ്പിരി തുള്ളിത്തുടങ്ങി. അവൻ ചങ്ങാടത്തിൻെറ തെമ്പിൽ നിന്നു നൃത്തംചെയ്തു നൃത്തംവെച്ചു വെള്ളത്തിലേയ്ക്കു തെററി 'തികഥെ' എന്നു തലകുത്തി

വീഴുമോ എന്നു ഞാൻ പേടിച്ചു. വീണുകഴിഞ്ഞാൽ പിന്നെ വിടുപാടന്റെ നൃത്തം മുതലയുടെ വായിൽ നിന്നായിരിക്കും. ഡ്രൈവറില്ലാതെ ഞങ്ങളുടെ വാഹനം നൈൽക്കരയിലെ കാട്ടിൽ കെട്ടിക്കിടക്കേണ്ടതായും വരും. എന്തായാലും അതു സംഭവിച്ചില്ല. അവൻ പെട്ടെന്നു താണ്ഡവം നിർത്തി, പിന്നെ ഒരു ലെച്ചർ ആരംഭിച്ചു— മാഡിനാട്ടിലേയും അച്ചോളിനാട്ടിലേയും നൃത്തങ്ങൾ തമ്മിലുള്ള ഒരു താരതമ്യപഠനമായിരുന്നു വിഷയം. [മോയോ മാഡിയിലും, ഗുലു അച്ചോളിയിലുമാണ്].

മാഡിനാട്ടിൽ ആണുങ്ങൾ പെണ്ണുങ്ങളുടെ പിറകെ പൃഷ്ഠം കുലുക്കി ചുവടുവെച്ചുകൊണ്ടാണ് നൃത്തം ചെയ്യുന്നതു്. അച്ചോളിനാട്ടിൽ അങ്ങനെയല്ല. ആണുങ്ങൾ പെണ്ണുങ്ങളുടെ എതിരെ നിന്ന്, കൂട്ടുകാരികളുടെ കുചങ്ങൾ കുട്ടിപ്പിടിച്ചുകൊണ്ടാണ് നൃത്തം തിമർക്കുന്നതു്. [രണ്ടും നഗ്നനൃത്തങ്ങളാണെന്നു പറയേണ്ടതില്ലല്ലോ.] അവൻ അശ്ലീലങ്ങളായ ആംഗ്യവിശേഷങ്ങളോടെ അച്ചോളിനൃത്തങ്ങൾ അഭിനയിച്ചുകാണിച്ചു. തന്റെ ആ 'കമ്പേററീവ് സ്റ്റഡി'യുടെ അനന്തരഫലമായി, അച്ചോളിനൃത്തങ്ങളാണ് നല്ലതെന്ന് അവൻ അഭിപ്രായം സ്ഥാപിക്കുകയും ചെയ്തു.....

ചങ്ങാടം തുരുത്തിനെ ചുററിക്കൊണ്ടു് അക്കരെപ്പററാൻ ഒരു മണിക്കൂറു സമയമെടുത്തു.

മറുകരയിലെത്തിയപ്പോൾ ഭൂപ്രകൃതി മാറിക്കാണാറായി. ആ കാപ്പിരികളെപ്പോലെതന്നെ നിറുകയിൽ വിചി

ത്രാകൃതിയിലുള്ള നരച്ചകുററൻ പാറക്കെട്ടുകളുടെ ഭാണ്ഡങ്ങളും പേറിനില്ക്കുന്ന നഗ്നങ്ങളായ കുന്നുകളും നരച്ച പുല്ലുകൾ നിറഞ്ഞ സമതലങ്ങളും ഇടകലർന്ന വിജനപ്രദേശങ്ങൾ. ബസ്സ് അങ്ങനെ ചില പാറയിടുക്കുകളും പരുക്കൻ പരപ്പുകളും കടന്നു കുറേ ദൂരം ചെന്നപ്പോൾ, ഓറലിൻെറ രൂപത്തിലുള്ള അച്ചോളിക്കുടിലുകളും, അരസ്സുമുമ്പിൽ ആറംഗുലം നീളത്തിൽ ഒരു കൊടി തൂക്കിയ അച്ചോളിവസ്ത്രങ്ങളേയും കണ്ടുതുടങ്ങി.

2മണിക്കു ഞങ്ങൾ 'അജ്മാനി' എന്ന ഗ്രാമത്തിലെത്തി. ഡ്രൈവർ ലഘുഭക്ഷണം കഴിക്കാൻ ഏതോ ഒരു കുടിലിലേയ്ക്കു കയറിപ്പോയി. ഞാൻ അവിടെ ഇറങ്ങി നോക്കിയപ്പോൾ ഒരിന്ത്യൻഡ്യൂക്കയുടെ ബോഡ് കണ്ടു. സ്റ്റോർ അടച്ചിട്ടിരിക്കയായിരുന്നു. പീടികയുടെ പിൻവശത്തുനിന്നു ഷാപ്പുടമസ്ഥൻ—ഒരിന്ത്യൻമുസ്ലീം—എൻെറയടുക്കലേയ്ക്കു വന്ന്, എന്നെ അകത്തേയ്ക്കു ക്ഷണിച്ച്, ഇരിക്കാൻ കസേല തന്ന്, ആരെയോ വിളിച്ചു. ശരീരത്തിൻെറ വലിയൊരു ഭാഗം വയർ അപഹരിച്ചെടുത്ത അതിവിരൂപയായ ഒരു കാപ്പിരിച്ചി, അടുത്ത കുടിലിൻെറ ഇടുങ്ങിയ ദ്വാരത്തിലൂടെ കണ്ണുമിഴിച്ചുകൊണ്ടു പുറത്തേയ്ക്കു വലിഞ്ഞുവരുന്നതു കാണായി.

"ചായ" കിഴവൻ തയബ്ബല്ലി അവളോടു കല്പിച്ചു. ആ സത്വം കലക്കിത്തന്ന ചായ എനിക്കു കുടിക്കേണ്ടിവന്നു. ബസ്സ് എന്നെ വിളിക്കാൻ ഹോറൺ അടിച്ചു. ഞാൻ തയബ്ബല്ലിയോടു യാത്രപറഞ്ഞു.

"ഞാൻ പനിപിടിച്ചു കിടക്കുകയാണ്. ആഫ്രിക്കയിൽ ചെകുത്താനുംകൂടി തിരിഞ്ഞുനോക്കാത്ത ഒരു മൂല

യാണ് ഈ അജ്മാനി" എന്നു തന്റെ ഏകാന്തതയെ സൂചിപ്പിച്ചുകൊണ്ടു തയബ്ബല്ലി പറഞ്ഞു. ബസ്സ് $3\frac{1}{2}$ മണിക്ക് അററ്യാക്കിലെത്തി. ഇവിടെനിന്നാണ് സുഡാനിലേയ്ക്കു പോകേണ്ടതു്. അററ്യാക്കിൽ മൂന്നു് ഇന്ത്യൻസ്റ്റോറുകളുണ്ടു്. മി. പട്ടേൽ എന്നെ വീട്ടിലേയ്ക്കു ക്ഷണിച്ചു കൊണ്ടുപോയി പൂരിയും ചായയും സല്ക്കരിച്ചു; കുറച്ചു രാഷ്ട്രീയവും സംസാരിച്ചു. പട്ടേൽ തനി ഹിന്ദുമഹാസഭക്കാരനാണ്. ഇന്ത്യ പാക്കിസ്ഥാനോടു യുദ്ധംചെയ്തു പഴയ ഇന്ത്യയെ വീണ്ടും സൃഷ്ടിക്കാൻ ഇനിയും എത്ര കാലം വേണ്ടിവരുമെന്നായിരുന്നു പട്ടേലിന്റെ ചോദ്യം.

100 മൈൽ യാത്രചെയ്ത്, വൈകുന്നേരം 6 മണിക്ക ഞങ്ങൾ ഗുളുവാറംപട്ടണത്തിലെത്തിച്ചേർന്നു.

മി. ബക്ഷിസിംഗ് അടുവാൾ എന്നെ അദ്ദേഹത്തിന്റെ വീട്ടിലേയ്ക്കു ക്ഷണിച്ചു. നിമുലയ്ക്കു പുറപ്പെടുന്നതുവരെ, ഉത്തരഉഗന്തയിലെ പല സ്ഥലങ്ങളും കണ്ടുകൊണ്ടു്, ഗുളുവിൽത്തന്നെ ഒന്നിച്ചു താമസിക്കാൻ അദ്ദേഹം അപേക്ഷിച്ചുവെങ്കിലും, കമ്പാലയിലെ മലയാളിസുഹൃത്തുക്കൾ മുൻകൂട്ടി എഴുതിയറിയിച്ചതനുസരിച്ചു്, ഗുളുവിലെ മി. റഫേൽ എന്നെ കാത്തിരിക്കുന്നുണ്ടെന്നും, അദ്ദേഹത്തിന്റെകൂടെ താമസിക്കുന്നതായിരിക്കും കൂടുതൽ സൌകര്യമെന്നും ഞാൻ സിംഗ്ഗിനോടു പറഞ്ഞു. മി. സിംഗ് അദ്ദേഹത്തിന്റെ കാറിൽ എന്നെയും, തപാൽസ്സഞ്ചികളേയും മി. റഫേലിന്റെ വീട്ടിൽ കൊണ്ടുവിട്ടു.

മി. റഫേൽ ഗുളുവിലെ സബ്ബ്-പോസ്റ്റ്മാസ്റ്ററാണ്; അടുവാൾ മെയിൽ കൺട്രാക്ടരുമാണ്.

പണ്ടെങ്ങോ പിരിഞ്ഞു മറന്ന ഒരു കുടുംബാംഗത്തെ വീണ്ടും സ്വീകരിക്കുന്ന നിറഞ്ഞ സന്തോഷത്തോടുകൂടിയാണ് മി. റഫേലും കുടുംബവും എന്നെ എതിരേററതു്.

ഫ്ളുവിലകപ്പെട്ടുപോയ എകദേശം അന്ത്യക്കാരനാണ് മി. റഫേൽ. സ്വദേശം കോലാർ(ബാംഗ്ലൂർ)ആണ്. മുപ്പതു കൊല്ലമായി അദ്ദേഹം ആഫ്രിക്കയിൽ വന്നുചേർന്നിട്ട്. ഇന്ത്യയിൽ വിശേഷിച്ച് ആരുമില്ല. ഭാര്യയും കുട്ടികളുമെല്ലാം കൂടെത്തന്നെയുണ്ട്. ഒരു മദിരാശിക്കാരനെ —വിശേഷിച്ചും അയൽവാസിയായ മലയാളിയെ—അതിഥിയായികിട്ടിയതിലുള്ള ആനന്ദമായിരുന്നു ആ കിഴവന്ന്. ഉഗന്തയുടെ ഉത്തരസംസ്ഥാനത്തിന്റെയും അച്ചോളിജില്ലയുടേയും തലസ്ഥാനമാണ് ഗ്ളു.

ഗ്ളു ഉഗന്തയിലെ ഏററവും ആരോഗ്യപ്രദമായ പ്രദേശമാണെന്നു പറയപ്പെടുന്നു. തണുത്ത കാലാവസ്ഥ. പ്രകൃതിപ്പച്ച പതിഞ്ഞ സമതലപ്രദേശങ്ങളും, അവയിൽ പുതുതായി നിർമ്മിക്കപ്പെട്ട ഭംഗിയുള്ള ബംഗളാവുകളും, നെടുനീളൻ പാതകളും, ആഫ്രിക്കൻവൃമരങ്ങൾ പിടിപ്പിച്ച നടക്കാവുകളും ഗ്ളുവിന്നു് കാട്ടിന്റെ നടുവിൽ ഒരു പട്ടണമോടി കലർത്തിക്കൊടുത്തിട്ടുണ്ട്. ഗ്ളു ഇന്നലെ പൊന്തിവന്ന ഒരു പട്ടണമാണ്. കുറച്ചു കൊല്ലങ്ങൾക്കപ്പുറംവരെ ഇവിടമെല്ലാം വെറും കാടായിക്കിടക്കുകയായിരുന്നു. ഇവിടുത്തെ സുഖശീതളമായ കാലാവസ്ഥയോടു വെള്ളക്കാരന്നു തോന്നിയ പ്രേമം ഗ്ളുവിന്റെ പരിഷ്ക്കരണത്തിന്നും അഭിവൃദ്ധിക്കും വഴിതെളിയിച്ചുവെന്നു പറയാം.

ഗ്ളൂവിൽ ഇരുപതോളം ഇന്ത്യൻഡ്യൂക്ക (ഷാപ്പ്) ക ളുണ്ട്. ഇന്ത്യൻജനസംഖ്യ 150 ഓളം വരും. സർക്കാരുദ്യോഗങ്ങളിലുള്ളവർ അധികവും ഗോവക്കാരാണ്.

ഉഗന്തയിലെ ഏകാന്തമായ കോണിലുള്ള ഗ്ളൂവിൻെറ കിടപ്പും, ഏഷ്യൻജനസംഖ്യയുടെ കുറവുംകൊണ്ടായിരിക്കാം, ഗ്ളൂവിലെ ഇന്ത്യക്കാരും പാക്കിസ്ഥാൻകാരും ഗോവക്കാരുമെല്ലാം സാമൂഹ്യമായ ഐക്യത്തോടെയാണ് കഴിഞ്ഞുകൂടുന്നതു് എന്നു കാണുന്നതിൽ അവരെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു. മാത്രമല്ല, ഇവിടുത്തെ വെള്ളക്കാരായ ഉദ്യോഗസ്ഥാനുദ്യോഗസ്ഥന്മാരും ഇവരുടെ കൂടെ ചേർന്ന് ഒരുതരം 'ആഫ്രിക്കൻവിദേശിയൂണിയൻ' സ്ഥാപിച്ചുകഴിഞ്ഞിട്ടുണ്ട്. ഏഷ്യക്കാരുടെ വീട്ടിൽ വന്നു വിരുന്നുണ്ണാനും, അവരുടെ കുഞ്ഞുകുട്ടികുടുംബങ്ങളോടൊപ്പം വർത്തമാനം പറഞ്ഞിരിക്കാനും വിനോദിക്കാനും വെള്ളക്കാർ താൽപര്യം പ്രദർശിപ്പിച്ചുവരുന്നു.

എല്ലാത്തരം മാംസവും, അറുത്തെടുത്തപാടു് ഉപയോഗിക്കാതെ, അഞ്ചാറുനാൾ സൂക്ഷിച്ചുവെച്ച് അതു പഴകി ചീഞ്ഞു് അസഹ്യമായ നാററം പുറപ്പെടുവിക്കുന്ന ഘട്ടത്തിൽ എടുത്തു പുഴുങ്ങി ഭക്ഷിക്കാനാണ് കാപ്പിരികൾ ഇഷ്ടപ്പെടുക. "മണം സാരമില്ല. മണമല്ലല്ലോ വയററിൽ പോകുന്നതു്. സ്വാദും ഗുണവും അങ്ങനെ പഴകി പതം വന്ന പാകത്തിലാണ്" എന്നാണ് കാപ്പിരികൾ പറയുന്നതു്. ഭക്ഷണരസവിദഗ്ദ്ധന്മാരായ (Gourmet) ചില വെള്ളക്കാരും ഈ അഭിപ്രായത്തോടു യോജിക്കുന്നുണ്ടത്രേ

—കട്ടവകളിൽനിന്നായിരിക്കാം ഇവർ ഈ വിദ്യ കണ്ടു പഠിച്ചതു്.

ഉപ്പും മസാലയും ചേർത്തു് അരച്ചുകുഴച്ച വെരകിയ എള്ളും പുഴുങ്ങിയ പയറുമാണു് അച്ചോളികളുടെ നിത്യ ഭക്ഷണം. പെരുച്ചാഴിയെയോ തവളയെയോ വേവിച്ച കൂട്ടുകറികളും ഉണ്ടായിരിക്കും.

അച്ചോളികൾ പ്രായേണ ദീർഘകായരാണു്—അവരുടെ കാലുകൾക്കാണു് കൂടുതൽ നീളം. പെണ്ണുങ്ങൾ അസാമാന്യമായി അലങ്കാരഭ്രമമുള്ളവരാണു്. മേൽച്ചുണ്ടു തുളച്ചു പിത്തളക്കമ്പിക്കഷ്ണമോ കുപ്പിവളക്കഷ്ണമോ അവിടെ വളച്ചിട്ടിരിക്കും. ഭുജങ്ങളിലും കൈത്തണ്ടകളിലും പിത്തളക്കമ്പികൾ പത്തിരുപതു പിരിപിരികളായി കട്ടക്കിയിട്ടിട്ടുണ്ടായിരിക്കും. മണിക്കണ്ടത്തിൽ ആനക്കൊമ്പുവളകൾ കിലുങ്ങുന്നുണ്ടാകും. ചില പെൺകോലങ്ങളുടെ തലമുടിയിൽ ഒരു പന്നിത്തേററ കുത്തിനിർത്തിയതായും കാണാം.

പുലിത്തോൽ ഒരു രാജകീയചിഹ്നമാണു്. അതു് ധരിക്കാൻ മൂപ്പന്നും മൂപ്പന്റെ മക്കൾക്കും മാത്രമേ അവകാശമുള്ളൂ. മററുള്ളവർ—പരുത്തിത്തുണി വാങ്ങാൻ കഴിവില്ലാത്തവർ—പശുത്തോൽ അരയിൽ ചുററി നടക്കുന്നു. ഉത്സവാവസരങ്ങളിലെ വസ്ത്രധാരണരീതിയാണിതു്. പതിവായി ധരിക്കാൻ പുരുഷന്മാർക്കു് ഒരു അരഞ്ഞാച്ചരടും ആറിഞ്ചു സമചതുരത്തിലുള്ള ഒരു തുണിക്കഷ്ണവും മതി.

സദാചാരബോധമോ നാണമോ തെല്ലും സ്പർശിച്ചിട്ടില്ലാത്ത വർഗ്ഗമാണെങ്കിലും, ഈ അച്ചോളികൾ സദാ പ്രസന്ന

ഭാവത്തോടുകൂടിയ രസികന്മാരാണ്—നാവിളക്കിയാൽ കളവേ പറയൂ എന്നതു് അവരുടെ ഒരു സ്വഭാവവിശേഷമാണ്. അമ്പും വില്ലുമെടുത്തു കാട്ടിൽ വേട്ടയാടുന്നതിനു വിദഗ്ദ്ധന്മാരാണെങ്കിലും, പൊതുവെ ഉശിരില്ലാത്ത വർഗ്ഗമാണ്. അന്യന്റെ മുതൽ കയ്യേറാനും കക്കാനും തക്കം നോക്കി നടക്കുന്നവരാണ്. ജയിലിൽ പോകുന്നതു് ഇവൎക്കു ബഹുസന്തോഷമാണത്രേ. അവിടെ വലിയ ജോലിയൊന്നുമെടുക്കാതെ ഭക്ഷണം കിട്ടുമല്ലോ. ഇങ്ങനെയുള്ള മനസ്ഥിതിക്കാരെ ശിക്ഷിക്കേണ്ടതും നന്നാക്കേണ്ടതും എങ്ങനെയാണെന്നു ഗവമ്മേണ്ടിന്നുതന്നെ നിശ്ചയമില്ലാതെയാണ് വന്നിരിക്കുന്നതു്.

ഇങ്ങനെ സകലതുറകളിലും അധഃപതിച്ച ഒരു വൎഗ്ഗമാണെങ്കിലും, അച്ചോളികൾ ഒരു കാൎയ്യത്തിൽ പേരെടുത്തവരാണ്—നൃത്തകലയിൽ. അവർ നൃത്തം ഒരു പ്രത്യേകകലയാക്കി വളൎത്തിക്കൊണ്ടുവന്നിട്ടുണ്ടു്. ഓരോ അവസരത്തിലേയ്ക്കും പ്രത്യേകമായി വ്യത്യസ്തരീതിയിലുള്ള നൃത്തങ്ങൾ അവർ സൃഷ്ടിച്ചും പരിഷ്കരിച്ചും വന്നിട്ടുണ്ടു്.

അച്ചോളികളുടെ നൃത്തങ്ങളെപ്പററി ഒരു പ്രത്യേകപഠനം നടത്തുന്നതിന്നുവേണ്ടിമാത്രം ഇംഗ്ലണ്ടിൽനിന്നു് ഉഗന്തയിൽ വന്നു താമസമാക്കിയ മി. ഗർളി എന്നൊരു പ്രൊഫസറെ ഞാൻ ഗുളുവിൽവെച്ചു കണ്ടുമുട്ടുകയുണ്ടായി.

ഇന്നാകട്ടെ, പരിഷ്കൃതമനുഷ്യനുമായുള്ള സമ്പൎക്കവും മിഷ്യനറിമാരുടെ പരിശ്രമവുംകൊണ്ടു് ഇവരുടെ പല മൃഗീയാചാരങ്ങളും ജീവിതരീതികളും മാറിക്കൊ

ണ്ടുവരികയാണ്. പ്രായംചെന്നവർമാത്രമേ ഇത്തരംവഗ്ഗീയമായ പ്രാചീനാചാരങ്ങളെ നിലനിത്തിക്കൊണ്ടുവരുന്നുള്ളു. ചെറുപ്പക്കാർ മുറിക്കാലുറയും ഷർട്ടും ധരിച്ചാണ് നടക്കുന്നതു്. സ്കർട്ടും ധരിച്ച്—ചിലപ്പോൾ തലയിൽ ഒരു റുമാൽക്കെട്ടുമായി—നടക്കുന്ന സ്ത്രീകളേയും നമുക്കു കാണാൻ കഴിയും.



# ഗുളുവിൽ

ഡിസമ്പർ 25

പോസ്റ്റ്മാസ്റ്റർ മി. റഫേലിൻേറയും ഇന്ത്യൻസുഹൃത്തുക്കളുടേയും സ്നേഹപൂർവ്വമായ സല്ക്കാരങ്ങളും സാഹചര്യവും ഗുളുവിലെ ദിവസങ്ങളെ ആനന്ദകരമാക്കിത്തീർത്തു. സുഡാനിലേയ്ക്കുള്ള യാത്രയുടെ പ്രാരംഭമായി ഇവിടെ തെല്ലൊന്നു വിശ്രമിക്കാനും സാധിച്ചു എന്നു പറയാം.

ഇനി സുഡാനിലേയ്ക്കു്—ഒരജ്ഞാതലോകത്തിലേയ്ക്കു്. ആ യാത്രയെപ്പററി ചിന്തിക്കുമ്പോൾ തെല്ലൊരു ഭയം തോന്നായ്കയില്ല. ആഫ്രിക്കയിലെ യാത്രകളിൽ ഇതേവരെ ഏതു കാട്ടുമൂലയിൽ ചെന്നു പെട്ടാലും, അടുത്തൊരു ഇന്ത്യൻ 'ഡൂക്ക' കണ്ടുമുട്ടുമെന്നു സമാധാനിച്ചു നീങ്ങാമായിരുന്നു. ഇനിയങ്ങോട്ടു് ആ പ്രതീക്ഷ വേണ്ട. ഉഗന്തയുടെ ഒടുവിലത്തെ പട്ടണമാണു് ഗുളു. കുറെക്കൂടി വടക്കോട്ടു ചെന്നാൽ സുഡാൻെറ നാടു തുടങ്ങുകയായി—അപരിഷ്കൃതമായ സുഡാൻെറ ഏററവും ഇരുണ്ട തെക്കൻ മൂല. വൻകാടുകളും വിജനതയുംതന്നെ. അങ്ങിങ്ങായി ഹീനരും മൃഗപ്രായരുമായ കിരാതന്മാരുടെ ചില കാട്ടുഗ്രാമങ്ങളും മിശ്രവർഗ്ഗക്കാരായ കറുത്ത അറബികളുടെ മൺവീടുകളും ജൂബ സമീപിക്കുമ്പോൾ കണ്ടുതുടങ്ങുമെന്നല്ലാതെ, ഉഗന്ത വിട്ടാൽ പിന്നെ ആ സുഡാൻപട്ടണമെത്തുന്നതുവരെയുള്ള സ്ഥലങ്ങൾ വെറും കാട്ടുമൃഗങ്ങളുടെ സ്വതന്ത്രവിഹാരരംഗമായ വനവിശാലതയാണെന്നാണു് കേൾക്കുന്നതു്. ഏകനായി യാത്രചെയ്യേണ്ടിവരുമെന്നോർക്കുമ്പോൾ വിശേഷിച്ചും ഒരു വല്ലായ്മ തോന്നുന്നു.

ഞാൻ സുഡാൻവഴി ഈജിപ്തിലെത്തിച്ചേരണമെന്നു നിശ്ചയിച്ചുകഴിഞ്ഞുവെങ്കിലും, ഉഗണ്ടയിൽനിന്നു സുഡാനിലേയ്ക്കുള്ള യാത്രയ്ക്കു് എത്ര കാലതാമസം പിടിക്കുമെന്നു് ഇനിയും അറിയാറായിട്ടില്ല. ഉഗണ്ടയ്ക്കും സുഡാനും ഇടയിൽ യാത്രചെയ്യാൻ സുഡാൻറെയിൽവേക്കമ്പനിയെ ആശ്രയിക്കയേ നിവൃത്തിയുള്ളു. സുഡാൻറെയിൽവേക്കമ്പനി നൈൽനദിയിലൂടെ ഒരു കപ്പൽ ഓടിക്കുന്നുണ്ടു്. ജൂബമുതല്ക്കാണു് ഈ കപ്പൽസർവ്വീസ്സു്.

കിഴക്കേ ആഫ്രിക്കൻറെയിൽവേക്കമ്പനിവക കപ്പൽ ആൽബേർട്ടു്തടാകത്തിലും വെള്ളനൈലിലും ഓടുന്നുണ്ടെങ്കിലും ബുട്ട്യാബയിൽനിന്നാരംഭിക്കുന്ന ഈ സർവ്വീസ്സു്, ആൽബേർട്ടു്തടാകക്കരയിലെ പകപാച്ചു്, റൈനോക്യാമ്പു് എന്നീ തുറമുഖഗ്രാമങ്ങളെ സ്പർശിച്ചുകൊണ്ടു്, ലൊറോപ്പിക്കടവിലൂടെ സുഡാൻെറ അതിർത്തിയിലെ നിമുലെയിൽച്ചെന്നവസാനിക്കുകയാണു് ചെയ്യുന്നതു്. നിമുലെമുതല്ക്കു ജൂബ സമീപിക്കുന്നതുവരെയുള്ള നൈൽനദി ജലവാഹനങ്ങൾക്കു വഴിമുട്ടിക്കിടക്കുകയാണു്. ഗംഭീരങ്ങളായ പാറപ്പിളപ്പുകളും കരിമ്പാറക്കൂട്ടങ്ങൾ പൊങ്ങിച്ചിതറി നില്ക്കുന്ന മലയിടുക്കുകളും ചുററിക്കൊണ്ടു പല ഘട്ടങ്ങളിലും ഭൂഗർഭത്തിലൂടെയാണു് നൈൽ ഇഴഞ്ഞൊഴുകുന്നതു്. സാധാരണ നാടൻതോണികൾക്കുപോലും ആ പാതാളപ്പാറക്കെട്ടുകളിലൂടെ യാത്ര അചിന്ത്യമത്രേ. നിമുലെയിൽനിന്നു കപ്പൽയാത്രക്കാരെ ജൂബയിലേയ്ക്കു കടത്താൻ, സുഡാൻറെയിൽവേക്കമ്പനി ഒരു സ്പെഷ്യൽ മോട്ടോർവണ്ടി ഏർപ്പാടുചെയ്തിട്ടുണ്ടു്. നിമുലെയിൽനിന്നു ജൂബയിലേയ്ക്കു പോകാൻ ഈ കമ്പനിബസ്സിനെ ആശ്രയിക്കുകയേ ഗതി

യുള്ളൂ. ഞാൻ ബുട്ട്യാബയിൽനിന്നു നേരിട്ടു ജൂബയിലേയ്ക്കു ബുക്കുചെയ്തിട്ടില്ലാത്തതുകൊണ്ടു്, നിമുലെയിൽനിന്നു ജൂബയിലേയ്ക്കു പോകാൻ ഈ വാഹനത്തിൽ സ്ഥലം ലഭിക്കുന്ന കാര്യം സംശയമാണെന്നു ഗ്രൂപ്പിലെ സ്നേഹിതന്മാർ അഭിപ്രായപ്പെട്ടപ്പോൾ എന്റെ അസ്വാസ്ഥ്യം വർദ്ധിച്ചു. നിമുലെ ഒരിടുങ്ങിയ കാട്ടുമൂലയാണെന്നും, നൈൽക്കപ്പൽ അവിടെയെത്തി തിരിച്ചുപോകുന്നതിന്നിടയിലുള്ള കുറച്ചു മണിക്കൂറുകളിൽമാത്രമേ അവിടെ ആളുകളെ കാണുകയുള്ളുവെന്നുംകൂടി കേട്ടപ്പോൾ, നിമുലെയിൽ തങ്ങിക്കിടക്കേണ്ടിവന്നാലത്തെ സ്ഥിതിയെപ്പററി ചിന്തിക്കാൻതന്നെ ഞാൻ ഭയപ്പെട്ടു.

മിസ്റ്റർ കൊയിലോ, മിസ്റ്റർ റോഡറിഗ്സ് എന്നീ ക്രിസ്ത്യൻസുഹൃത്തുക്കൾ ക്രിസ്ത്മസ്സ് ആഘോഷത്തിലും വിരുന്നിലും പങ്കുചേരാൻ എന്നെ ക്ഷണിച്ചു. മി. റഫേലും ഉണ്ടായിരുന്നു. മിസ്റ്റർ കൊയിലോവിന്റെ മകൾ ചില ഹിന്ദിഗാനങ്ങൾ മധുരമായി പാടി. ആഫ്രിക്കയുടെ അന്തരാളത്തിൽവെച്ചു് ആ ഗോവപ്പെൺകിടാവു പാടിയ ഹിന്ദിഗാനം!

ഡിസമ്പർ 25

ദക്ഷിണസുഡാനിലെ ജൂബയിൽനിന്നു്, ഉഗന്ത സന്ദർശിക്കാൻ ഒരു ലോറി നിറയെ അറബികൾ വന്നിട്ടുണ്ടായിരുന്നു. എന്റെ ആതിഥേയൻ മി. റഫേൽ അവരെ എനിക്കു പരിചയപ്പെടുത്തിത്തന്നു. ഞാൻ ജൂബയിലേയ്ക്കു പുറപ്പെട്ടുനില്ക്കുന്ന ഒരു സഞ്ചാരിയാണെന്നു പറഞ്ഞപ്പോൾ, അവരുടെകൂടെ വരുന്നതു് അവൎക്കു സന്തോഷമാ

യിരിക്കുമെന്നു സംഘത്തലവനായ ഷെയിക്ക് എന്നെ അറിയിച്ചു. എന്നെസ്സംബന്ധിച്ചേടത്തോളം, അവരുടെ വരവ് ഒരനുഗ്രഹമായിരുന്നു. ഞാൻ സുഡാൻയാത്രയ്ക്ക് ഒരുങ്ങിക്കൊണ്ടു സാമാനങ്ങളെല്ലാം കെട്ടുകെട്ടി.

ഡിസമ്പർ 27

രാവിലെ ഷെയിക്കും കൂട്ടരും ലോറിയുമായി എന്റെ താമസസ്ഥലത്തു വന്നു. 9 മണിക്കു ഞങ്ങൾ യാത്രയാരംഭിച്ചു.

ജുബവിൽനിന്നു 40 മൈൽ സഞ്ചരിച്ചു ഞങ്ങൾ നിമുലെയിലെത്തി. (നൈൽനദിയിലെ കപ്പൽയാത്ര ഉഗന്തയിൽ അവസാനിക്കുന്ന സ്ഥലമാണിത്. നിമുലെ മുതൽ ജൂബവരെ, നൈൽ പാറക്കെട്ടുകളാലും വെള്ളച്ചാട്ടങ്ങളാലും ദുർഗ്ഗമമായിക്കിടക്കുകയാണ്.) നിമുലെയിൽനിന്ന് 120 മൈൽ, ഹിംസ്രമൃഗങ്ങളും തനി നഗ്നരായ കാട്ടാളന്മാരും പാർക്കുന്ന ഭയങ്കരവനങ്ങളിലൂടെ യാത്രചെയ്ത്, രാത്രി 9 മണിക്കു ഞങ്ങൾ ജൂബയിൽ എത്തി.

അവാദ് അബ്ദുല്ലാ എന്നൊരറബിസുഹൃത്തിന്റെ അതിഥിയായി ഞാൻ താമസമുറപ്പിച്ചു.

# ജൂബയിലെ ദിവസങ്ങൾ

ഡിസമ്പർ 28 (1949)

രാവിലെ എൻെറ ആതിഥേയൻ അവാദ് അബ്ദല്ല യുടെ വീട്ടിൽനിന്നു് ഉണൎന്നെഴുന്നേറ്റു്, ഉടുപ്പുമാററി പുറത്തെ വ്രാന്തയിൽ വന്നു നിന്നു നിരത്തിലേയ്ക്കു നോക്കിയപ്പോൾ കണ്ട കാഴ്ച എന്നെ ആകെ മരവിപ്പിച്ചു എന്നു പറയാം. ആദ്യം എനിക്കെൻെറ കണ്ണുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല. ഞാൻ ഉറങ്ങിക്കിടക്കുകയാണെന്നും ഏതോ വേതാളലോകം സ്വപ്നംകാണുകയാണെന്നുംതന്നെയായിരുന്നു കുറച്ചുനേരത്തേയ്ക്കു് എൻെറ ബലമായ വിശ്വാസം.

നിരത്തിൻെറ അരികിൽ അഞ്ചാറുപേർ ഓവു കീറിക്കൊണ്ടിരുന്നു. ആറരയടി പൊക്കമുള്ള കരിമ്പോലെ കറുത്ത മനുഷ്യസത്വങ്ങൾ. പരിപൂൎണ്ണനഗ്നർ!

അരയിൽ ഒരു അരഞ്ഞാച്ചരടുപോലുമില്ലാത്ത ആ മനുഷ്യക്കോലങ്ങളെ അങ്ങനെ അവിടെ കണ്ടപ്പോൾ എനിയ്ക്കു് ഉള്ളിൽ അകാരണമായ ഒരു ഭയമാണുണ്ടായതു്. കയ്യിൽ പരുക്കൻനാടൻകൈക്കോട്ടു പൊക്കി നിലത്തു് ആഞ്ഞുകൊത്തിയും ഇടയ്ക്കു നിവൎന്നുനിന്നു് ഉച്ചത്തിൽ അന്യോന്യം ഓരോന്നു സംസാരിച്ചുകൊണ്ടും അവർ വേലചെയ്യുകയാണു്. ഞാൻ കണ്ണുമിഴിച്ചു നോക്കിനിന്നുപോയി.

കുറച്ചു കഴിഞ്ഞപ്പോൾ അവാദും വ്രാന്തയിലേയ്ക്കു വന്നു. ഞാൻ ആ വേലക്കാരെ ചൂണ്ടിക്കാട്ടി അവാദിനോടു ചോദിച്ചു: “സ്നേഹിതാ, അവർ പിശാചുക്കളോ മനുഷ്യരോ?”

"ഓ, അവരോ?" എനിയ്ക്കൊരു സിഗരററു തന്നു്, അവാദ് അശ്രദ്ധയോടെ പറഞ്ഞു: "അവർ 'ഡിംക'കളാണു്."

സുഡാൻകാടുകളിലൂടെ ജൂബയിലേയ്ക്കുള്ള ഇന്നലത്തെ യാത്രയിൽ, ചില കാട്ടുമൂലകളിൽവെച്ചു്, അമ്പും വില്ലും ധരിച്ചു നീങ്ങുന്ന തനി നഗ്നരായ ചില കാട്ടാളന്മാരെ ഞാൻ കണ്ടിരുന്നു. കാട്ടിൻനടുവിൽവെച്ചു് അങ്ങനെ ചില കൂട്ടരെ കണ്ടപ്പോൾ എനിക്കത്ഭുതം തോന്നിയിരുന്നില്ല. എന്നാൽ സാമാന്യം ജനപ്പെരുപ്പവുംപരിഷ്കാരവുമുള്ള ജൂബപോലത്തെ ഒരു പട്ടണത്തിൻെറ നടുവിൽവെച്ചു്, നരകിക്കുപ്പായവും, സൂട്ടും തൊപ്പിയും ഒക്കെ ധരിച്ചു നടക്കുന്ന മാന്യന്മാരുടെ ഇടയിൽ ഇങ്ങനെ വിറകുകൊള്ളിപോലെ നഗ്നരായി നീങ്ങുന്ന നരജാതികളെ കാണുമ്പോഴാണു് നടുങ്ങിപ്പോകുന്നതു്.

അവാദ് ചായകഴിച്ചു നേരത്തേ ആപ്പീസിലേയ്ക്കു പുറപ്പെട്ടുപോയി. കുളിയും പ്രാതലും കഴിഞ്ഞു, പട്ടണമൊന്നു ചുററിക്കാണാൻ, ഒരു പത്തുമണിയോടുകൂടി ഞാനും പുറപ്പെട്ടു.

ഞാൻ ആ നഗ്നസന്താനങ്ങളുടെ അരികിലൂടെ കടന്നുപോയപ്പോൾ, അവർ വേല നിർത്തി എന്നെ സൂക്ഷിച്ചു നോക്കി. നേരിയ കറുപ്പുനിറമുള്ള പരന്ന മുഖവും നേർത്തു മിനുത്ത തലമുടിയും ഉള്ള സായിപ്പുവേഷക്കാരനായ ഈ കുറിയ മനുഷ്യനെ അവർ അത്ഭുതത്തോടെ നോക്കി ഇളിച്ചുനിന്നു. അവരിലൊരുത്തൻ കൈക്കോട്ടു താഴെ വെച്ചു്

ഏററവും വണക്കത്തോടുകൂടി എനിക്കു വലിച്ചുനീട്ടി ഒരു സലാം തന്നു. ഞാൻ ചിരിച്ചുപോയി.

ആ പാവങ്ങളോടു് എനിക്കു സംസാരിക്കണമെന്നുണ്ടായിരുന്നു. പക്ഷേ, എന്തു ചെയ്യും? അവരുടെ ഭാഷ അറിഞ്ഞുകൂടല്ലോ.

തെരുവുകളിലെത്തിയപ്പോൾ ഡിംകാവർഗ്ഗക്കാരെ ധാരാളമായി കണ്ടുതുടങ്ങി. അവരുടെ സ്ത്രീകൾ തെരുവുകളിൽ നടക്കുമ്പോൾ ഒരു ചെറിയ തുണികൊണ്ടു നഗ്നത മറച്ചിരുന്നു. പക്ഷേ, പുരുഷന്മാർ എവിടേയും പൂർണ്ണനഗ്നരായിത്തന്നെയാണു് നടന്നിരുന്നതു്. ചില ഡിംകാപുരുഷന്മാർ അരയിൽ കവിടികൊണ്ടുണ്ടാക്കിയ അരപ്പട്ട ധരിച്ചിരുന്നു—വെറും അലങ്കാരത്തിന്നുവേണ്ടി. പുരുഷത്വത്തിന്റെ പ്രധാനചിഹ്നം പ്രദർശിപ്പിച്ചു നടക്കുന്നതിൽ അവർക്കൊരു നിർബ്ബന്ധമുള്ളപോലെ തോന്നുന്നു.

പതിനൊന്നു മണിയായപ്പോൾ വെയിലിന്റെ ചൂടു് അസഹ്യമായിത്തുടങ്ങി; സദാ പൊടിപാറുന്ന വൃത്തികെട്ട കാററും.

ജൂബയിലെ പീടികകളിൽ കച്ചവടം നടത്തുന്നതു സുഡാൻ അറബികളാണു്. രണ്ടുമൂന്നു വലിയ കടകൾ ഗ്രീക്കുകാരുടെ വകയായിട്ടും ഉണ്ടു്. ഇന്ത്യക്കാർ തീരെ ഇല്ല. ഒരു ഗ്രീക്കുകടയിലെ അസിസ്റ്റാൻറ് ആയി ഒരിന്ത്യൻ ഗുജറാത്തി ഉണ്ടായിരുന്നുവെന്നും, അയാൾ ഇന്ത്യയിലേക്കു് അവധിയിൽ പോയപ്പോൾ തിരികെ വരുന്നതിന്നു് അധികൃതന്മാർ അനുവാദം നിഷേധിച്ചുവെന്നും അവാർ പറഞ്ഞു.

ഡിസംബർ 29.

ഇന്നു രാവിലെ ഞാൻ ആദ്യമായി ജൂബയിലെ നാടൻചന്ത സന്ദർശിച്ചു. പട്ടണത്തിന്റെ ഒരരികിൽ വിശാലമായ ഒരു മൈതാനത്തിലാണ് ഈ ചന്ത. അടുത്തുതന്നെ, ഇറച്ചിയും മത്സ്യവും മററും വില്ക്കുന്ന മാർക്കററുശാലകളും കാണാം.

ജൂബയ്ക്കു സമീപമുള്ള കാടുകളിൽനിന്നു വരുന്ന വർഗ്ഗക്കാരെ ചന്തയിൽ ധാരാളം കാണാം. അമ്പും വില്ലും ധരിച്ച്—ചിലരുടെ ആയുധം നീണ്ട കുന്തങ്ങളാണ്—തനിനഗ്നരായി കൂട്ടത്തോടെ വന്നുചേരുന്ന ഈ ദീർഘകായരായ കാട്ടാളരെ കാണുമ്പോൾ പേടിച്ചുപോകും. ചിലർ ദേഹം മുഴുവനും മുഖത്തും വെണ്ണീർ പൂശിയിട്ടുണ്ടാകും. ചിലർ വയറിന്നു താഴെ അരപ്പട്ട ധരിച്ചവരാണ്. സ്ത്രീകളും കൂടെയുണ്ടായിരിക്കും. പക്ഷേ ഇവരുടെ പെണ്ണുങ്ങൾ അര മറച്ചുകൊണ്ടാണ് പട്ടണങ്ങളിൽ നീങ്ങുന്നതു് എന്നതു് ആശ്വാസകരമാണ്.

കാട്ടിൽനിന്നു തേനും മെഴുകും ഉണക്കിയ കായ്കനികളും പച്ചക്കറികളും പച്ചമരുന്നുകളും മററുമാണ് ഇവർ വില്പനയ്ക്കു കൊണ്ടുവരുന്ന വസ്തുക്കൾ. ഒരു മരത്തിന്റെ തണലിൽ അവയെല്ലാം നിരത്തിവെച്ച്, നമ്മുടെ നാട്ടിലെ ചില സന്യാസിവൈദ്യന്മാരുടെ മട്ടിൽ, ഇവർ ചമ്രംപടിഞ്ഞിരിക്കുന്നുണ്ടാകും.

ഇവർ വില്പനയ്ക്കു് ആടുമാടുകളേയും കൊണ്ടുവരാറുണ്ട്. അടുത്തുതന്നെയുള്ള മൈതാനപ്പറമ്പിലാണ് നാല്ക്കാലിച്ചന്ത.

കാടന്മാർക്ക് പട്ടണങ്ങളിൽനിന്നു ലഭിക്കേണ്ടുന്ന പ്രധാനവസ്തുക്കളുടെ ലിസ്റ്റ് ലോകത്തിൻെറ ഏതു കോണിലും ഒന്നുതന്നെയാണ് — ഉപ്പ്, പുകയില, ഉണക്കമത്സ്യം, [illegible] കല്ലു[illegible]ലെയും. തങ്ങൾ കൊണ്ടുവന്ന വനവി[illegible] കൊണ്ട് ഇവർ ആവശ്യമുള്ളതെല്ലാം വാങ്ങി, ബാക്കി വല്ലതുമുണ്ടെങ്കിൽ അതിന്നു പലഹാരവും വാങ്ങിക്കഴിച്ചു പട്ടണത്തിൽ കുറേനേരം ഒരാവശ്യവുമില്ലാതെ അലഞ്ഞുനടന്നു സന്ധ്യയോടുകൂടി കാട്ടുകളിലെ കുടിലുകളിലേയ്ക്കു മടങ്ങുകയും ചെയ്യും.

സുഡാനിലെ നഗ്നരായ കാട്ടുവർഗ്ഗക്കാർ മൂന്നു തരക്കാരാണ്: 'ഡിംകകൾ', 'ഷില്ലൂക്കുകൾ', 'നൂവർ'. ഇവരിൽ ജൂബയിൽ കാണുന്നതു് ഡിംകകളെയാണ്.

*  *  *  *

രാത്രി ഷെയിക്ക് എന്നെ അദ്ദേഹത്തിൻെറ വീട്ടിലേയ്ക്കു് 'ആശ്ആ' (അത്താഴം) കഴിക്കാൻ ക്ഷണിച്ചു.

മുററത്തെ ചുററിക്കൊണ്ടു് ഉയന്ന മതിലുകളുള്ള ഒരു ചെറിയ മൺകോട്ടപോലെയുണ്ടായിരുന്നു ആ ഇടത്തരം അറബിഗൃഹം. വാതിലിന്നുനേരെ കനത്ത, ചെടിച്ച തിരശ്ശീല തൂങ്ങിക്കിടന്നിരുന്നു. ചുമരുകളിൽ ഖുർ ആൻ വാക്യങ്ങൾ എഴുതിയ കാർഡ്ബോർഡുകളും പതിച്ചുവെച്ചിരുന്നു. സ്ത്രീജനങ്ങളാരേയും പുറത്തു കണ്ടിരുന്നില്ല.

ഞങ്ങൾ കോലായിലാണ് ഭക്ഷണം കഴിക്കാനിരുന്നതു്. തനിസുഡാനിമട്ടിൽ ഒരുക്കിയ അത്താഴമായിരുന്നു അതു്. അതിഥികളായി അയൽപക്കക്കാരായ മൂന്നു അറബിപ്രമാണികളും വേറെ ഉണ്ടായിരുന്നു. ഒരാൾ വലിയ വെള്ളത്തലക്കെട്ടുകാരനായ ഒരു മുല്ലയാണ്.

ഒരു വാല്യക്കാരൻ ഒരു കയ്യിൽ ഒരലൂമിനിയക്കിണ്ടിയും മറെറ കയ്യിൽ ഒരു വലിയ കുണ്ടൻപാത്രവുമായി വന്നു് അതിഥികളായ ഞങ്ങൾക്കു കൈകഴുകുവാൻ ചൂടു വെള്ളം പകൎന്നുതന്നു.

ഈന്തപ്പനയോല മെടഞ്ഞുണ്ടാക്കിയ വൃത്താകൃതിയിലുള്ള വലിയൊരു പായിൽ ഞങ്ങൾ വട്ടമിട്ടിരുന്നു. ആട്ടിറച്ചി മധുരക്കിഴങ്ങു ചേൎത്തു വെച്ച മസാലക്കറിയും, ഇറച്ചി അരിഞ്ഞുകലക്കി വേവിച്ച 'കീമ'യും ഉരുളക്കിഴങ്ങുകറിയും വലിയ പിഞ്ഞാണങ്ങളിൽ വിളമ്പിവെച്ചിരുന്നു. തിന്നാൻ സുഡാൻറൊട്ടിയും ഓരോ മൂലയിൽ സ്ഥാപിച്ചിരുന്നു.

ഈ സുഡാൻറൊട്ടിയെന്നു പറയുന്നതു്, ഏതാണ്ടു നമ്മുടെ ദോശയുടെ കനത്തിൽ, പനയോലത്തടുക്കിൻെറ വലുപ്പത്തിൽ, തവിട്ടുനിറത്തിൽ ഉള്ളതാണു്. അതു് അനേകം മടക്കുകളാക്കി പായ ചുരുട്ടിവെച്ചപോലെ പദാൎത്ഥങ്ങളുടെ മുമ്പിൽ കുത്തിനിൎത്തിയിട്ടുണ്ടാകും. അതിൽനിന്നു് ആവശ്യംപോലെ പിച്ചിച്ചീന്തിയെടുത്തു മസാലക്കറിയിൽ മുക്കിത്തിന്നുകൊള്ളണം. അതു് ഉത്തരേന്ത്യൻചപ്പാത്തിയേക്കാൾ സ്വാദും പതവും ഉള്ളതായി എനിക്കു തോന്നി.

ആ പദാൎത്ഥങ്ങളുടെ കൂടെ, പലജാതി പച്ചിലകളും തക്കാളിയും ഉള്ളിയും സുക്കയും മററും കലൎത്തിയ 'സലാദും' ഉണ്ടായിരുന്നു. ഭക്ഷണത്തിൻെറ കൂടെ ധാരാളം പച്ചിലകൾ കടിച്ചുതിന്നുന്നവരാണു് അറബികൾ.

അത്താഴം കഴിഞ്ഞു. ചെക്കൻ വീണ്ടും കിണ്ടിയും കുണ്ടൻപാത്രവുമായി വന്നു ഞങ്ങളുടെ കൈ കഴുകിച്ചു. ഉടൻ

'ജബ്ന'(ചൂടുകാപ്പിക്കഷായം നിറച്ച്, ഉള്ളിൽ അരിപ്പ തിരുകിയ നീണ്ട മൺകിണ്ടി)യും, 'ഫിഞ്ചാണ'വും (പിഞ്ഞാണം) മുമ്പിലെത്തി. ആതിഥേയൻ ഞങ്ങൾക്കു ചെറിയ കോപ്പകളിൽ അരയൌൺസു കാപ്പിക്കഷായം പകർന്നുതന്നു.

അറബികൾ കൂടെക്കൂടെ കരിക്കാപ്പി കുടിച്ചുകൊണ്ടിരിക്കും. രാവിലത്തെ ചായ കഴിഞ്ഞതിന്നുമീതെത്തന്നെ അവർ ഇത്തിരി കരിക്കാപ്പിയും കുടിക്കുന്നതു കാണാം.

ഭക്ഷണംകഴിഞ്ഞു കുറച്ചു നേരം സൊള്ളി. പിന്നെ ഞങ്ങൾ ചീട്ടുകളിക്കാനിരുന്നു.

നമ്മൾ 'സെററ്മേക്കിങ്ങ്' എന്നു പറയുന്ന രീതിയിലുള്ള ചീട്ടുകളിയാണ് അവർ സാധാരണമായി കളിച്ചുവരുന്നത്. (അറബികൾ ഒഴിവുസമയങ്ങളിൽ ചീട്ടുകളിച്ചുകൊണ്ടിരിക്കും. 'ജബ്ന'യും അരികിൽത്തന്നെ ഉണ്ടായിരിക്കും) ഈ രീതിയിലുള്ള ചീട്ടുകളിക്ക് അവർ പറഞ്ഞുവരുന്ന പേര് 'കൊങ്കൺ' എന്നാണ്. അവർ ഇതു് ഇന്ത്യയിലെ പശ്ചിമതീരത്തിലെ—കൊങ്കൺതീരത്തിലെ—ജനങ്ങളിൽനിന്നു പഠിച്ചുപകർത്തിയതായിരിക്കണം.

ഷെയിക്ക് വലിയ ചീട്ടുകളിഭ്രമക്കാരനാണ്. കൂട്ടുകാരെ കിട്ടിയില്ലെങ്കിൽ അയാൾ ഒററയ്ക്കിരുന്നു 'പേഷ്യൻസ്' കളിക്കും.

ഇസ്ലാമിൻെറ ശക്തിയുടെ രഹസ്യം, ആ മതത്തിലന്തർഭവിച്ച സാഹോദര്യതത്വമാണ്—ഒരുമിച്ചിരുന്ന്, ഒരേ പാത്രത്തിൽനിന്നു തീൻ കഴിക്കുന്ന സമ്പ്രദായം. അ

തു് ആരോഗ്യകാര്യത്തിൽ അനാശാസ്യമാണെന്നു ശാസ്ത്രജ്ഞന്മാർ പറയുന്നുവെങ്കിലും, മനുഷ്യനിൽ പരസ്പരവിശ്വാസവും മമതയും വളർത്താൻ സഹായിക്കുന്നു. ഒരു നല്ല തീൻ അനുഭവിച്ച അവസരം നമ്മൾ അത്രവേഗം മറക്കുകയില്ല—അപ്പോഴുണ്ടായിരുന്ന കൂട്ടുകാരേയും.

ഡിസമ്പർ 30 (1949)

ഇന്നു ചന്തയിൽനിന്നു മടങ്ങുന്ന വഴിക്ക് അബ്ദുല്ലാ ഇബ്രാഹിം എന്ന സുഡാനിസുഹൃത്തിനെ കണ്ടുമുട്ടി.

അബ്ദുല്ലാ തൊഴിൽകൊണ്ടു് ഒരാശാരിയാണു്. മോട്ടോർവണ്ടികളുടെ ബോഡി ഉണ്ടാക്കിക്കൊടുക്കുന്ന ജോലിക്കാരനാണു്. നല്ല സ്നേഹവും പുണ്യയുമുള്ള ഒരു ചെറുപ്പക്കാരനാണു് അബ്ദുല്ലാ. അയാൾ രണ്ടാംലോകമഹായുദ്ധത്തിൽ, പട്ടാളക്കാരനായി മദ്ധ്യപൌരസ്ത്യരാജ്യങ്ങളിൽ സഞ്ചരിച്ച കുറച്ചെല്ലാം ലോകപരിചയം നേടിയിട്ടുണ്ടു്. ഇംഗ്ലീഷു കഷ്ടിപിഷ്ടി സംസാരിക്കാനും അറിയാം. ആകപ്പാടെ എനിക്കു പററിയൊരു ചങ്ങാതിയായിരുന്നു അയാൾ. അവാദാണു് ആദ്യമായി അബ്ദുല്ലയെ എനിക്കു പരിചയപ്പെടുത്തിത്തന്നതു്. അറബിഭാഷ അല്പമെങ്കിലും സംസാരിക്കാൻ എന്നെ പഠിപ്പിച്ചതും അബ്ദുല്ലതന്നെയാണു്.

അബ്ദുല്ല എൻെറ കൂടെ പാസ്പോർട്ട്ആഫീസിലേയ്ക്കു വരാമെന്നു പറഞ്ഞു. ഞങ്ങൾ രണ്ടു പേരും ഗവമ്മേണ്ടാപ്പീസ്സിൽ തർഫി എഫണ്ടിയുടെ മുറിയിൽ ചെന്നു.

തർഫി എഫണ്ടി (പാസ്സ്പോർട്ടു് ആഫീസർ) ഇന്നാലെത്തെപ്പോലെതന്നെ വളരെ മര്യാദയോടും സ്നേഹ

ത്തോടുംകൂടി എന്നെ അരികെ ഇരുത്തി കുശലം ചോദിച്ചു. എന്നാൽ, "എൻെറ ഈജിപ്തിലേയ്ക്കുള്ള വിസാക്കാര്യം എന്തായി" എന്നു ഞാൻ അന്വേഷിച്ചപ്പോഠം കിട്ടിയ മറുപടി എന്നെ അസ്വസ്ഥനാക്കിത്തീൎത്തു എന്നു പറഞ്ഞാൽ മതിയല്ലോ. "മിസ്റ്റർ, എനിക്കൊന്നും ചെയ്യാൻ അധികാരമില്ല. ഖാൎത്തുമിലേയ്ക്കു കമ്പിയടിച്ചു ചോദിക്കയേ നിവൃത്തിയുള്ളു."

തർഫി എഫണ്ടി എനിക്കുവേണ്ടി ഒരു കമ്പി തയ്യാറാക്കിത്തന്നു. എൻെറ നാടും വീടും തൊഴിലും കുടുംബസ്ഥിതിയും യാത്രാകഥകളും തല്ക്കാലവിഷമങ്ങളും ഭാവിപ്രശ്നങ്ങളും ഭാവിപ്രവൎത്തനങ്ങളും മററും മററും അടങ്ങിയ വിസ്തരിച്ചൊരു റിപ്പോൎട്ടായിരുന്നു ആ കമ്പി.

ആ കമ്പി ഉടൻ എൻെറ ചിലവിന്മേൽ ഖാൎത്തുമിലേയ്ക്കയയ്ക്കാൻ തർഫി എഫണ്ടി ഉപദേശിച്ചു.

കമ്പിപ്പകൎപ്പും കയ്യിൽ വാങ്ങി പുറത്തിറങ്ങിയപ്പോഠം അബ്ദുല്ല പറഞ്ഞു: "ഈ മനുഷ്യൻ പുറമെ കാണിക്കുന്ന ലോഹ്യവും മര്യാദയും നിങ്ങഠം വിശ്വസിച്ചുപോകരുതു്. ആഠം മഹാകുതന്ത്രക്കാരനാണു്. ഇതത്ര വിഷമംപിടിച്ച കാര്യമൊന്നുമല്ല. ഈയാഠം വിചാരിച്ചാൽ എളുപ്പം സാധിക്കാവുന്നതാണു്. നിങ്ങളുടെ കയ്യിൽനിന്നു് എന്തെങ്കിലും കിട്ടുമെന്നുദ്ദേശിച്ചാണു് ഇയാഠം ഈ വിദ്യയെല്ലാം കാണിക്കുന്നതു്."

വാസ്തവം പറഞ്ഞാൽ തർഫി എഫണ്ടിയെപ്പററി ഒരഭിപ്രായം രൂപീകരിക്കാൻ എനിക്കു സാധിച്ചില്ല. എന്തെങ്കിലുമാകട്ടെ എന്നുവെച്ചു ഞാൻ കമ്പിയാപ്പീസ്സിൽ

പ്പോയി ആ കമ്പി ഖാർത്തൂമിലേയ്ക്കയച്ചു. പത്തുറുപ്പിക യോളം ചെലവുവന്നു ആ കമ്പിയടിക്കാൻ.

സുഡാനിലൂടെയുള്ള യാത്രാനുമതിരേഖയുടെ കാര്യം ഉടൻ ശരിപ്പെട്ടുകിട്ടാത്തതുകൊണ്ടു് എനിക്കു വേറെ പല കുഴപ്പങ്ങളും നേരിടേണ്ടതായിവന്നു. ജൂബയിൽനിന്നു മാസത്തിൽ രണ്ടു കപ്പലുകളാണു് ഖാർത്തൂമിലേയ്ക്കു പോകുന്നതു്. ജനുവരി 3-ാംനു-യാണു് ഒന്നാമത്തെ കപ്പൽ പുറപ്പെടുന്നതു്. അതിൽ പോകണമെന്നായിരുന്നു എന്റെ ഉദ്ദേശം. അതു സാദ്ധ്യമല്ലാതെ വന്നു. അടുത്ത കപ്പലിലേയ്ക്കു സ്ഥലം ബുക്കുചെയ്തു ടിക്കററു വാങ്ങിയെന്നിരിക്കട്ടെ! സംഗതിവശാൽ അപ്പോഴേയ്ക്കും എന്റെ കാര്യം ശരിപ്പെട്ടുകിട്ടിയില്ലെങ്കിൽ, എനിക്കു ജൂബവിടാൻ സാധിക്കാതെ വരികയും ടിക്കററിന്റെ പണം 9 പവൻ (ഏതാണ്ടു് 125ക.) നഷ്ടപ്പെടുകയും ചെയ്യും. കൂടാതെ, അവാദിന്റെ ആതിഥ്യം അനിശ്ചിതകാലത്തേയ്ക്കു കയ്യേറുന്നതിലും എനിക്കൊരു വല്ലായ്മ തോന്നിയിരുന്നു.

ഇങ്ങനെയുള്ള ചിന്താശല്യങ്ങളിൽനിന്നെല്ലാം എനിക്കു രക്ഷനല്കിയതു് അവാദിന്റെ ഉള്ളഴിഞ്ഞ സ്നേഹവും ഉപചാരങ്ങളുമാണു്. എന്റെ തുച്ഛമായ സൌകര്യങ്ങൾപോലും കണ്ടറിഞ്ഞു നിർവ്വഹിച്ചുതരുന്നതിൽ അദ്ദേഹം ശ്രദ്ധപതിപ്പിച്ചുപോന്നിരുന്നു. അദ്ദേഹത്തിന്റെ വീടു സ്വന്തം വീടെന്നപോലെയാണു് ഞാൻ ഉപയോഗിച്ചിരുന്നതു്. മുറിയുടെ താക്കോൽ എന്നെ ഏല്പിച്ചിട്ടാണു് അദ്ദേഹം ആപ്പീസ്സിലേയ്ക്കു പോകാറു്. എനിക്കു വായിക്കാൻ പുതിയ ഇംഗ്ലീഷുപുസ്തകങ്ങളും വലിക്കാൻ ടിൻസി

ഗരററുംകൊണ്ടാണു് അദ്ദേഹം ആപ്പീസ്സിൽനിന്ന മടങ്ങി വരാറു്. രാത്രിയിൽ അദ്ദേഹം എന്നെ കൂട്ടിക്കൊണ്ടുപോയി ജൂബയിലെ പല പ്രമാണിമാരുമായി പരിചയപ്പെടുത്തി ത്തരും. അല്ലെങ്കിൽ ഞങ്ങഠം ശീട്ടുകളിച്ചുകൊണ്ടിരിക്കും. ഒരു ജ്യേഷ്ഠസഹോദരനോടെന്നപോലെ,അത്ര ഒത്തുക്കത്തോ ടും സ്നേഹത്തോടുംകൂടിയാണു് അവാർ എന്നോടു പെരുമാ റിയിരുന്നതു്. രാജ്യംകൊണ്ടോ മതംകൊണ്ടോ ഭാഷകൊ ണ്ടോ വിദൂരബന്ധംപോലുമില്ലാത്ത ഞങ്ങഠം, രണ്ടു വ്യക്തി കഠം, ഇങ്ങനെ കേവലം ഹൃദയബന്ധംകൊണ്ടു്, ചെറുപ്പ ന്നേ ഒരുമിച്ചുവളൎന്നവരെപ്പോലെയുള്ള മധുരമായൊരു സൌഹാൎദ്ദത്തിൽ പററിക്കൂടിയതിനെപ്പററി ചിന്തിക്കു മ്പോഴാണു് മനുഷ്യത്വത്തിന്റെ അജ്ഞാതവശങ്ങളെപ്പ ററി നമുക്കു മതിപ്പു തോന്നുന്നതു്............

എനിക്കു വേറൊരു വിഷമംകൂടി നേരിട്ടിരിക്കുന്നു:

കഴിഞ്ഞ മാസത്തിൽ, പകാച്ചുതുറമുഖത്തു കപ്പലി റങ്ങിയപ്പോഠം, സുഡാനിലെത്തുന്നതുവരെയുള്ള എന്റെ യാത്രയിലെ ഭാരം കുറയ്ക്കുന്നതിന്ന ഞാൻ എന്റെ ഉടുപ്പുക ളും വിലപിടിച്ച യാത്രാഗ്രന്ഥങ്ങളും ആഫ്രിക്കൻയാത്രാ സ്മാരകങ്ങളും മററുമടക്കംചെയ്ത എന്റെ കൂററൻപെട്ടി സുഡാനിലെ നിമുലെയിലേയ്ക്കു യാത്രപോകാറുള്ള 'ലുഗാർ ഡ് II' എന്ന കപ്പലിലെ ഹെഡ്ക്ലാക്കായ എന്റെ ഇ ന്ത്യൻസുഹൃത്തു മി. ശൎമ്മയെ ഏല്പിച്ചിരുന്നു. ലുഗാർ ഡ് II, ഡിസമ്പർ 31-ാംനു- നിമുലെയിൽ എത്തുമെ ന്നും നിമുലെയിൽനിന്നു യാത്ര പുറപ്പെടാൻതക്കവണ്ണം ഞാൻ ഉഗന്തയിൽനിന്നു് അവിടെ എത്തിച്ചേൎന്നു പെട്ടി

ഏററുവാങ്ങിക്കൊള്ളാമെന്നുമായിരുന്ന ശർമ്മയോടു ശട്ടംചെയ്തിരുന്നതു്. അവിചാരിതമായി ഗുളുവിൽനിന്നു ജൂബയിലേയ്ക്കു സുഡാൻകാരുടെ ലോറി കിട്ടിയതുകൊണ്ടു് ഉദ്ദേശിച്ചതിൻെറ 5 ദിവസംമുമ്പേ എനിക്കു സുഡാനിൽ എത്താൻ കഴിഞ്ഞു. ഇതൊരു ഭാഗ്യമായിട്ടാണു് ഞാൻ സങ്കല്പിച്ചിരുന്നതു്. 31-ാംനു- ലുഗാർഡ്കപ്പലും എൻെറ പെട്ടിയും നിമുലെയിൽ എത്തിച്ചേരുമ്പോൾ ആ പെട്ടി ഏററുവാങ്ങാൻ വഴിയെന്തെന്നുള്ള ആലോചനയായി പിന്നെ.

അന്വേഷിച്ചപ്പോഴാണു് തടസ്സങ്ങൾ മനസ്സിലായതു്. നിമുലയിലേയ്ക്കു പോകുന്ന വാഹനങ്ങൾ ഒന്നുമില്ല. മനുഷ്യവാസമില്ലാത്ത വൻകാടുകളാണു് അവിടമെല്ലാം. ഉഗന്തയിൽനിന്നു വരുന്ന കപ്പലിന്നു്, നൈൽനദിയിലൂടെ നിമുലെവരെമാത്രമേ സഞ്ചരിക്കാൻ കഴിയുള്ളൂ—'കപ്പൽ വരുന്ന ദിവസത്തെ തുറമുഖം' മാത്രമാണു് നിമുലെ. കപ്പൽ വരുന്ന ദിവസം കപ്പലിലെ യാത്രക്കാരെയും അവരുടെ സാമാനങ്ങളെയും ജൂബയിലേയ്ക്കു കൊണ്ടുവരുന്നതിന്നു്, ജൂബയിൽനിന്നു റെയിൽവേക്കമ്പനി ഒന്നുരണ്ടു മോട്ടോർവാഹനങ്ങൾ അയയ്ക്കുകയാണു് പതിവു്. എൻെറ പെട്ടി കപ്പലിൽ ബുക്കുചെയ്യാത്തതായതുകൊണ്ടു റെയിൽവേക്കമ്പനി അതു് ഏറെറടുക്കുകയുമില്ല. പെട്ടി കിട്ടണമെങ്കിൽ ഞാൻ നേരിട്ടു നിമുലെയിൽ 31-ാംനു- രാവിലെത്തന്നെ എത്തിച്ചേരാതെ നിവൃത്തിയില്ലെന്നുവന്നു. കാരണം, 6 മണിക്കൂറിന്നുള്ളിൽ കപ്പൽ നിമുലെയിൽനിന്നു യാത്ര തിരിക്കും.

അവാദിനോടു ഞാൻ സംഗതികളെല്ലാം തുറന്നുപറഞ്ഞു: "എൻെറ യൂറോപ്യൻയാത്രയ്ക്കുള്ള ഉടുപ്പുകളും ഒഴിച്ചു കൂടാത്ത മററു യാത്രാസാമാനങ്ങളും എല്ലാററിലും പ്രധാനമായി ഞാൻ ആഫ്രിക്കൻയാത്രയിൽ എടുത്ത ഫോട്ടങ്ങളും യാത്രാഗ്രന്ഥങ്ങളും അതിലാണു് കിടക്കുന്നതു്. ആ പെട്ടി കിട്ടാതെ പോവുകയാണെങ്കിൽ എൻെറ യാത്രയുടെ ജീവൻ പോയെന്നാണു് അർത്ഥം."

അവാദ് പറഞ്ഞു: "റെയിൽവേക്കമ്പനിയിലെ ഒരുദ്യോഗസ്ഥൻ എൻെറ സുഹൃത്താണു്. നാളെ രാവിലെ നമുക്കു് അദ്ദേഹത്തെച്ചെന്നു കാണാം. നിമൂലെയ്ക്കു പോകുന്ന റെയിൽവേലോറിയിൽ ഒരു സ്ഥലം കിട്ടാൻ മാർഗ്ഗമുണ്ടോ എന്നു് അന്വേഷിക്കാം."

അതിനെപ്പററി ആലോചിച്ചു വിഷമിച്ചു്, രാത്രിയിൽ എനിക്കു നല്ല ഉറക്കം കിട്ടിയില്ല. ആഫ്രിക്കയിലെ ഉൾനാടുകളിലൂടെയുള്ള യാത്രകളുടെ അനിശ്ചിതാവസ്ഥയും മാർഗ്ഗങ്ങളെപ്പററിയുള്ള വിവരണങ്ങളും മററും ഗൌരവത്തോടെ ചിന്തിക്കാതിരുന്നതുകൊണ്ടാണു് എനിക്കു് ഇങ്ങനെയൊരബദ്ധം പിണഞ്ഞതു്.

രാവിലെ അവാദിൻെറ കൂടെ റെയിൽവേ ആപ്പീസ്സിൽ പോയി മാനേജരെക്കണ്ടു. നിമൂലെയ്ക്കു പോകാൻ റെയിൽവേമെയിൽ ബസ്സിൽ മുൻസീററു തരാമെന്നു മാനേജർ പറഞ്ഞു. യാത്രയുടെ കൂലിയായി ഞാൻ 3 പവൻ (40ക) കൊടുക്കണമെന്നും അദ്ദേഹം അറിയിച്ചു.

റെയിൽവെമെയിൽബസ്സു് ഉച്ചയ്ക്കു് ഒന്നരമണിക്കു ജൂബയിൽനിന്നു പുറപ്പെട്ടു.

ജൂബ—നിമൂലെ ദൂരം 122 മൈലാണു്. ഉഷ്ണക്കാടുകളിലൂടെയുള്ള ആ യാത്ര ഒട്ടും സുഖകരമായിരുന്നില്ല. ആ സ്ഥലങ്ങളെല്ലാം ഞാൻ ഉഗണ്ടയിൽനിന്നു ജൂബയ്ക്കു വരുന്ന അവസരത്തിൽ കണ്ടതുതന്നെയായിരുന്നതുകൊണ്ടു് ഒരു പുതുമയും തോന്നിയില്ല. നിരത്തിന്റെ സ്ഥിതി അപല്ക്കരമായിരുന്നു എന്നുതന്നെ പറയാം. അതൊന്നും വകവെയ്ക്കാതെ ഡ്രൈവർ ഫുൾസ്പീഡിൽത്തന്നെ ബസ്സു് ഓടിച്ചു. അതിന്റെയെല്ലാം ഫലമായി ജൂബയിൽനിന്നു 25 മൈൽ ദൂരത്തെത്തിയപ്പോൾ ബസ്സു കേടുവന്നു് ഓടാതായി.

റോഡരികിലെ ഒരു മൈതാനത്തിലേയ്ക്കു ബസ്സു തള്ളിനിർത്തി, ഡ്രൈവറും കണ്ടക്ടറുംകൂടി റിപ്പേർ തുടങ്ങി.

സഹയാത്രക്കാരനായി, എന്റെ സീററിൽ മഹ്ഗൂലി എലാമിൻ എന്നു പേരായ ഒരു സുഡാൻറെയിൽവെ ഉദ്യോഗസ്ഥനുണ്ടായിരുന്നു. എലാമിനും ഞാനുംകൂടി, ഒന്നരമൈൽ ദൂരേയുള്ള അടുത്ത ഗ്രാമത്തിലേയ്ക്കു നടന്നു. അവിടെനിന്നു ഞങ്ങൾ ചുട്ട കിഴങ്ങും പഴങ്ങളും വാങ്ങിത്തിന്നു്, പച്ചവെള്ളം കുടിച്ചു ക്ഷീണം തീർത്തു്, ബസ്സു വരുന്നതും കാത്തിരിപ്പായി. വൈകുന്നേരം ആറുമണിക്കു ഞങ്ങളുടെ ബസ്സു റിപ്പേറുംകഴിഞ്ഞു്, ആസ്പത്രിയിൽനിന്നിറക്കിവിട്ട ഒരു രോഗിയെപ്പോലെ, ഇഴഞ്ഞുവരുന്നതു കാണാറായി.

അവിടുന്നങ്ങോട്ടുള്ള യാത്ര ഒരു ഭയങ്കരസ്വപ്നംപോലെയാണു് ഇപ്പോഴും തോന്നുന്നതു്. പരുക്കൻകാടുകളും പാറക്കൂട്ടങ്ങളും ഹിംസ്രമൃഗങ്ങളും നിറഞ്ഞ പാതയിലൂടെ

ഏതാണ്ടു രാത്രി മുഴുവനും സഞ്ചരിച്ച്, പുലച്ചെ രണ്ടര മണിക്കു ഞങ്ങൾ നിമുലെയിൽ എത്തിച്ചേർന്നു.

കണ്ടക്ടരുടെ കുടിലിൽ കിടന്നുറങ്ങാൻ സ്ഥലം കിട്ടി. മുറിയിലെ വൃത്തികേടും നാററവും കൊതുക്കളുടെ ശല്യവുംകൊണ്ടു് ഉറക്കം വന്നതേയില്ല.

ഡിസംബർ 31.

പുലച്ചെ ആറുമണിക്കു കപ്പലിൻെറ ചൂളംവിളി കേട്ടു. ലുഗാഡു് നിമുലെ ജട്ടിയിൽ വന്നണഞ്ഞ വിളിയായിരുന്നു അതു്.

ഞാൻ എഴുന്നേററിരുന്നു. കണ്ടക്ടർ കാപ്പിരിപ്പയ്യൻ ചായ തയ്യാറാക്കിത്തന്നു. അതും കുടിച്ചു ഞങ്ങൾ പുറപ്പെട്ടു ഗ്രാമത്തിൽനിന്നു്. ഒന്നര മൈൽ അകലെയാണു് കപ്പൽജെട്ടി. ഞങ്ങൾ തലേന്നാൾ വന്ന ബസ്സ് തപ്പാൽ കൊണ്ടുചെന്നു കൊടുക്കാൻ ജട്ടിയിലേയ്ക്കു പുറപ്പെട്ടുനില്ക്കുന്നുണ്ടായിരുന്നു. അതിൽ കയറി ഞങ്ങൾ ജട്ടിയിലെത്തി.

ക്ലാക്കു് ശർമ്മ എന്നെ ആഹ്ലാദത്തോടെ സ്വീകരിച്ചു കപ്പലിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. കപ്പലിൽനിന്നു സുഖമായി ഒന്നു കുളിച്ചു. ശർമ്മ അദ്ദേഹത്തിൻെറ കൂടെ ബ്രേക്ക്ഫാസ്റ്റു് കഴിക്കാതെ എന്നെ വിട്ടില്ല.

എൻെറ പെട്ടി എടുപ്പിച്ചു ഞാൻ ബസ്സിൽ കയറി. 9—30-നു പുറപ്പെട്ട ബസ്സു വഴിക്കു തകരാറൊന്നും പററാതെ വൈകുന്നേരം അഞ്ചു മണിക്കു ജൂബയിൽ മടങ്ങിയെത്തി.

ഖാത്തൂമിലേയ്ക്കു പുറപ്പെടാനുള്ള കപ്പൽ ജൂബതുറമുഖത്തു തയ്യാറായി നില്ക്കുന്നുണ്ടായിരുന്നു. യാത്രക്കാരുടെ പാസ്സ്പോർട്ട്പരിശോധനയ്ക്ക് ആപ്പീസ്സർ തർഫി എഫണ്ടി കപ്പലിൽ വന്നിട്ടുണ്ടെന്നു് അറിഞ്ഞു ഞാൻ അതിൽ കയറി നോക്കി. തർഫി എഫണ്ടി ഡൈനിങ്ങ് സലൂണിലിരുന്നുകൊണ്ടു്, വളരെ ഗൌരവത്തിൽ, യാത്രക്കാരുടെ പാസ്സ്പോർട്ടുകളും മററും പരിശോധിക്കുന്നുണ്ടായിരുന്നു. അയാൾ എന്നെ കണ്ട ഭാവമേ നടിച്ചില്ല. ഞാൻ ജട്ടിയിൽ ഇറങ്ങിനിന്നു് അയാൾ മടങ്ങുന്നതും കാത്തിരിപ്പായി.

തർഫി വന്നപ്പോൾ ഞാൻ പിന്നാലെ കൂടി: "എൻെറ കാര്യം?"

"ഓ, നിങ്ങളോ?—ഖാത്തൂമിൽനിന്നു് ഇതേവരെ മറുപടിയൊന്നും കിട്ടിയിട്ടില്ല."

"അതു ശരിപ്പെട്ടിരുന്നുവെങ്കിൽ എനിക്കു് ഈ കപ്പലിൽത്തന്നെ പോകാമായിരുന്നു. ഇനി ഞാൻ 15 ദിവസം തങ്ങിക്കിടക്കണ്ടേ?" ഞാൻ അല്പം പരിഭവസ്വരത്തിൽ പറഞ്ഞു.

"നിങ്ങൾക്ക വിമാനത്തിൽ പോകാം. അതാണു് നല്ലതു്." തർഫി ഉപദേശിച്ചു.

"ഞാൻ വന്നിരിക്കുന്നതു സുഡാനിലെ ഭൂമി കാണാനാണു്, ആകാശം കാണാനല്ല."

"നിങ്ങൾ രണ്ടുദിവസം കഴിഞ്ഞു് ആപ്പീസ്സിലേയ്ക്കു വരൂ" അതും പറഞ്ഞു തർഫി കാറിൽ കയറി മറഞ്ഞു.

ജനുവരി 1. (1950) പുതുവത്സരം!

പുലച്ചെ ആറു മണിക്കണന്നു. നാട്ടിലേയ്ക്കു് കരെഴുത്തെഴുതാൻവേണ്ടി ആപ്പീസ്സുമുറിയിലേയ്ക്കു ചെന്നു. എൻെറ ഫൌണ്ടൻപേന കാണുന്നില്ല!

ഇന്നലെ രാത്രി ഞാൻ കുറെ താമസിച്ചാണു് ഉറങ്ങാൻ കിടന്നതു്. കുറേനേരം വായിച്ചുകൊണ്ടിരുന്നു. പിന്നെ ഡയറിക്കുറിപ്പുകൾ എഴുതി. മണി പന്ത്രണ്ടടിച്ചു. "ഇനിയും വായിച്ചുകൊണ്ടിരിക്കുകയാണോ? ഉറങ്ങുന്നില്ലേ?" എന്നു് അപ്പാഡ് ഉറക്കുമുറിയിൽനിന്നു വിളിച്ചു ചോദിച്ചപ്പോൾ "ശരി, ഉറങ്ങിക്കളയാം" എന്നു പറഞ്ഞു ഞാൻ എൻെറ ഡയറിക്കുള്ളിൽ പേനയുംവെച്ചു് അങ്ങനെത്തന്നെ പോയിക്കിടന്നതാണു്. ഇപ്പോൾ നോക്കിയപ്പോൾ ഡയറിയും പുസ്തകങ്ങളുമെല്ലാം അവിടെ അങ്ങനെത്തന്നെയുണ്ടു്. പക്ഷേ ഡയറിക്കകത്തു വെച്ച പേന മാത്രം അവിടെയില്ല. സ്വർണ്ണമൂടിയുള്ള പുതിയ പാർക്കർ പേനയാണു്. എൻെറ പ്രിയപ്പെട്ട സാധനങ്ങളിലൊന്നാണതു്. ഞാൻ കുറേനേരം മേശപ്പുറത്തും താഴെയുമെല്ലാം പരതിനോക്കി. കണ്ടില്ല.

ഞാൻ മെല്ലെ അപ്പാഡിൻെറ അടുക്കലേയ്ക്കു ചെന്നു. അദ്ദേഹം മെത്തയിൽ ഉണന്നുകിടന്നു സിഗററു വലിക്കുകയാണു്. ഞങ്ങൾ അന്യോന്യം പുതുവത്സരാശംസകൾ അറിയിച്ചു. പിന്നെ നേരിയൊരു പരുങ്ങലോടെ ഞാൻ എൻെറ പേന പഴയ വത്സരത്തിൻെറ കൂടെ ചാടിപ്പോയ്ക്കുളഞ്ഞ വത്തമാനം അപ്പാഡിനെ അറിയിച്ചു.

"എന്തു്? പേന കാണുന്നില്ലേ? അതു വേലക്കാരൻ കട്ടതുതന്നെ, സംശയമില്ല."

അവാദ് ആ കാപ്പിരിവാലിയക്കാരനെ വിളിച്ചു്, അതിഥിയായ മാന്യന്റെ ഫൌണ്ടൻപേന ആപ്പീസ്സുമുറിയിലെവിടെയോവെച്ചു മറന്നതു് ഉടൻ തിരഞ്ഞു നോക്കിയെടുത്തുകൊടുക്കാൻ ആജ്ഞാപിച്ചു. ആ പന്നിയുടെ തിരച്ചിലിന്റെ മട്ടു കണ്ടപ്പോൾതന്നെ ഞാൻ തീർച്ചപ്പെടുത്തി, അവിടെ ഇല്ലാത്ത ഒരു വസ്തുവിന്നുവേണ്ടിയുള്ള തിരച്ചിലാണതെന്നു്.

കാപ്പിരികളുടെ സ്വഭാവം നല്ലപോലെ പഠിച്ചുമനസ്സിലാക്കിയ എനിക്കു് എന്റെ പാർക്കർപേന ഇങ്ങിനി വരാതവണ്ണം പോയ്ക്കഴിഞ്ഞു എന്നു തീർച്ചപ്പെടുത്താൻ അധികസമയം വേണ്ടിവന്നില്ല. ചുമരിൽ തൂക്കിയ കലണ്ടറിന്നടിയിലും കസേരയുടെ ചാരുപലകയിലും ചവററുകൊട്ടയിലും ഒക്കെയാണു് ആ അസുരന്റെ തിരച്ചിൽ!

അരമണിക്കൂറു് അവനെ അങ്ങനെ തിരയാൻ അനുവദിച്ചതിനുശേഷം, അവാദ് അവനെ അടുക്കളയിലേയ്ക്കു വിളിച്ചുകൊണ്ടുപോയി, കുറേനേരം എന്തൊക്കെയോ ഉപദേശിച്ചു. താൻ ഒന്നും അറിയുകയില്ല എന്ന ഭാവത്തിലാണു് വേലക്കാരന്റെ നില്പു്.

അവനല്ലാതെ ആ മുറിയിൽ മററാരും കടന്നിട്ടില്ലെന്നും, അതുകൊണ്ടു പേന അവനെടുത്തു് എവിടെയോ ഒളിച്ചുവെച്ചിരിക്കയാണെന്നും അവാദ് എന്നോടുറപ്പിച്ചു പറഞ്ഞു.

അവാദ് പിന്നേയും അവനെ വിളിച്ചുകൊണ്ടുപോയി, ഞാൻ അവരുടെ ഒരതിഥിയാണെന്നും, എൻെറ സാധനം ആ വീട്ടിൽവെച്ചു കട്ടുപോവുകയാണെങ്കിൽ അതു സുഡാനികൾക്കു മുഴുവനും അപമാനകരമായിരിക്കുമെന്നും മററും അവനെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചു. ആ തത്വചിന്തകളൊന്നും വേലക്കാരൻെറ തലയിൽ പോയില്ല. അവന്നു് ഒരു മറുപടിയേ പറയാനുണ്ടായിരുന്നുള്ളു: "ഞാൻ പേന കണ്ടിട്ടില്ല."

പേന തിരികെത്തന്നാൽ എൻെറ കയ്യിൽനിന്നു നല്ലൊരു സമ്മാനം വാങ്ങിത്തരാമെന്നും അവാദ് പറഞ്ഞുനോക്കി. അതും ഫലിച്ചില്ല. പേന തന്നില്ലെങ്കിൽ അവനെ വേലയിൽനിന്നു പിരിച്ചയയ്ക്കുമെന്നു ഭീഷണിപ്പെടുത്തി. അതുകൊണ്ടും അവൻ ഇളകിയില്ല.

ഒടുവിൽ അവാദ് ആ വേലക്കാരനെ പോലീസ് സ്റ്റേഷനിലേയ്ക്കു പിടിച്ചുകൊണ്ടുപോയി.

സുഡാനിലെ നാടൻപോലീസുകാർ കളവു ശിക്ഷാർഹമായ ഒരു കുററമായി അംഗീകരിക്കാത്ത രസികന്മാരാണെന്നു തോന്നുന്നു.

"ഇവൻ പേന മോഷ്ടിക്കുന്നതു നിങ്ങൾ കണ്ടുവോ?" പോലീസു് അവാദിനോടു ചോദിച്ചു.

"കണ്ടിട്ടില്ല—എന്നാൽ അവൻമാത്രമേ മുറിയിൽ കടന്നിട്ടുള്ളൂ."

"എടോ, നീ പേന മോഷ്ടിച്ചിട്ടുണ്ടോ?"

"ഇല്ലേജമാന്നേ, ഞാൻ കണ്ടിട്ടേ ഇല്ല" വേലക്കാരൻെറ മറുപടി.

“എന്നാൽ പേന ഇവൻ കട്ടിരിക്കയില്ല. നിങ്ങൾക്ക പോകാം.”

കഴിഞ്ഞു, അവരുടെ വിചാരണയും വിധിയും!

തൻെറ വീട്ടിൽവെച്ച് അങ്ങനെയൊരു മോഷണം നടന്നതിൽ അവാദിൻെറ അന്തസ്താപം ഒന്നും പറയണ്ട. അന്ന് ആപ്പീസ്സിലേയ്ക്കു പോകുന്നില്ലെന്നും പറഞ്ഞു് അവിടെ ഇരുന്നു. അതിനെപ്പററി വ്യസനിച്ചു വ്യാകുലപ്പെടേണ്ടതില്ലെന്നും, യാത്രയിൽ എനിക്ക പററിയ അനേകം നഷ്ടങ്ങളുടെ കൂട്ടത്തിൽ ഇതും കണക്കാക്കാനേ ഉള്ളുവെന്നും മററും പറഞ്ഞു ഞാൻ അവാദിനെ സാന്ത്വനപ്പെടുത്താൻ ശ്രമിച്ചു.

ആ വേലക്കാരനെ ഉടൻ പിരിച്ചുവിടുക എന്നതിൽ കവിഞ്ഞു തനിക്കൊന്നും ചെയ്യാൻ കഴിയുകയില്ലല്ലോ എന്നു പറഞ്ഞു് അവാദ് കരയാൻ ഭാവിച്ചു.

“എൻെറ പേന പോയിട്ടു താങ്കളെന്തിനാണ് കരയുന്നതു്?” എന്നു ഞാൻ ചിരിച്ചുകൊണ്ടു ചോദിച്ചു.

അവാദ് അപ്പോൾത്തന്നെ ആ വേലക്കാരനെ ശമ്പളം ബാക്കിതീർത്തു പിരിച്ചയച്ചു.

അങ്ങനെ നവവത്സരദിവസം, എനിക്ക വിലപിടിച്ചൊരു പാക്കർപേനയും അവാദിനു മിടുക്കനായൊരു അരിവയ്പുകാരനും നഷ്ടപ്പെട്ടു.

ജനവരി 8.

ഞാൻ ജൂബയിൽ വന്നുചേർന്നിട്ടു 13 ദിവസം കഴിഞ്ഞു. എൻെറ ‘വിസ’യുടെ കാര്യം ഇനിയും ശരിപ്പെട്ടു

കിട്ടിയിട്ടില്ല. തർഫി എഫണ്ടി (പാസ്പോർട്ട് ആഫീസർ) എന്നെക്കൊണ്ടു ഖാർത്തൂമിലേയ്ക്കു രണ്ടു് അടിയന്തര കമ്പികൾകൂടി അടിപ്പിച്ചു. പക്ഷേ ഖാർത്തൂമിൽനിന്നു ശബ്ദമൊന്നുമില്ല.

15-ാംനു-ത്തെ കപ്പലിലും ഇവിടംവിടാൻ സാധിക്കാതെ വരികയാണെങ്കിൽ! അതോർക്കുമ്പോൾ ഭ്രാന്തുപിടിക്കുന്നുവോ എന്നുകൂടി തോന്നിപ്പോകുന്നു. ഒരു സമാധാനമുണ്ടു്: എനിക്കുവേണ്ടി, ജൂബയിലെ പല പ്രമാണികളായ ഉദ്യോഗസ്ഥന്മാരും, തർഫി എഫണ്ടിയോടു ശുപാർശ പറഞ്ഞിട്ടുണ്ടു്. ഇക്കഴിഞ്ഞ ദിവസങ്ങൾകൊണ്ടു്, ജൂബയിലെ പ്രധാനോദ്യോഗസ്ഥന്മാരുമായി പരിചയപ്പെടാനും അവരുടെ സ്നേഹം സമ്പാദിക്കാനും എനിക്കു സാധിച്ചിട്ടുണ്ടു്. വിമാനത്താവളആഫീസർ മി: അഹമ്മദ്സഫ്വാത്ത്, റെയിൽവെ എഞ്ചിനീയർ മി: മുഹമ്മദ് അലിനൂർ, ജൂബയിലെ വർത്തകപ്രമാണിയായ മി: ഉമർമുഹമ്മദ്, കസ്റ്റം ആഫീസർ മി: മുഹമ്മദ് അബ്ദുൽഅസീസ് മുതലായവരായിരുന്നു എൻെറ മിത്രങ്ങൾ. ഇവരിൽ മി: സഫ്വാത്ത്, കഴിഞ്ഞ യുദ്ധത്തിൽ വ്യോമസേനയിൽ ഒരുയൎന്ന ഉദ്യോഗസ്ഥനായിരുന്നു. അക്കാലത്തു് അദ്ദേഹം അനേകം ഇന്ത്യൻപട്ടാളസുഹൃത്തുക്കളെ സമ്പാദിച്ചിട്ടുണ്ടു്. ഇന്ത്യയെപ്പററിയും ജവഹർലാൽ നെഹറുവെപ്പററിയും—'പണ്ഡിററ്നേത്രു' എന്നാണു് ഇവർ ഉച്ചരിക്കുക—വലിയ മതിപ്പുള്ള ആളാണു് സഫ്വാത്ത്എഫണ്ടി. ഇന്ത്യൻരാഷ്ട്രീയനിലയെപ്പററി 1942-ൽ അദ്ദേഹം ഇംഗ്ലീഷിലെഴുതിയ ഒരു ലേഖനം എന്നെ വായിച്ചുകേൾപ്പിച്ചു. ഇന്ത്യൻ

രാഷ്ട്രീയകാര്യങ്ങളെക്കുറിച്ചു സംസാരിക്കാനും വിസ്കി കുടിയ്ക്കാനും സഫ്‌വാത്ത് എഫെണ്ടി എന്നെ ഇടയ്ക്കിടെ അദ്ദേഹത്തിന്റെ വീട്ടിലേയ്ക്കു ക്ഷണിച്ചുകൊണ്ടിരുന്നു.

ജൂബയിൽ ഇംഗ്ലീഷുമട്ടിലുള്ള ഒരു ഹോട്ടൽമാത്രമേയുള്ളു: 'ജൂബാഹോട്ടൽ'. ഇതു റെയിൽവെവക (ഗവമ്മെണ്ട്) ഹോട്ടലാണ്. വിമാനയാത്രക്കാരുടെയും ജൂബയിലെ വെള്ളക്കാരുടെയും സൌകര്യത്തിനുവേണ്ടി ഏർപ്പെടുത്തിയ ഒരു മികച്ച ഹോട്ടലാണിതു്. ജൂബയിലെ മിക്കവാറും എല്ലാ ഉദ്യോഗസ്ഥന്മാരെയും ധനാഢ്യരെയും സന്ധ്യമയങ്ങിയാൽ ഈ ഹോട്ടലിൽ കാണാം.

മെ: അലിനൂർ, സഫ്‌വാത്ത് എന്നീ മാന്യമിത്രങ്ങളുടെ കൂടെ—ചിലപ്പോൾ അവാദും ഉണ്ടായിരിക്കും—ജൂബാഹോട്ടലിന്റെ വർണ്ണോജ്ജ്വലമായ പൂങ്കാവനത്തിലിരുന്നു ബീരു കുടിച്ചു സൊള്ളിക്കൊണ്ടിരുന്ന സായാഹ്നങ്ങൾ അവിസ്മരണീയങ്ങളാണ്.

ജൂബയിലെ രണ്ടാംതരം ഉദ്യോഗസ്ഥന്മാരുടെയും പെൻഷൻഡ് സത്വങ്ങളുടെയും സമ്മേളനസ്ഥലമാണ് 'ജൂബാക്ലബ്ബ്'. അവിടെയും ഞാൻ ഇടയ്ക്കിടെ പോകാറുണ്ടായിരുന്നു. അവിടെ ഇംഗ്ലീഷുപത്രങ്ങൾ ഉള്ള ഒരു ചെറിയ വായനശാലയുമുണ്ട്. പത്രങ്ങൾ വായിക്കുകയോ, പുതിയ സഖാക്കളുടെ കൂടെ ചീട്ടുകളിച്ചിരിക്കുകയോ ചെയ്തു ഞാൻ സമയം കഴിക്കും.

എന്റെ പുതിയ സ്നേഹിതന്മാർക്കെല്ലാം, ഞാൻ ജൂബയിൽ തങ്ങിക്കിടക്കാനുള്ള കാരണം തർഫി എഫെണ്ടിയുടെ ഗൂഢമായ നിസ്സഹകരണമാണെന്നു മനസ്സിലായിട്ടു

ണ്ടായിരുന്നു. അവർ തർഫി എഫെണ്ടിയെ കാണുമ്പോഴെ ല്ലാം "നിങ്ങൾ നമ്മുടെ ഇന്ത്യൻസഹോദരന്റെ കാര്യം ശരിപ്പെടുത്താത്തതു് എന്താണു്?" എന്നു ചോദിച്ചു ശല്യ പ്പെടുത്തിത്തുടങ്ങി............

പകൽസമയത്തു ജൂബയിലെ ഉഷ്ണം പൊറുപ്പിക്കാൻ സാദ്ധ്യമല്ല. രാവിലെ 9മണിമുതല്ക്കുതന്നെ വെയിലിനു ചൂടു തുടങ്ങുകയായി. ഉച്ചയ്ക്കു വീട്ടിനകത്തു വൈദ്യുതവി ശറിയും ചലിപ്പിച്ചുകൊണ്ടു ചടഞ്ഞിരിക്കുകയേ നിവൃത്തിയു ള്ളൂ. പുറത്തേയ്ക്കു നോക്കുമ്പോൾ വായുവിന്നു തീപ്പിടിച്ചു പോലെ തോന്നും. അന്തരീക്ഷം മുഴുവനും ചലനാത്മകമാ യ ഒരു നരച്ച യവനികജ്വാലതന്നെ. ആ പൊരിവെയി ലിന്റെ ഊഷ്മപ്രവാഹപ്പരപ്പിൽ അകലെ നൈൽക്കര യിലെ വൃത്താകൃതിയിലുള്ള പുൽക്കുടിലുകൾ മെല്ലെമെല്ലെ അന്തരീക്ഷത്തിലേയ്ക്കു പൊന്തിപ്പോകുന്ന ഒരത്ഭുതപ്രതീ തിയാണുണ്ടാവുക.

"കത്തുന്നൊരാതപജ്വാലയാലക്കനെ സ്വൽപിക്കും മ ട്ടിൽ" ജ്വലിക്കുന്ന ഭൂമിയിൽ, അപ്പോഴും കിളച്ചുകൊണ്ടി രിക്കുന്ന ഡിംകകളുടെ കരിക്കൊള്ളിരൂപങ്ങളുൾത്താള ത്തിൽ ചലിക്കുന്നതു മറെറാരു ഭയങ്കരകാഴ്ചയാണു്. ആ പാവങ്ങൾക്കു പൊരിവെയിൽ പൂനിലാവാണെന്നു തോ ന്നുന്നു.

എന്റെ പേന മോഷ്ടിച്ച 'ടേനി'നെ പിരിച്ചയച്ച തിന്നുശേഷം അവാദ് പുതിയൊരു വേലക്കാരനെ കൊണ്ടു വന്നിട്ടുണ്ടു്. കാഴ്ചയിൽ ഒരു കണ്ടാമൃഗംതന്നെ. സുലൈ മാൻ എന്നാണു് വിദ്വാന്റെ പേരു്. ഞാൻ ഒരിക്കൽ ഇ

വൻെറ ഫോട്ടം എടുത്തുകൊടുത്ത കാരണം എന്നോടു വ ലിയ ബഹുമാനമാണു്. പകൽസമയത്തു് ഇവനെ അ ന്വേഷിച്ചു ദുർവൃത്തകളായ ചില അറബിക്കാപ്പിരിച്ചി കഠം വീട്ടിൽ വന്നുകൊണ്ടിരുന്നു. അപ്പോഠം ഞാൻ നോ ക്കുന്നുണ്ടെന്നു് ഇവന്നു മനസ്സിലായാൽ ഇവൻ എൻെറയ ടുക്കൽ വന്നു പറയും: "പഴയ ടേനിനെ അന്വേഷിച്ചുവരു ന്ന ജന്തുക്കളാണു്. ഞാൻ അവരെ തല്ലിയോടിക്കട്ടെ."

ഞാൻ ചിരിക്കും. അവൻ അവരെ തല്ലിയോടിക്കുന്ന തിന്നുപകരം അവരുടെയടുക്കൽ ചെന്നു ശൃംഗരിക്കുന്നതു കാണാം.

സുലൈമാൻ മറ്റെല്ലാ കാര്യത്തിലും മാടനാണെങ്കി ലും പാചകവിദ്യയിൽ ബഹുമിടുക്കനായിരുന്നു. പല പു തിയ പദാർത്ഥങ്ങളും ഉണ്ടാക്കാൻ അവന്നറിയാം. അവ യിലൊന്നു്, പാൽപ്പായസമാണു്. ഒരു സായിപ്പിൻെറ അടുക്കൽനിന്നാണത്രേ സുലൈമാൻ ഈ പാൽപ്പായസര ഹസ്യം പഠിച്ചതു്.

വൃത്തിയും വെടിപ്പും എന്താണെന്നു് ഈ കാപ്പിരി വർഗ്ഗങ്ങഠംക്കറിഞ്ഞുകൂടാ—പറഞ്ഞുകൊടുത്താലും പഠിക്കാ നോ പരിശീലിക്കാനോ അവർ ശ്രദ്ധിക്കുകയുമില്ല. ആഫ്രി ക്കയിലെ പല കാപ്പിരിവർഗ്ഗങ്ങളും പഴകിച്ചീഞ്ഞ മാംസം ഭക്ഷിക്കാൻ ഇഷ്ടപ്പെടുന്നവരാണു്. പുതിയ മാംസം കിട്ടി യാൽക്കൂടി അവരതു ചീഞ്ഞുനാറാൻ കുറച്ചുദിവസം കാ ത്തിരുന്നതിനു ശേഷമേ ഭക്ഷിക്കുകയുള്ളൂ. അങ്ങനെ ഇഴുകി പതംവന്ന ഇറച്ചിയുടെ സ്വാദു് ഒന്നു പ്രത്യേകമാണത്രേ. നമുക്കു് അതിൻെറ നാററം ഏററാൽ മതി, ഛർദ്ദിക്കാൻ.

അടുക്കളയുടെ വൃത്തിയുടെ കാര്യം എന്തായാലും, അവർ ഒരുക്കിത്തരുന്ന പദാത്ഥങ്ങൾ സ്വാദുള്ളതായിരിക്കും. ഇവരുടെ പാചകസാമത്ഥ്യത്തിന്റെ കാര്യം പറയുമ്പോൾ ഒരു കഥ ഓർമ്മവരുന്നു. സുഡാനിലെ ഒരു ബ്രിട്ടീഷുദ്യോഗസ്ഥനു മിടുക്കനായ ഒരു കാപ്പിരികുക്ക് ഉണ്ടായിരുന്നു. ഒരുദിവസം രാവിലെ കുറച്ചു മാന്യാതിഥികൾ ആ ബംഗ്ലാവിൽ വന്നു. അവക്ക് ഉടൻ കാപ്പിപലഹാരങ്ങൾ തയ്യാറാക്കാൻ ഉദ്യോഗസ്ഥന്റെ ഭായ്യ കുക്കിനു കല്പന കൊടുത്തു. കുറച്ചു നേരം കഴിഞ്ഞു് ആ വെള്ളക്കാരി, പ്രാതലിന്റെ പരിശ്രമം എവിടെയെത്തി എന്നന്വേഷിക്കാൻ അടുക്കളയിലേയ്ക്കു ചെന്നപ്പോൾ കുക്ക്, സായിപ്പിന്റെ ഒരു സോക്കിൽ (മേൽജോടി) കാപ്പിക്കഷായം അരിച്ചുപിഴിയുന്ന കാഴ്ചയാണു് കണ്ടതു്. മദാമ്മയ്ക്കു കലികയറി അവനെ പുലഭ്യം പറഞ്ഞു. അപ്പോൾ അവൻ ശാന്തനായി മറുപടി പറഞ്ഞുവത്രേ: "മെംസാഹേബ് കോപിയ്ക്കണ്ടാ. ഞാൻ സാഹേബിന്റെ അലക്കിയ മേജോടിയൊന്നും തൊട്ടിട്ടില്ല. ഇതു് അലക്കാനിട്ട വിഴുപ്പിൽനിന്നെടുത്ത ഒരു മേജോടിയാണു്."

സുഡാനികളുടെ മുഖത്തു വികൃതരൂപത്തിലുള്ള കലകൾ കാണാം. സാധാരണക്കാരിൽമാത്രമല്ല, ചില ഉയന്ന ഉദ്യോഗസ്ഥന്മാരുടെ മുഖങ്ങളിൽപ്പോലും ഇത്തരം കലകൾ സ്ഥലംപിടിച്ചതായി കാണാം. കുട്ടിക്കാലത്തുതന്നെ കുത്തികൊണ്ടു മുറിപ്പെടുത്തി ചാരം പുരട്ടി ഉണക്കിയെടുത്ത പാടുകളാണു് ഇവരുടെ കവിളിലും നെററിയിലും മുഴച്ചുനില്ക്കുന്നതു്. H. III, ((( ഇങ്ങനെ പല വി

ചിത്രലിപികൾ കവിളിന്റെ ഓരോ വശത്തും ഉണ്ടാക്കി വെച്ചിരിക്കുന്നു. ഇവ വർഗ്ഗീയചിഹ്നങ്ങളാണ്. സുഡാൻ പണ്ട്, അടിമവ്യാപാരത്തിന്നും കടിപ്പകകൾക്കും സാമൂഹ്യക്കൊള്ളകൾക്കും കുപ്രസിദ്ധിനേടിയ രാജ്യമായിരുന്നു. ശത്രുക്കളുടെ ആക്രമണത്തിൽനിന്ന് ഓടി രക്ഷപ്പെട്ടപ്പോഴും ആക്രമണത്തിനുശേഷം തിരികെ വന്നു കൂടിപാർക്കുമ്പോഴും സ്വവർഗ്ഗങ്ങളിലെ അംഗങ്ങളെ വേർതിരിച്ചറിയാൻ വേണ്ടിയാണ് ഇങ്ങനെയുള്ള പ്രത്യേകചിഹ്നങ്ങൾ കുട്ടികളുടെ മുഖത്തു കുത്തിവെച്ചിരുന്നത്. ഈ പതിവ് ഇവർ ഇന്നും തുടൎന്നുപോരുന്നു. സ്ത്രീകളുടെ മുഖത്തെ കലകൾ ഭയങ്കരമായിരിക്കും.

പക്ഷേ ഡിംകാവർഗ്ഗങ്ങളുടെ മുഖത്തു യാതൊരു കലയും കാണുകയില്ല.

കൂലിവേല ചെയ്യുന്ന ഡിംകകൾക്കു ഗവമ്മേണ്ടു നിശ്ചയിച്ച കൂലിനിരക്കു ദിവസത്തിൽ 1½ പിയാസ്റ്ററാണ് (3ണ). രാവിലെ 6മണിമുതൽ വൈകുന്നേരം 6മണിവരെ തികച്ചും 12 മണിക്കൂർ വേലചെയ്യുകയും വേണം. യുദ്ധത്തിന്നു മുമ്പ് ഇവരുടെ കൂലി ദിവസത്തിൽ ½ പിയാസ്റ്റർ (1ണ) മാത്രമായിരുന്നുവത്രേ— കൂലിയുടെ കൂടെ ഒരു പിടി ധാന്യവും കൊടുത്തുവന്നിരുന്നു. ഇപ്പോൾ ധാന്യം കൊടുക്കാറില്ല. ധാന്യത്തിന്റെ ഒരു പിടിക്കു പകരം ഒരു 'പി. ടി' (പിയാസ്റ്റർ) കൂട്ടിക്കൊടുക്കുന്നുവെന്നു മാത്രം.

* * * *

എന്താണ് ചെയ്യേണ്ടതെന്നറിയാത്ത അലസങ്ങളായ ദിവസങ്ങൾ, അസഹ്യമായ ഉഷ്ണം.

കാലത്തു് ഉണരുന്നതു് കാംദുർമാർറേഡിയോ കേട്ടുകൊണ്ടാണു്. മധുരമായ ഖുർആൻപാരായണത്തോടുകൂടിയാണു് അതാരംഭിക്കുക. ഇസ്ലാംമതസമുദ്രത്തിൻെറ മഹാവീചികളുടെ മുഴക്കംപോലെ അതു ഹൃദയത്തെ തലോടിയുണൎത്തുന്നു.

ടേൻ കാലത്തെ ചൂടുചായ കൊണ്ടുവന്നു തരും. അതും കഴിച്ചു്, ഡ്രായിങ്ങ്റൂമിൽ ഇരുന്നു പഴയ മാസികകൾ വായിക്കും. ദിനപത്രങ്ങൾ ഒന്നും കിട്ടുകയില്ല. ലോകവൎത്തമാനങ്ങൾ അറിഞ്ഞിട്ടു നാളുകൾ ഏറെയായി. നാട്ടിൽനിന്നു സ്നേഹിതന്മാർ അയച്ച കുറെ കത്തുകളും മലയാളമാസികകളിൽനിന്നുള്ള മുറിപ്പേപ്പറുകളും കമ്പാലയിൽ എൻെറ മേൽവിലാസത്തിൽ വന്നിരുന്നതു്, സുഡാനിലേയ്ക്കു ഡൈറക്ടു്ചെയ്തുകിട്ടി. അതു് ഒരനുഗ്രഹമായിത്തോന്നി. മലയാളഭാഷയുമായുള്ള ബന്ധം പുലൎത്താൻ കഴിഞ്ഞുവല്ലോ.

ഒമ്പതു മണിക്കു കുളി കഴിക്കും. നൈൽനദിയിൽനിന്നു വരുന്ന കുഴൽവെള്ളം തുറന്നുവെച്ചു് ആ ജലധാരയേററു കുറേനേരം കുത്തിയിരിക്കുന്നതു് ഒരാനന്ദമാണു്. പത്തുമണിക്കു പ്രാതലുംകഴിച്ചു് ഒന്നു പുറത്തിറങ്ങും. ചന്തയിൽ അലഞ്ഞുനടന്നു കാട്ടാളന്മാരുടെ കോലങ്ങൾ കണ്ടു രസിച്ചു് കുറച്ചുനേരം കഴിക്കും. പൊടിപടലം പരത്തുന്ന ചുടുകാററു റോന്തുചുററുന്ന അങ്ങാടിയിൽ അധികനേരം തങ്ങിനില്ക്കാൻ സാധിക്കയില്ല. ജൂബയിലെ ഒരു ഗ്രീക്കുസ്റ്റോറിൽനിന്നു കൂൾഡ്രിങ്ക് വാങ്ങിക്കഴിച്ചു്, വെയിൽ തീസൂചികൾ വഷിക്കുന്നതിനു മുമ്പു വീട്ടിൽ അഭയം പ്രാ

പിക്കും. പിന്നെ, ഉച്ചഭക്ഷണവുംകഴിച്ചു ഫാനും തിരിച്ചു വെച്ച് അഞ്ചുമണിവരെ കിടന്നുറങ്ങും. വൈകുന്നേരം വീണ്ടും ഒരു ജലധാരാസ്നാനം കഴിച്ചു പുറത്തിറങ്ങും. ചില പ്പോൾ കുട്ടിന്നു് അവാർഡും ഉണ്ടായിരിക്കും. ഞങ്ങൾ ക്ലബ്ബിൽ ചെന്നിരുന്നു കാപ്പികഷായവും മോന്തികൊണ്ടു ചീട്ടു കളിക്കുകയോ ഷട്ടിൽകോക്ക് കളിക്കുകയോ ചെയ്യും. അല്ലെങ്കിൽ ജൂബാഹോട്ടലിൽപ്പോയി അവിടത്തെ പൂങ്കാവനത്തിലെ പുൽത്തകിടിയിൽ ബീയർ കുടിച്ചു സൊള്ളിക്കൊണ്ടിരിക്കും. പത്തു മണിക്കു വീട്ടിൽ മടങ്ങിയെത്തി അത്താഴം കഴിച്ചു കിടന്നുറങ്ങുകയും ചെയ്യും.

ജനുവരി 10

ഇന്നു വൈകുന്നേരം ഞാൻ നൈൽക്കരയിലെ ഗ്രാമങ്ങൾ കാണാൻ പുറപ്പെട്ടു. അരമൈൽ നടന്നപ്പോഴേയ്ക്കും പട്ടണത്തിൻെറ സ്വരവും മണവും മാഞ്ഞു പ്രാകൃതമായ കുററിക്കാടുകളും ഒററലിൻെറ കോലത്തിലുള്ള ഇരുണ്ട കുടിലുകളും കണ്ടുതുടങ്ങി. നൈൽനദിയോടു തൊട്ടു ഇരുകരയും കുററൻമരങ്ങളും വള്ളികളും തമ്മിൽ കെട്ടിപ്പിണഞ്ഞു കിടക്കുന്ന കാടുകളാണ്. അവയ്ക്കപ്പുറം പരന്ന ഫലവത്തായ കൃഷിനിലങ്ങൾ ചിതറിക്കിടക്കുന്നു. കൃഷിനിലങ്ങളുടെ കോണുകളിൽ അവിടവിടെയായി അഞ്ചും ആറും കുടിലുകൾ കൂടിനില്ക്കുന്ന കൊച്ചുഗ്രാമങ്ങളും കാണാം.

കൃഷിനിലങ്ങൾക്കരികിലൂടെ ചില കാൽനടപ്പാതകൾ ചുററി വളഞ്ഞുപോകുന്നതു തെല്ലകലെയുള്ള കുന്നുകളിലേയ്ക്കാണ്. അവിടെയാണ് ഡിംകകളുടെ കുടിയിട

ങ്ങൾ. ആകപ്പാടെ ഭയാശങ്കകൾ ജനിപ്പിക്കുന്ന ഒരന്തരീക്ഷം. മൃഗീയതയിൽത്തന്നെ മയങ്ങിക്കിടക്കുന്ന മനുഷ്യത്വത്തിൻെറ കാഴ്ചബംഗ്ലാവുകൾ കണ്ടു്, ഇരുട്ടുന്നതിന്നുമുമ്പെ ഞാൻ വീട്ടിലേയ്ക്കുതന്നെ മടങ്ങി.

രാത്രി അത്താഴവും കഴിഞ്ഞു് അവാദിൻെറ കൂടെയിരുന്നു ലെബ്നോൻറേഡിയോ കേട്ടു. അറബിസംഗീതത്തിൻെറ മാധുര്യം ഒന്നു വേറെത്തന്നെ. മരുഭൂമിയിൽ വളരുന്ന കല സംഗീതംമാത്രമാണു്. അറബിനഗരങ്ങളിലെ റേഡിയോനിലയങ്ങളിൽനിന്നു്, കറുത്ത മൂടുപടമിട്ട കണ്ണുങ്ങൾ അന്തരീക്ഷത്തിലേയ്ക്കൊഴുക്കുന്ന നേർത്ത നാദവീചികൾ നമ്മെ നിർവൃതികൊള്ളിക്കുന്നു. പല പതനത്തിലുള്ള തരംഗങ്ങളായി തന്നിൽത്തന്നെ പ്രതിദ്ധ്വനിക്കുന്നപോലെ തോന്നുന്ന ആ മാദകഗാനങ്ങളുടെ അർത്ഥം അജ്ഞാതമാണെന്നിരിക്കിലും, അവയുൾക്കൊള്ളുന്ന ഉദ്ദീപകസന്ദേശങ്ങൾ ഏതു മനുഷ്യഹൃദയത്തിന്നും മനസ്സിലാകും. 'അല്ലാഹ്' എന്ന പാവനപദത്തിൻെറ നാദമാധുരി എന്നെ ആദ്യമായി ആകർഷിച്ചതു്, അജ്ഞാതയായ ഏതോ അറബിത്തരുണി ആ റേഡിയോവിൽ മുഴക്കിയ ഒരു കീർത്തനമാണു്.

ഇന്നലെ രാത്രി രസകരമായ ഒരു സംഭവമുണ്ടായി:

രാത്രി 11മണിക്കു ഞാൻ മൂത്രവിസർജ്ജനത്തിന്നു കുളിമുറിയിലേയ്ക്കു പോകാൻവേണ്ടി വ്രാന്തയുടെ വാതിൽ തുറന്നു. മുററത്തിൻെറ ഒരററത്താണു് കുളിമുറി. നല്ല നിലാവുണ്ടായിരുന്നു.

വാതിൽ തുറന്നു മുററത്തേയ്ക്കിറങ്ങിയപ്പോഠം, എൻെറ മുമ്പിൽ വെളുത്ത മൂടുപടം ധരിച്ച ഒരു കുററൻസത്വം അനങ്ങാതെ നില്ക്കുന്നതു കണ്ടു ഞാൻ ഒന്നു ഞെട്ടിപ്പോയി. പ്രേതമോ പിശാചോ കള്ളനോ ആരാണെന്നറിയാതെ ഞാൻ തരിച്ചുനിന്നു. ആരാണതെന്നു ഞാൻ അറബിൽ ചോദിച്ചു. ഉത്തരമില്ല. പൂനിലാവിൽ ആ സത്വം ഒരു വെളുത്ത കൂടാരംപോലെ കുത്തനെ നില്ക്കുകയാണ്.

ഞാൻ അവാദിനെ വിളിച്ചു. അവാദ് വാതില്ക്കലേയ്ക്കോടിവന്നു്, പുറത്തേയ്ക്കു നോക്കി, കാര്യം മനസ്സിലാക്കി, ഒന്നു ചിരിച്ച്, അറബിൽ എന്തോ ഒരു മന്ത്രം ഉച്ചരിച്ചു. ആ സത്വം മെല്ലെ മതിലിന്നരികിലൂടെ അടുത്ത ഇടവഴിയിലേയ്ക്കു മറഞ്ഞു.

ഒരു ശരിയായ ആഫ്രിക്കൻപ്രേതത്തെയാണ് കണ്ടതെന്ന ബോധത്തോടെ മൂകനായി നില്ക്കുന്ന എൻെറ ചുമലിൽ തൊട്ടുകൊണ്ടു് അവാദ് ചോദിച്ചു: "നിങ്ങഠം പേടിച്ചുവോ?"

"പ്രേതത്തെ പെട്ടെന്നു് എതിരുമുട്ടിയാൽ പിന്നെ പേടിക്കാതിരിക്കുമോ?" ഞാൻ ആ സത്വം പോയി മറഞ്ഞ ഇടവഴിയിലേയ്ക്കു ഭയപ്പെട്ടു നോക്കിക്കൊണ്ടു മറുപടി പറഞ്ഞു.

"അതു പ്രേതവും പിശാചും ഒന്നുമല്ല; അയൽപക്കത്തെ 'പതിവുകാരി'യാണ്.

"എന്നുവെച്ചാൽ?" ഞാൻ അത്ഭുതത്തോടെ ചോദിച്ചു.

“അവ൪ ശമ്പളത്തിൽ വേലചെയ്യുന്ന ഒരു ഗ്രാമീണവേശ്യയായ അ൦റബിച്ചിയാണ്. സ്ത്രീകളില്ലാത്ത വീടുകളിൽ അവ൪ പതിവായി, ഊഴമിട്ട്, ആഴ്ചയിൽ ഒന്നും രണ്ടും തവണ കൂട്ടിന്നു കിടന്നുറങ്ങാൻ ചെല്ലും. അങ്ങനെ മാസത്തിൽ 30 ദിവസവും അവ൪ക്കു രാത്രി ജോലിയുണ്ടായിരിക്കും.”

“അതു നല്ലൊരേർപ്പാടുതന്നെ” ഞാൻ ചിരിച്ചുകൊണ്ടു പറഞ്ഞു: “ശമ്പളക്കാരികളായ വാസകസജ്ജികക൪!”



# ജൂബയിൽനിന്ന ഖാർത്തൂമിലേയ്ക്ക്

ജനവരി 14.

ജൂബയിലെ എന്റെ ഒടുവിലത്തെ ദിവസമാണ് ഇ ന്ന്. ഖാർത്തൂമിൽനിന്ന ജൂബാതുറമുഖത്തെത്തിയ നൈൽ കപ്പലിന്റെ ചൂളംവിളി കേട്ടുകൊണ്ടാണ് പുലർച്ചെ ഉണ ന്നതു്. ആ ചൂളംവിളി എന്നെ പുളകംകൊള്ളിച്ചു. പുതി യ അനുഭവങ്ങളും കാഴ്ചകളും കതിരിട്ടുനില്ക്കുന്ന ഒരജ്ഞാത മണ്ഡലത്തിലേയ്ക്കുള്ള നീണ്ട പ്രയാണത്തിന്റെ ആഹ്വാ നമാണതു്. ജൂബയിലെ എന്റെ 'തടങ്ങൽക്യാമ്പ്' ദിവ സങ്ങൾ അവസാനിച്ചുവെന്നതിന്റെ അറിയിപ്പാണതു്. ഞാൻ കിടയ്ക്കയിൽനിന്ന് ഉന്മേഷത്തോടെ ചാടിയേഴ ന്നേററു.

അവാദും ഞാനും നേരത്തെ പ്രാതൽ കഴിച്ചു. അവാ ദ് തന്റെ ആപ്പീസ്സിലേയ്ക്കും, ഞാൻ ക്യാമറയും നിറച്ചു ചന്തയിലേയ്ക്കും പുറപ്പെട്ടു.

ചന്തയിലെ മൈതാനത്തിൽ അന്ന പതിവിലേറെ കാട്ടാളർ, വടിയും കുന്തവും കെട്ടും ഭാണ്ഡവുമായി, കൂട്ടംകൂ ട്ടമായി വന്നുചേൎന്നുകൊണ്ടിരുന്നു. ഞാൻ ഒരു വലിയ സം ഘം ഡിംകകളുടെ ഫോട്ടം പിടിക്കാൻ ഒരു വശത്തുടെ ചെന്നപ്പോൾ, എതിർവശത്തുനിന്ന് ഒരു വെള്ളക്കാരനും തന്റെ ക്യാമറയും പൊക്കിപ്പിടിച്ചു പതുങ്ങിവരുന്നതായി കണ്ടു. ഞങ്ങളിരുവരും അന്യോന്യം ഒന്നു നോക്കി. പി ന്നെ, ഞങ്ങൾക്കിടയിലെ നഗ്നരൂപങ്ങളുടെ പരിഭ്രമവും പരക്കംപാച്ചിലും കണ്ടു ഞങ്ങൾ പൊട്ടിച്ചിരിച്ചുപോയി.

അങ്ങനെ ഞാനും ആ വെള്ളക്കാരനും തമ്മിൽ പരിചയപ്പെട്ടു. അദ്ദേഹം സ്വിററ്സർലണ്ടുകാരനാണെന്നും സ്വിസ്സ് മിലിററിവകുപ്പിലെ ഒരുദ്യോഗസ്ഥനാണെന്നും സുഡാനിലും ഈജിപ്തിലും ഒരുല്ലാസയാത്ര ചെയ്യാൻ അവധിയെടുത്തു വന്നിരിക്കയാണെന്നും സാമാന്യം നല്ല ഇംഗ്ലീഷിൽ അദ്ദേഹം എന്നോടു പറഞ്ഞു. മിച്ചൽ എന്നാണ് അദ്ദേഹത്തിൻെറ പേര്. ജൂബയിൽ ഇംഗ്ലീഷു ഭാഷ അറിയാവുന്ന ഒരാളെ കണ്ടുകിട്ടിയതിൽ അദ്ദേഹം വളരെ സന്തോഷിച്ചു. താൻ ഒരാഴ്ചമുമ്പാണ് വിമാനംവഴി ജൂബയിൽ വന്നിറങ്ങിയതെന്നും നാളെത്തെ നൈൽക്കപ്പലിൽ ഖാർത്തൂമിലേയ്ക്കു യാത്രചെയ്യാൻ ടിക്കററു ബുക്കു ചെയ്തിരിക്കയാണെന്നും അദ്ദേഹം പറഞ്ഞു. ഞാനും നാളത്തെ കപ്പലിൽ ഖാർത്തൂമിലേയ്ക്കു യാത്രചെയ്യുന്നുണ്ടെന്നു് അറിഞ്ഞപ്പോൾ മിച്ചലിൻെറ ആഹ്ലാദമൊന്നും പറയേണ്ട. "ഇതു് വിചാരിക്കാത്ത ഒരു ഭാഗ്യമാണ്—എനിയ്ക്കു പററിയൊരു കൂട്ടുകാരനാണ് നിങ്ങൾ"—അദ്ദേഹം എൻെറ കൈ പിടിച്ചു കുലുക്കി.

ഞാനും മിച്ചലും ഫോട്ടങ്ങൾ എടുത്തുകൊണ്ടു കുറേ നേരം ചന്തയിലും മാക്കററിലും ഗ്രാമപരിസരങ്ങളിലും ചുററി നടന്നു. ഉച്ചയായപ്പോൾ മിച്ചൽ തൻെറ താമസസ്ഥലമായ ജൂബാഹോട്ടലിലേയ്ക്കും ഞാൻ എൻെറ സ്ഥലത്തേയ്ക്കും തിരിച്ചു.

ഉച്ചഭക്ഷണം കഴിക്കാൻ അവാദ് എന്നെ കാത്തിരിക്കുന്നുണ്ടായിരുന്നു. കപ്പൽ നാളെ പുലച്ചെ 5 മണിക്കു സ്ഥലം വിടുമെന്നും യാത്രക്കാരെല്ലാവരും ഇന്നു രാത്രി 8 മണി

ക്കു മുമ്പായി കപ്പലിൽ വന്നുചേർന്നുകൊള്ളണമെന്നും അധികൃതന്മാർ അറിയിച്ചതായി അവാദ് പറഞ്ഞു. പരിചാരകൻ സുലൈമാനെ വിളിച്ച് 7 മണിക്കുമുമ്പുതന്നെ അത്താഴം ഒരുക്കിക്കൊള്ളണമെന്നു് ആജ്ഞയും നല്കി അവാദ് ആപ്പീസ്സിലേയ്ക്കു പോയി.

ഞാൻ എന്റെ യാത്രാസാമാനങ്ങൾ ശരിപ്പെടുത്തിവെയ്ക്കാൻ ഒരുങ്ങി. അതൊരു ഭാരിച്ച ജോലിയായിരുന്നു. ആഫ്രിക്കൻയാത്രയിൽ ഉപയോഗപ്പെടുത്താൻ ഒരുപാടു പരുത്തിവസ്ത്രങ്ങൾ ഞാൻ ഇന്ത്യയിൽനിന്നു കരുതി കൊണ്ടുവന്നിട്ടുണ്ടായിരുന്നു. തണുപ്പുകാലത്താണു് ഞാൻ കൈറോവിലേയ്ക്കു പ്രവേശിക്കുന്നതു്. അവിടുന്നങ്ങോട്ടു യൂറോപ്പിലേയ്ക്കും പരുത്തിവസ്ത്രം ഉപയോഗയോഗ്യമല്ല. അവ അവിടെ ഉപേക്ഷിക്കാനും മനസ്സു വന്നില്ല.

ഞാൻ എന്റെ വലിയ പേടകത്തിലെ തുണിസ്സാമാനങ്ങൾ ഓരോന്നായി പരിശോധിച്ചുതുടങ്ങി. ആറു ജോടി സോക്കുകൾ ഞാൻ ബോംബെയിൽനിന്നു വാങ്ങിയിട്ടുണ്ടായിരുന്നു. ഉഗന്തയിലെ കമ്പാലയിൽവെച്ച്, മററു വസ്ത്രങ്ങളുടെ കൂട്ടത്തിൽ ആ മേജോടികളും അലക്കിച്ച്, പെട്ടിയിൽ അടുക്കിവെച്ചിട്ടുണ്ടായിരുന്നു. ആ മേജോടികൾ എടുത്തു നിവത്തിനോക്കിയപ്പോൾ ഞാൻ അമ്പരന്നുപോയി. ഓരോ ജാതിയിലും ഓരോ എണ്ണംമാത്രം. ജോടിയില്ല. കമ്പാലയിലെ എന്റെ മലയാളി ആതിഥേയന്റെ കാപ്പിരിധോബി പററിച്ച പണിയാണിതെന്നു് എനിക്കുടൻ മനസ്സിലായി. കാപ്പിരികൾക്കു പത്രാസ്സടിച്ചു നടക്കാൻ കാലിൽ സോക്കു് ഇടണമെന്നേയുള്ളു; രണ്ടു കാലി

ലേയും സോക്സ് ഒരേതരത്തിലുള്ളതുതന്നെ ആയ്ക്കൊള്ളണമെന്നു നിർബ്ബന്ധമില്ല. അങ്ങനെ എൻെറ സോക്സ്ജോടികളിൽനിന്നു് ഓരോ എണ്ണം ആ ധോബി തട്ടിയെടുത്തു്, ഇരട്ടയാണെന്നു തോന്നിക്കുമാറു് ഓരോന്നും മടക്കിവെച്ചിരിക്കയാണു്. പലതരത്തിലും നിറത്തിലുമുള്ള ആ സോക്സുകൾ, ഇണചേരാത്ത ആറെണ്ണവും, എനിക്കുപേക്ഷിക്കയേ നിവൃത്തിയുള്ളു എന്നു വന്നു. ഞാൻ അവ സുലൈമാനു സമ്മാനിച്ചു.

ആ മേജോടികൾമാത്രമല്ല, രണ്ടുജോടി വെളുത്ത പാൻറും രണ്ടു ബുഷ്ഷർട്ടും ഒരു മുറിയൻകാക്കിക്കാലുറയും ഞാൻ സുലൈമാനു സമ്മാനിച്ചു. അവൻെറ സന്തോഷമൊന്നും പറയണ്ടാ. "സാഹേബ്ബ്, ഇതെല്ലാം എനിക്കു സ്വന്തമായി തന്നതുതന്നെയാണോ?" എന്നു് അവൻ പിന്നേയും പിന്നേയും സംശയം തീക്കാൻ ചോദിച്ചുകൊണ്ടിരുന്നു.

യാത്രാസാമാനങ്ങളെല്ലാം കെട്ടി ഒരുക്കിവെച്ചു ഞാൻ ടൌണിലേയ്ക്കു പുറപ്പെട്ടു. ജൂബയിലെ പല സുഹൃത്തുക്കളോടും എനിക്കു 'മാസ്സലാമാ' (യാത്രാമൊഴി) പറയേണ്ടതുണ്ടായിരുന്നു. തുന്നൽക്കടക്കാരൻ ഷെയിക്കു്, മെക്കാനിക്ക് അബ്ദുല്ലാ ഇബ്രാഹിം, വ്യാപാരി ഓമർ മൊഹമ്മദ്, ഏറോഡ്രോം ആഫീസ്സർ മൊഹമ്മദ് സഫ്‌വാത്ത്, കസ്റ്റം ഉദ്യോഗസ്ഥൻ മൊഹമ്മദ് അബ്ദുൾ അസീസ്, എഞ്ചിനീയർ അലിനൂർ, സ്റ്റേഷൻമാസ്റ്റർ ദാവൂദ്, ഫക്കീർ ഹന്നാ, നജ്മുദ്ദീൻ—അങ്ങനെ പലരും ഉണ്ടു്. ആ അറബികളെല്ലാം പ്രമാണിമാരും സാധാരണക്കാരും സ്നേഹോപ

ചാരങ്ങൾകൊണ്ടു ജൂബയിലെ എന്റെ ദിവസങ്ങൾക്കു് ഉന്മേഷവും ഉശിരും വളർത്തിയവരുമാണു്. വിദൂരരാജ്യക്കാരനും വ്യത്യസ്തമതക്കാരനുമായ ഒരപരിചിതന്റെ പേരിൽ അവർ പ്രദർശിപ്പിച്ച നിസ്സ്വാർത്ഥസ്നേഹവും വിശ്വാസവും ഇണക്കവും ഓർക്കുമ്പോൾ വിസ്മയം തോന്നുന്നു. ഞാൻ ജൂബാക്ലബ്ബിലും കസ്റ്റം ആഫീസ്സിലും പലരുടേയും വീടുകളിലും പോയി അവരോടോരോരുത്തരോടും യാത്രപറഞ്ഞു പിരിഞ്ഞു. അവരെയൊന്നും ഇനി ഞാൻ ഈ ജന്മത്തിൽ വീണ്ടും കാണുമെന്നു തോന്നുന്നില്ല. എന്നാലും ആ അറബികളുടെ നിഷ്കളങ്കമായ സ്നേഹവും ഔദാര്യവും സല്ക്കാരങ്ങളും എന്റെ ജീവിതസ്മരണകൾക്കു് എന്നും നിറംപിടിപ്പിച്ചു നിലകൊള്ളുകതന്നെ ചെയ്യും.

*   *   *   *

വൈകുന്നേരം ഞാൻ അവാദിന്റെ ആഫീസ്സിൽ പോയി. അദ്ദേഹം നേരത്തെ ആഫീസ്സിൽനിന്നിറങ്ങി എന്റെ കൂടെ വന്നു. ഞങ്ങൾ തെരുവിൽ ചുററിനടന്നു ചില യാത്രാസാമാനങ്ങൾ വാങ്ങി. വഴിക്കു മി. ഖത്താ എന്ന അറബിസുഹൃത്തിനെ കണ്ടു. അദ്ദേഹം എന്നേയും എന്റെ സാമാനങ്ങളേയും കപ്പലിൽ കൊണ്ടു വിട്ടുതരാൻ കാറുമായി വരാമെന്നു പറഞ്ഞു.

ഏഴു മണിക്കു് അവാദും ഞാനും അത്താഴം കഴിക്കാൻ വീട്ടിലെത്തിച്ചേർന്നു. വീടിന്നടുത്തെത്തിയപ്പോൾ, അവിടെ വെളിച്ചമോ അനക്കമോ ഒന്നും കണ്ടില്ല. സുലൈമാൻ പുറത്തുപോയിരിക്കാം. ഞങ്ങൾ മെല്ലെ വാതിൽ തുറന്നു്, വിളക്കു ജ്വലിപ്പിച്ചു്, അടുക്കളയിൽ ചെന്നു നോക്കി. അ

വിടെ ഭക്ഷണം ഒരുക്കിയതിൻെറ ലക്ഷണമൊന്നും കണ്ടി ല്ല. ഞങ്ങളുടെ മിടുക്കനായ കുക്ക് സുലൈമാൻ ഒരു മൂല യിൽ മലൎന്നടിച്ചുകിടന്നു് ഉറക്കെ കൂൎക്കംവലിക്കുന്നുണ്ടായി രുന്നു; അടുക്കളയിൽ മുഴുവനും നാടൻചാരായത്തിൻെറ ഒരു നാററവും.

അവാദ്, മെല്ലെ സുലൈമാനെ തട്ടിവിളിച്ചു. അ വൻ കണ്ടാമൃഗത്തെപ്പോലെ മുക്രയിട്ടു കിടന്നതല്ലാതെ എഴു ന്നേല്ക്കുന്ന മട്ടൊന്നും കണ്ടില്ല—അവാദിൻെറ തട്ടൽ മൎദ്ദന ത്തിൻെറ മട്ടിലായപ്പോൾ സുലൈമാൻ മെല്ലെ കണ്ണുമിഴി ച്ചു് എഴുന്നേററിരുന്നു്, അവാദിനെ കുറെ തെറി പുലമ്പി, 'കടന്നു പുറത്തു പോടാ' എന്നു് ഇഴഞ്ഞ സ്വരത്തിൽ ക ല്പിച്ചു. അതു കേട്ടപ്പോൾ അവാദിൻെറ കോലം അടിമു തൽ മുടിവരെ വിറച്ചുപോയി. അവാദ് സുലൈമാനെ കൂ ട്ടിപ്പിടിച്ചെടുത്തു പുറത്തേയ്ക്കു് ഒരേറുവെച്ചുകൊടുത്തു. അവ നെ അടിക്കുന്നതു തനിക്കപമാനമായിരിക്കുമെന്നു കരുതി അവാദ് അതു ചെയ്തില്ല—അപ്പോഴേയ്ക്കും സുലൈമാനും കുറേശ്ശെ തൻേറടം വന്നുതുടങ്ങി. സുലൈമാൻ ക്ഷമാപ ണസ്വരത്തിൽ എന്തോ പറഞ്ഞു. അതു കേട്ടപ്പോൾ അ വാദിന്നു കോപംകൊണ്ടു ഭ്രാന്തുപിടിച്ചപോലെയായി— അവാദ് സുലൈമാനെ മുററത്തുനിന്നും തള്ളിപ്പുറത്താക്കി, പടിവാതിലടച്ചു സാക്ഷയിട്ടു.

ഞങ്ങൾ മുറിയിൽ കടന്നു് ഒന്നും മിണ്ടാതെ അന്യോ ന്യം മിഴിച്ചുനോക്കി. സമയം 7 കഴിഞ്ഞു. അത്താഴമില്ല.

കഠിനമായ അപമാനവും നൈരാശ്യവും അവാദി ൻെറ മുഖത്തു നിഴലിച്ചിരുന്നു. തൻെറ അതിഥിയെ അ

ത്താഴം കൊടുക്കാതെ യാത്രയയയ്ക്കേണ്ടിവന്നുവല്ലോ എന്നോർത്തു് അവാദ് കുണ്ഠിതപ്പെട്ടു കുമ്പിട്ടിരുന്നു. ഞാൻ സമാധാനപ്പെടുത്തി: "സഹോദരാ, സാരമില്ല. നേരമായി, നമുക്കു പുറപ്പെടാം."

"ആ പന്നിക്കു് ഇങ്ങനെ മൂക്കററം മദ്യപിക്കാൻ പൈസയെവിടുന്നു കിട്ടി എന്നാണു് ഞാൻ ആലോചിക്കുന്നതു്. അവൻ ഇവിടുന്നു് എന്തെങ്കിലും കട്ടുവോ?" അവാദ് മുറിമുഴുവനും നോക്കിക്കൊണ്ടു പറഞ്ഞു.

"സുലൈമാൻ കണ്ടിട്ടു് ഒരു മയ്യാദക്കാരനെപ്പോലെ തോന്നിയിരുന്നുവല്ലോ. ഞാൻ അവന്നു് ഇന്നുച്ചയ്ക്കു് എൻെറ രണ്ടു ജോടി പാൻറും രണ്ടു കുപ്പായവും മററും സമ്മാനിക്കുകകൂടി ചെയ്തിരുന്നു" ഞാൻ പരമാത്ഥം പറഞ്ഞു.

"നേരോ?" അവാദ് തലയിളക്കിക്കൊണ്ടു ചോദിച്ചു: "അങ്ങനെ വരട്ടെ. എന്നാൽ നിങ്ങൾ ദാനംചെയ്തതിൻെറ ഫലമായിട്ടാണു് നിങ്ങൾക്കിന്നു പട്ടിണി കിടക്കേണ്ടിവന്നതു്. അവൻ, നിങ്ങൾ കൊടുത്ത വസ്ത്രങ്ങൾ, അങ്ങാടിയിൽ ആക്കോ വിററു കിട്ടിയ കാശു മുഴുവനും കള്ളു കുടിച്ചു തീത്തു. അതാണുണ്ടായതു്. ഇനി പറഞ്ഞിട്ടു ഫലമില്ലല്ലോ. നേരം ഏഴേമുക്കാലായി—നമുക്കെന്തെങ്കിലും തിന്നണ്ടേ?"

അവാദ് എഴുന്നേററുപോയി, അടുക്കളയിലും അലമാരിയിലുമെല്ലാം തപ്പിത്തിരഞ്ഞു്, കുറച്ചു് ഉണക്കറൊട്ടിയും ബിസ്കററും പാൽക്കട്ടിയും ഈത്തപ്പഴവും മററും എടുത്തുകൊണ്ടുവന്നു. അതു ഭക്ഷിച്ചു കുറച്ചു വീഞ്ഞും കുടിച്ചു

ഞങ്ങൾ ഏഴുമണിയോടുകൂടി ഭക്ഷണം കഴിച്ചു. ഏഴരയോടെ ഖത്താ കാറുമായെത്തി. സാമാനങ്ങളെല്ലാം കാറിൽ കയററി ഞങ്ങൾ ജട്ടിയിലേക്കു കുതിച്ചു.

'എസ്. എസ്. അനപാക്ക്' എന്ന നൈൽക്കപ്പൽ ബന്ദറിൽനിന്നു നീങ്ങിനില്ക്കാൻ ഒരുക്കംകൂട്ടുന്നുണ്ടായിരുന്നു. സാമാനങ്ങളെല്ലാം ധൃതിയിൽ കൂലിക്കാരെക്കൊണ്ടു് അതിന്നകത്തു് എത്തിച്ചു ഞാനും കയറിക്കൂടി.

കപ്പലിന്റെ രണ്ടാംക്ലാസ്സ്മേടയിൽ, രണ്ടു ബത്തുകളുള്ള ആദ്യത്തെ ക്യാബിനിൽ താഴത്തെ ബത്തു്, 'എസ്. കെ. പോട്ടർഖാൻ' എന്നെഴുതിയ കാർഡ് തൂക്കി എനിക്കു റിസർവ്വ്ചെയ്തുവെച്ചിട്ടുണ്ടായിരുന്നു. എന്റെ സഹമുറിയിൽ ഒരു 'അബ്ദുൾഅസീസ്' ആയിരുന്നു.

എന്നെയും മററു ചില സുഡാനികളെയും യാത്രയാക്കാൻ ജൂബയിലെ എല്ലാ സുഹൃത്തുക്കളും അവിടെ വന്നുനില്ക്കുന്നുണ്ടായിരുന്നു. അവരോടെല്ലാം ഞാൻ മാസ്സലാമ പറഞ്ഞു. സ്വന്തം സഹോദരനെ എന്നെന്നേയ്ക്കും വിട്ടുപിരിയുന്ന ഹൃദയവേദനയോടെ ഞാൻ അവാദിനോടും യാത്ര പറഞ്ഞു. എന്റെ ബത്തിൽ വന്നു് ഉറങ്ങാൻ കിടന്നു.

പുലച്ചേ കണ്ണു മിഴിച്ചപ്പോൾ അനപാക്ക് നൈൽനദിയിലെ പുൽച്ചെടിത്തുരുത്തുകളെ ഉരുമ്മിക്കൊണ്ടു മെല്ലെ സഞ്ചരിക്കുന്നുണ്ടായിരുന്നു.

ജനവരി 15.

ജൂബമുതല്ക്കു് ഏതാണ്ടു് 50 മൈൽ ദൂരത്തോളം നൈൽനദി പുൽത്തുരുത്തുകൾ നിറഞ്ഞ തോടുകൾപോ

ലെയാണു് കിടക്കുന്നതു്. കപ്പലിന്നു തനിയെ നീങ്ങാനോ തിരിയാനോ നദിയ്ക്കു വീതി പോരാത്തതുകൊണ്ടു്, പുൽത്തുരുത്തുകൾക്കിടയിലെ ചാലുകളിലൂടെ കപ്പലിനെ ഒരു ടഗ്ഗ് കെട്ടി വലിക്കുന്നു.

മൂന്നു ബോട്ടുകൾ കൂടിച്ചേർന്നതാണു് ഞങ്ങളുടെ 'അനാകി' എന്ന കപ്പൽ. 'ഹഷീ' എന്ന ടഗ്ഗ് ഞങ്ങളുടെ രണ്ടാംക്ലാസ്സ് ബോട്ടിനേയും മൂന്നാംക്ലാസ്സ് ബോട്ടിനേയും വലിച്ചുകൊണ്ടു മുമ്പിലും, എഞ്ചിൻവിഭാഗം ഉൾക്കൊള്ളുന്ന ഒന്നാംക്ലാസ്സ് ബോട്ടു പിമ്പിലുമായി നീങ്ങിക്കൊണ്ടിരുന്നു.

ഉയരത്തിൽ വളരുന്ന പുൽച്ചെടികൾ ഇടതിങ്ങിയ ചെളിപ്രദേശമാണു് ഇരുഭാഗത്തും. കുറച്ചു കഴിഞ്ഞപ്പോൾ അവിടവിടെ ഉറച്ച മേടപ്രദേശങ്ങൾ കണ്ടുതുടങ്ങി—അവയ്ക്കു പിറകിൽ കരിംപച്ചക്കാടുകളും. ശരീരമാസകലം ചാരമോ കളിമണ്ണോ പൂശിയ തനി നഗ്നരായ ഡിംകാവേടന്മാർ കയ്യിൽ അമ്പും വില്ലും ധരിച്ചു്, കപ്പലിന്റെ ശബ്ദത്താൽ ആകൃഷ്ടരായി നൈൽത്തിണ്ണകളിൽ വന്നു നില്ക്കുന്നുണ്ടായിരുന്നു.

10 മണിയ്ക്കു ഞങ്ങൾ 'ഗൊണ്ടക്കോറോ' എന്ന സ്ഥലത്തെത്തി. ഇവിടെ ചെറിയ ചെറിയ ക്രിസ്തീയമിഷ്യനറികേന്ദ്രങ്ങളുണ്ടു്. ക്രിസ്തുമതത്തിലേയ്ക്കു ധാരാളം 'അസംസ്കൃതപദാർത്ഥങ്ങൾ' ഇവിടെനിന്നു ലഭിച്ചുവരുന്നു. മുറിക്കാലുറകൊണ്ടു നഗ്നത മറച്ച കുറേ കാപ്പിരികൾ ഒരു മരച്ചുവട്ടിൽ മുട്ടുകുത്തി പ്രാർത്ഥിക്കുന്നതു ഞങ്ങൾ കണ്ടു. അടുത്തുതന്നെ മറ്റൊരു മരച്ചുവട്ടിൽ, ഈശ്വരൻ തന്ന ദേഹത്തെ

അങ്ങനെത്തന്നെ പ്രദർശിപ്പിച്ചുകൊണ്ടു കുറേപ്പേർ അലസരായി കുത്തിയിരിക്കുന്നുണ്ടായിരുന്നു.

തെല്ലുകലെ ലാഘവപർവ്വതം കണ്ടുതുടങ്ങി—പരിസരങ്ങളിൽ ഒററപ്പെട്ടുനില്ക്കുന്ന കൃഷിസ്ഥലങ്ങൾ.

ഞങ്ങളെ തള്ളിക്കൊണ്ടുവന്ന ടഗ്ഗുകൾ 11 മണിക്കു തിരിച്ചുപോയി. രണ്ടാംക്ലാസ്സ്ബോട്ടും വലതുഭാഗത്തായി മൂന്നാംക്ലാസ്സ് ബോട്ടും തമ്മിൽ ഇരച്ചുകെട്ടി—ഒന്നാം ക്ലാസ്സ് ബോട്ട് പിന്നിലും ബന്ധിച്ചു.

'അനപാക്ക' ഒരു പാഡ്ളിങ്ബോട്ടാണ്—പിന്നിൽ ഇരുവശത്തും വലിയ തുഴച്ചക്രങ്ങൾ ഘടിപ്പിച്ചതും ആഴം കുറഞ്ഞ ജലത്തിലൂടെ സഞ്ചരിക്കാൻ കഴിയുമാറു പരന്ന അടിഭാഗത്തോടുകൂടിയതുമായ സാമാന്യം വലിയൊരു കപ്പൽ. ആധുനികമട്ടിലുള്ള സൌകര്യങ്ങളെല്ലാം കപ്പലിലുണ്ട്.

ഞങ്ങളുടെ ബോട്ടിന്റെ മുകൾത്തട്ടിലായിരുന്നു രണ്ടാംക്ലാസ്സ് ക്യാബിനുകൾ. ഒന്നാംക്ലാസ്സിലെ മനോഹരമായ ലൂഞ്ചിന്നു (വിശ്രമവിനോദശാല) പുറമെ, ഞങ്ങളുടെ രണ്ടാംക്ലാസ്സിലും ഒരു വിനോദശാലയുണ്ടായിരുന്നു.

മൂന്നാംക്ലാസ്സ് കാലിത്തൊഴുത്തുപോലെയുള്ള ഒരേപ്പാടാണ്. അവിടെ വെറും നിലത്തു് കാപ്പിരികൾ, ആണും പെണ്ണും, തിങ്ങിക്കൂടിയിരുന്നു. ആ അഴിക്കൂട്ടിന്നുള്ളിൽനിന്നു ചിലപ്പോഴൊക്കെ ഒരു നാററം ഞങ്ങളുടെ ക്യാബിനുകളെ സന്ദർശിക്കാറുണ്ടായിരുന്നു.

രണ്ടാംക്ലാസ്സ്യാത്രക്കാർക്കും ഭക്ഷണം പാകം ചെയ്യാൻ പ്രത്യേകം അടുക്കളകളുണ്ട്. രണ്ടാംക്ലാസ്സുകാരായ

അറബികൾ സാധാരണയായി, തങ്ങൾക്കു ഭക്ഷണം പാകംചെയ്യാൻ സ്വന്തം കാപ്പിരിവേലക്കാരെ കൂടെ കൊണ്ടുവരികയാണു് പതിവു്. കപ്പൽക്കൂലിയിൽ ഭക്ഷണത്തിന്റെ ചാർജ്ജ് ഉൾപ്പെടുകയില്ല.

രണ്ടാംക്ലാസ്സിൽ വെള്ളക്കാർ ആരുമുണ്ടായിരുന്നില്ല. (വെള്ളക്കാർ സുഡാനിൽ, വണ്ടിയിലായാലും കപ്പലിലായാലും, ഒന്നാംക്ലാസ്സിൽ സഞ്ചരിച്ചുകൊള്ളണമെന്നു നിർബ്ബന്ധമാണു്.) ഖാർത്തുമിലേയ്ക്കു പോകുന്ന കുറെ സുഡാൻ കുടുംബങ്ങളും, ഉദ്യോഗസ്ഥലങ്ങൾ മാറിപ്പോകുന്ന രണ്ടുമൂന്നു ഗവമ്മേണ്ടുദ്യോഗസ്ഥന്മാരും, റവറണ്ടു് അന്ദ്രേയാ അപ്പായാ എന്നുപേരായ ഒരു കാപ്പിരിപ്പാതിരിയും, ഇബ്രാഹിം റസ്തം എന്ന ഒരെഞ്ചിനീയരും, ടെലഗ്രാഫ് ഓപ്പറേററർ മൂസ്സയും മററുമായിരുന്നു എന്റെ രണ്ടാംക്ലാസ്സ് സഹയാത്രക്കാർ. ഉച്ചയ്ക്കു 12 മണിക്കു ഞങ്ങൾ 'മംഗല്ല' യിലെത്തി.

സാമാന്യം വലിയൊരു താവളമാണിതു്. എന്തുവെച്ചാൽ കരയിൽ വളരെയധികം കാപ്പിരികളും, നാടൻകച്ചവടവും നടന്നിരുന്നുവെന്നത്ഥം. ഞാനും മിച്ചലും ക്യാമറയുമായി കരയ്ക്കിറങ്ങി. ബാരികാട്ടുകാപ്പിരിവഗ്ഗങ്ങളുടെ കേന്ദ്രമാണിതു്. ഡിംഗാവഗ്ഗക്കാരും ധാരാളമുണ്ടായിരുന്നു. അവർ ജട്ടിക്കു സമീപം തിക്കിത്തിരക്കി വന്നുനിന്നിരുന്നു.

പെണ്ണുങ്ങൾ തലമുടിയിൽ കാവിമണ്ണു പല ചിത്രപ്പണികളും ചേർത്തു് ഒട്ടിച്ചുവെച്ചിരുന്നു. അവർ മുഖത്തും കാവിമണ്ണിന്റെ ചായം പൂശിയിരുന്നു. പുരുഷന്മാരിലധികം പേരും തനി ദിഗംബരന്മാരായിരുന്നു. പക്ഷേ, ചില പ

രിപ്പാരികൾ അരയിൽ ചുകന്ന നാടയും, കല്ലുമാലകൊണ്ടു ള്ള അരപ്പട്ടയും ധരിച്ചിട്ടുണ്ടായിരുന്നു—നഗ്നത മറയ്ക്കാനല്ല, വെറും അലങ്കാരത്തിനുവേണ്ടി. പിത്തളവളകളണിഞ്ഞ ചില പുരുഷന്മാരും ഉണ്ടായിരുന്നു.

പെണ്ണുങ്ങൾ വറുത്ത കടലയും, ചേനയുടെ ആകൃതി യിലുള്ള വലിയ ഫലങ്ങളും മററും കൊട്ടകളിൽ നിറച്ചു വില്ക്കാൻ കാത്തിരിക്കുന്നുണ്ടായിരുന്നു. (ആ ഫലം എ ന്താണെന്നു് ഞാൻ സഹയാത്രക്കാരനായ ഒരറബിയോടു ചോദിച്ചപ്പോൾ അയാൾ പറഞ്ഞു, അതൊരു മരത്തി ൻെറ കായാണെന്നു്: 'അരദേബു്' എന്നാണത്രേ അതി ൻെറ പേർ.) ആണുങ്ങൾ മുതലത്തോലും പാമ്പിൻതോ ലും ഹിപ്പോത്തോലും മററും കൊണ്ടുനടന്നു വില്ക്കുന്നു. മി ച്ചൽ 5 പി. ടി. (10ണ) കൊടുത്തു് ഒരു പെരിമ്പാമ്പിൻ തോൽ വാങ്ങി.

കാട്ടുമരങ്ങളുടെ ചുവട്ടിൽ ആ കാപ്പിരിവർഗ്ഗങ്ങൾ കൂ ട്ടമായിരുന്നു കച്ചവടം നടത്തുന്ന കാഴ്ച ഏററവും കൌതു കകരമായിത്തോന്നി. അവരുടെ ഗ്രാമങ്ങൾ അകലെയാ ണു്. അവർ കപ്പൽ വന്നപ്പോൾ കച്ചവടം നടത്താൻ വേണ്ടി വന്നിരിക്കയാണു്. ഞാനും മിച്ചലും കുറച്ചു് ഉ ള്ളോട്ടു നടന്നു്, ഫോട്ടങ്ങൾ എടുത്തു. പുറപ്പെടാറായി എ ന്നറിയിക്കുന്ന കപ്പലിൻെറ വിസിൽ കേട്ടപ്പോൾ ഞങ്ങൾ തിരിഞ്ഞോടിവന്നു കപ്പലിൽ കയറി.

ഒരു മണിക്കു ഭക്ഷണം തയ്യാറായി. ഞങ്ങൾ ഭക്ഷ ണം കഴിച്ചു, കാഴ്ചകൾ നോക്കിക്കൊണ്ടു കപ്പലിൻെറ മു കൾത്തട്ടിൽ വിശ്രമിച്ചു. ജൂബയിൽവെച്ചു പരിചയപ്പെട്ട

എന്റെ സ്വിററ്സർലണ്ടുകാരൻ സുഹൃത്തു മി. മിച്ചൽ കപ്പലിലെ ഒന്നാംക്ലാസ്സിൽ ഉണ്ടായിരുന്നു. ഞാൻ അധികസമയവും മിച്ചലിന്റെകൂടെ അദ്ദേഹത്തിന്റെ ക്യാബിനിലും, ഒന്നാംക്ലാസ്സ് സലൂണിലും, ഒന്നാംക്ലാസ്സിന്റെ അപ്പർഡെക്കിലുമാണു് ചെലവഴിച്ചിരുന്നതു്. രണ്ടാംക്ലാസ്സുകാരിൽ മൂന്നു പേരൊഴികെ ബാക്കിയെല്ലാം ഭക്ഷണം സ്വന്തമായി പാകംചെയ്യാൻ ഏർപ്പാടുകളുമായി വന്നവരായിരുന്നു. ഞാനടക്കം നാലുപേൎക്കു ഭക്ഷണംകഴിക്കാൻ, ഒന്നാംക്ലാസ്സു തീൻമുറിയോടുതൊട്ടു ഒരു ചെറിയ മുറി ഏൎപ്പെടുത്തിത്തന്നിരുന്നു. ഒന്നാംക്ലാസ്സുഭക്ഷണംതന്നെയാണു് ഞങ്ങൾക്കും നല്കിയിരുന്നതു്.



ഒന്നാംക്ലാസ്സുയാത്രക്കാരനായി ബോയിഡ് എന്നു പേരായ ഒരിംഗ്ലീഷുകാരൻ ഉണ്ടായിരുന്നു. സുഡാൻ ഗവൎമ്മേണ്ടിലെ ഒരുയൎന്ന ഉദ്യോഗസ്ഥനായ ഈ സായ്പു്, മടിയിൽ ഒരു പുസ്തകവും കയ്യിൽ നിറച്ച തോക്കുമായി, സദാ മുകളിലത്തെ ഡക്കിൽ ഇരിക്കുന്നതു കാണാം. ഇടയ്ക്കിടെ വെടി പൊട്ടുന്നതും കേൾക്കാം. മുതലകളെ വെടിവെച്ചു കൊല്ലുന്നതാണു് ഈ വിദ്വാന്റെ വിനോദം.

കരയിൽ, മരച്ചുവട്ടിലും മണൽത്തിട്ടിലും, ധാരാളം മുതലകൾ വായും പിളുത്തി ഉറക്കം നടിച്ചു കിടക്കുന്നതു കാണാം. അവയിൽവെച്ചു് ഏററവും പഹയനായവനെ ബോയിഡ് കാച്ചിവിടും. വെടി കൊണ്ട ഉടനെ ആ സത്വം വെള്ളത്തിലേയ്ക്കു് ഒരു ചാട്ടം ചാടി മുങ്ങിക്കളയും. പിന്നെ അതിന്റെ അനക്കമൊന്നും കാണുന്നില്ലെങ്കിൽ അതിന്നു മുറി പററിയിട്ടുണ്ടെങ്കിലും, ചത്തിട്ടില്ലെന്നു തീരു

മാനിച്ചുകൊള്ളണം. ചാകാൻപോകുന്ന മുതലയുടെ വിക്രിയകഠം ഒന്നു വേറെയാണു്. വെള്ളത്തിലേയ്ക്കു ചാടിയ ഉടനെ അതു തൻെറ ഈൎച്ചവാഠംപോലത്തെ വാൽ വെള്ളത്തിനുമീതെ കുത്തനെ കുറേനേരം ആട്ടിക്കൊണ്ടിരിക്കും. അതു കണ്ടാൽ ആ രാക്ഷസൻ ജീവിതത്തോടു് 'ഗുഡ് ബൈ' പറയുകയാണെന്നു തീരുമാനിച്ചുകൊള്ളണം. 2 മണി സമയത്തു ഞങ്ങഠം തെല്ലു ദൂരെയുള്ള കാട്ടുമൈതാനത്തിൽ കാട്ടുപോത്തുകളെ കണ്ടു. 200_ലധികം പോത്തുകഠം കൂട്ടത്തിലുണ്ടായിരുന്നു.

4 മണി__നദിയുടെ ഇരുവശത്തും കാടുകഠംതന്നെ. 4 മണിക്കു 'സിംസമാ' ഗ്രാമത്തിലെത്തി.

ഇവിടേയും ഡിംകകഠം ധാരാളമുണ്ടു്__തനി കാടന്മാർ. ചെറിയ പിള്ളേർപോലും കയ്യിൽ വില്ലും അമ്പും കൊണ്ടുനടക്കുന്നു. മിച്ചൽ 15 പിയാസ്റ്റർ കൊടുത്തു് ആ പിള്ളരുടെ കയ്യിൽനിന്നു നല്ലൊരു വില്ലും, അഞ്ചു് അസ്ത്രങ്ങളും വാങ്ങി സ്മാരകമായി സൂക്ഷിച്ചു.

5 മണി__ഞങ്ങഠം തിരിക്കാക്ക (Tirikaka) ഗ്രാമത്തിലെത്തി. ഇവിടെയിറങ്ങി ഡിംകകളുടെ കുറേയധികം ഫോട്ടങ്ങഠം എടുത്തു. അവരുടെ കൂട്ടത്തിൽ നല്ല അഴകുള്ള ഒരു കൊച്ചുപെണ്ണിനെ കണ്ടു് മിച്ചൽ അവളുടെ ഫോട്ടോ പിടിക്കാൻ ക്യാമറ പൊക്കിയപ്പോഠം അവഠം ഭയപ്പെട്ടു പിന്തിരിഞ്ഞോടാൻ ഭാവിച്ചു. അവളുടെകൂടെയുള്ള കിഴവികഠംക്കു് ഇതു നല്ലൊരു തമാശയായിത്തോന്നി. അവർ അവളെ ബലാല്ക്കാരമായി പിടിച്ചുനിൎത്തിക്കൊടുത്തു. പക്ഷേ ആ രസകരമായ രംഗം ഫോട്ടോവിൽ പകൎത്താൻ

മിച്ചലിന്നു സാധിക്കാതെപോയി—മിച്ചലിൻെറ ക്യാമറയിലെ ഫിലിം തീൎന്നിരുന്നു. പുതിയ റോൾ ഘടിപ്പിക്കാൻ തുടങ്ങിയപ്പോഴേയ്ക്കും കപ്പൽ വിസിൽചെയ്തു. ആ പെണ്ണിനേക്കാൾ പരിഭ്രമത്തോടെ ഞങ്ങൾ തിരിഞ്ഞോടിയതു കണ്ടു് അവരെല്ലാവരും പൊട്ടിച്ചിരിച്ചു.

കപ്പലിന്നടുത്തു വന്നു നില്ക്കുന്ന ഒരു ഡിംകായുവാവു് തലയിൽ ഒരൊട്ടപ്പക്ഷിയുടെ തൂവൽ തിരുകിവെച്ചിരിക്കുന്നു. മറെറാരാൾ കാട്ടിയുടെ തോൽകൊണ്ടു് ഒരു തൊപ്പിയും ധരിച്ചിട്ടുണ്ടു്.

നദിയിൽ മുതലകളെ ധാരാളമായി കണ്ടുതുടങ്ങി. ഇടയ്ക്കിടെ ഹിപ്പോകളും ഉണ്ടായിരുന്നു. ബോയിഡ്ധ്ധാരയുടെ വെടികൾ തുടരെത്തുടരെ കേൾക്കാനുണ്ടു്. മിച്ചൽ എന്നെ ബോയ്ഡിൻെറ അരികിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. മുതലകളെ വെടിവെയ്ക്കേണ്ടതെങ്ങനെയാണു് എന്നതിനെക്കുറിച്ചു ബോയ്ഡ് നീണ്ടൊരു പ്രസംഗം ചെയ്തു.

ആഫ്രിക്കയിൽ മനുഷ്യൎക്കുപദ്രവമുണ്ടാക്കുന്ന ജന്തുക്കളെ വെടിവെച്ചുകൊല്ലാൻ പ്രത്യേകലൈസൻസ് ആവശ്യമില്ല. സിംഹം മുതല മുതലായവ ഇപ്പറഞ്ഞ ഇനത്തിൽ പെടുന്ന 'പെസ്റ്റ്'കളാണു്. സിംഹങ്ങളെ അടുത്തു കണ്ടാൽകൂടി ജീവനുംകൊണ്ടോടിക്കളയാനല്ലാതെ വെടിവെച്ചുകൊല്ലാൻ സാധാരണക്കാരാരും മിനക്കെടുകയില്ല. എന്നാൽ, കരയിലെ മണൽത്തിട്ടുകളിലും, പരുത്ത പുൽവിരിപ്പുകളിലും സദാ വെള്ളത്തിന്നഭിമുഖമായി വാ തുറന്നുകിടന്നു് ആതപസ്നാനംചെയ്യുന്ന ഭീകരനക്രങ്ങളെ കപ്പലിൻെറ മുകൾത്തട്ടിലിരുന്നുകൊണ്ടു് ഉന്നംപിടിച്ചു കാച്ചാൻ ഒരു രസമാണു്.

മിച്ചലും ഞാനും ബോയ്ഡ്സായിപ്പിൻെറ കുറേ ഉണ്ടകൾ ചെലവഴിച്ചു. തോക്കിൻെറ പൊട്ടലും തുടൎന്നു. മുതലയുടെ ചാട്ടവുമെല്ലാം മുറയ്ക്കു നടന്നു. എന്നാൽ മരണത്തോടു സമരംചെയ്യുന്ന മുതലയുടെ ആ അവസാനത്തെ വാൾവീശൽമാത്രം ഉണ്ടായില്ല.

അങ്ങനെ മിച്ചലും ഞാനും കുറച്ചുനേരം നൈൽക്കരയിലെ മുതലകളെ ഭയപ്പെടുത്തി തൃപ്തിപ്പെട്ടു. പിന്നെ ഞങ്ങൾ ഒന്നാംക്ലാസ്സിൻെറ മട്ടുപ്പാവിൽ പോയിരുന്നു. മിച്ചൽ തൻെറ ദൂരദശിനി കയ്യിലെടുത്തു.

ഇരുണ്ട ആഫ്രിക്കയിലെ വിജനഭീകരമായ വനഭൂമികളാണു് ഇരുപാടും പടൎന്നുകിടക്കുന്നതു്. എല്ലാത്തരം വന്യമൃഗങ്ങളുടേയും വിഹാരരംഗങ്ങളായ ആ കാടുകളിലേയ്ക്കു ഞങ്ങൾ തെല്ലൊരാശങ്കയോടെ കണ്ണയച്ചു.

സിംഹം, കാട്ടാന, കണ്ടാമൃഗം തുടങ്ങിയ ജന്തുക്കൾ അവിടെ കൂത്താടുന്നുണ്ടായിരിക്കണം. അപ്പോൾ കരയുടെ അടുത്തൊന്നും കാട്ടുമൃഗങ്ങളെ കണ്ടില്ല. പക്ഷേ, മിച്ചലിൻെറ ദൂരദശിനിയിലൂടെ ഞങ്ങൾ അകലെ ഒരു മേടിൽ ഒരു വലിയ കാട്ടുപോത്തിൻകൂട്ടത്തെ കണ്ടെത്തി. ആ കൂട്ടത്തിൽ ഇരുനൂറിൽ കുറയാതെ പോത്തുകളുണ്ടായിരുന്നു. ഇടയ്ക്കിടെ കരയ്ക്കടുത്തു ഡിംകാകാട്ടാളന്മാരേയും കണ്ടുകൊണ്ടിരുന്നു. കളിമണ്ണുകൊണ്ടു കോലം വരഞ്ഞ ആ കാട്ടാളന്മാർ കയ്യിൽ അമ്പും വില്ലുമേന്തിക്കൊണ്ടു കാട്ടിനുള്ളിൽ നിന്നു പെട്ടെന്നു പ്രത്യക്ഷപ്പെടുന്നതു മറക്കാൻ കഴിയാത്ത ഒരു കാഴ്ചയാണു്. കൂട്ടത്തിൽ പെണ്ണുങ്ങളുമുണ്ടായിരുന്നു. അരയ്ക്കുതാഴെ ഒരു ചെറിയ തൊങ്ങൽമാത്രം തൂക്കിയിട്ടു

കൊണ്ടാണു് പെണ്ണുങ്ങളുടെ പുറപ്പാടു്. വാതിൽക്കട്ടിലകളുമുകളിൽ നമ്മൾ തൂക്കിയിടാറുള്ള കല്ലുമാലകൾപോലെയുള്ള ഒരലങ്കാരമാണതു്. ചില സ്ത്രീകളുടെ മാറിൽ ഒരു ചെറിയ കറുത്ത തുണിക്കഷ്ണവും കണ്ടേക്കാം.

സന്ധ്യാനേരത്തെ നൈൽക്കര സുന്ദരമായൊരു കാഴ്ചയാണു്. ആൾപ്പൊക്കത്തിൽ വളർന്നുനില്ക്കുന്ന പുൽച്ചെടികൾക്കിടയിൽ വെള്ളക്കൊക്കുകൾ വിഹരിക്കുന്നു. കറുത്ത പക്ഷികളുടെ കൂട്ടങ്ങൾ നേർത്ത ശോണച്ഛായ കലർന്ന ആകാശത്തെ മുറിച്ചു കടക്കുന്നു. മേട്ടുകൾക്കപ്പുറത്തു തവിട്ടുനിറത്തിൽ കിടക്കുന്ന തരിശുനിലങ്ങളുടെ അനന്തതയിൽ കാട്ടുമൃഗസമൂഹങ്ങളുടെ പുള്ളിക്കുത്തുകൾ ചലിക്കുന്നു. അകലെയുള്ള നീലമലകളുടെ മൂർദ്ധാവിൽ പൊട്ടിച്ചിതറുന്ന അവിട്ടുപോലെ അസ്തമയസൂര്യൻ വർണ്ണപൂരം വിരചിക്കുന്നു.

വെള്ളത്തിൽ ഹിപ്പോക്കൂട്ടങ്ങളേയും കണ്ടുതുടങ്ങി. ഹിപ്പോ കപ്പലിനെ വിഴുങ്ങാൻ ഭാവിക്കുന്നപോലെ വായ വിസ്തരിച്ചു തുറന്നുകാട്ടുന്നതും, കപ്പൽ അടുത്തെത്തുമ്പോൾ പരിഭ്രമത്തോടെ മുക്രയിട്ടു തല കുത്തനെ വെള്ളത്തിലേക്കു താഴുന്നതും തമാശയുള്ളൊരു കാഴ്ചയാണു്. മണൽത്തിട്ടകളിലും പുൽമേട്ടുകളിലും പഴയൻമുതലകൾ മരത്തടികൾ മുറിച്ചിട്ടപോലെ കിടക്കുന്നു. കപ്പലിന്റെ കിതപ്പും, ജലത്തിന്റെ ചലനവും ഉറക്കംതൂങ്ങികളായ ആ നക്രങ്ങളെ ഉണർത്തുകയും അവ വേവലാതിയോടെ വാലു് ഇടവും വലവും നീക്കിയിഴച്ചുകൊണ്ടു വെള്ളത്തിലേക്കു വലിയുകയും ചെയ്യുന്നു. പൊതുമ്പുപോലത്തെ കൊച്ചുതോണികൾ

ളിൽ പൂർണ്ണനഗ്നരായ ഡിംകകൾ നദി കടക്കുന്നു — അവർ ഹിപ്പോകളുടെ തുറന്ന വായിലേയ്ക്കു് അമ്പെയ്തുതറപ്പിക്കയും, ആ ജന്തുക്കൾ കറുത്ത മാംസഗോളങ്ങൾപോലെ നദിയിൽ ഉരുണ്ടുകളിക്കുന്നതു നോക്കി വിനോദിക്കയും ചെയ്യുന്നു.

അസ്തമയം കഴിഞ്ഞു് ഇരുട്ടുന്നതുവരെ അലിന്റും, മിച്ചലും, ഞാനും കപ്പലിന്റെ മുകൾത്തട്ടിൽനിന്നുകൊണ്ടു് ഈ കാഴ്ചകൾ നോക്കി രസിച്ചു.

എട്ടര മണിക്കു് അത്താഴം തയ്യാറായി.

രണ്ടാംക്ലാസ്സ് യാത്രക്കാരിൽ ഭൂരിപക്ഷവും ഭക്ഷണം സ്വന്തമായി പാകംചെയ്തു കഴിക്കുന്നവരായിരുന്നു. അതിന്നുള്ള ഏർപ്പാടുകളും കപ്പലിലുണ്ടായിരുന്നു. ഞങ്ങൾ നാലുപേർക്ക് മാത്രമേ കപ്പൽവക ഭക്ഷണം വേണ്ടിയിരുന്നുള്ളു. [ഭക്ഷണച്ചെലവു കപ്പൽക്കൂലിയിൽ പെടുകയില്ല.] ഞങ്ങൾക്കു് ഒന്നാംക്ലാസ്സിന്റെ തീൻമുറിയോടു തൊട്ട ഒരു മുറിയിൽ കപ്പലിലെ ഉദ്യോഗസ്ഥന്മാരുടെ കൂടെ ഭക്ഷണം കഴിക്കുന്നതിന്നു മേശ ഒരുക്കിവെച്ചിട്ടുണ്ടായിരുന്നു. റൊട്ടിയും മാംസവും, ചോറും ചില സുഡാൻകറികളുമായിരുന്നു വിഭവങ്ങൾ. നൈലിൽനിന്നു പിടിച്ച മത്സ്യം പലതരത്തിലും പാകംചെയ്തു് ഒരുക്കിവെച്ചിട്ടും ഉണ്ടായിരുന്നു.

അത്താഴം കഴിഞ്ഞു്, ഒരു സിഗരറ്റും പിടിപ്പിച്ചുകൊണ്ടു ഞാൻ കപ്പലിന്റെ മേൽത്തട്ടിൽ ഒററയ്ക്കു ചെന്നുനിന്നു. ചുററുപാടും കൂററിരുട്ടു്. നേരിയ തണുപ്പും. രണ്ടുമാസംമുമ്പേ ഉഗന്ത വിട്ടതിൽപ്പിന്നെ തണുപ്പു് അനുഭവപ്പെടുന്നതു് ഇപ്പോഴാണു്.

ആശങ്കാകുലമായൊരു നിശ്ശബ്ദത അന്തരീക്ഷത്തെ വലയംചെയ്തിരുന്നു. കരയിൽനിന്നു് ഒരു ചീവീടിന്റെ ഞരക്കംപോലും കേൾക്കുന്നില്ല. കപ്പലിന്റെ തുഴച്ചൽ യന്ത്രംമാത്രം 'ജഗ്ഗ് ജിഗ്ഗ്', 'ജഗ്ഗ് ജിഗ്ഗ്' എന്നു മന്ത്രിച്ചുകൊണ്ടിരുന്നു.

കപ്പൽ ഒരു വളവിലെത്തിയപ്പോൾ തെല്ലു ദൂരെ ആകാശത്തിന്റെ ഒരു കോണിൽ ഒരു ചുകന്ന പ്രകാശവലയം തങ്ങിനില്ക്കുന്നതു കാണാറായി. അതെന്താണെന്നു മനസ്സിലായില്ല. അരുണോദയത്തിന്റെ ഒരു പ്രതീതി.

കപ്പൽ നേരിയ കിതപ്പോടെ ആ പ്രഭാമണ്ഡലത്തെ സമീപിച്ചു. വീണ്ടും ഒരു തിരിവു കഴിഞ്ഞപ്പോൾ കപ്പൽ ചെന്നുപെട്ടതു് ആ പ്രഭാപൂരത്തിന്റെ മുമ്പിലേയ്ക്കാണു്.

ഉയരത്തിൽ ജ്വലിക്കുന്ന അഗ്നി. ആ മേലേരിയ്ക്കു ചുററും നിന്നു നഗ്നരായ ഡിംകാകാട്ടാളന്മാർ നൃത്തംചെയ്യുന്നു. കപ്പൽ മുമ്പിൽ വന്നെത്തിയതു കണ്ടപ്പോൾ അവർ നൃത്തം നിർത്തി ആർപ്പുവിളികളോടെ ഓടിവന്നു കരയിൽ അണിനിരന്നു നിന്നു.

കാട്ടുമൃഗങ്ങളെ ഭയപ്പെടുത്തി അകററാൻ പുഴക്കരയിൽ തീ കൂട്ടി ആ കിരാതന്മാർ അവിടെ താവളമടിച്ചിരിക്കയാണു്. അമ്പതിനായിരം സംവത്സരങ്ങൾക്കപ്പുറത്തെ ഒരു രംഗമാണു് എന്റെ മുമ്പിലേയ്ക്കുടന്നുവീണിരിക്കുന്നതു്. ആ കാട്ടാളന്മാരുടെ ചാരം പൂശി വെളുപ്പിച്ച കോലങ്ങൾ ചെന്തീപ്രഭയിൽ തെളിഞ്ഞുകാണുന്നു.

നൈൽക്കര ഒരു നാടകശാലയായും തീയ്ക്കു ചുററും നിന്നു നൃത്തംചെയ്യുന്ന ആ കിരാതന്മാർ ആദിമമനുഷ്യചരിത്രം അഭിനയിക്കുന്നതായും എനിക്കു തോന്നി.

ആ രംഗത്തെ പിന്നിട്ടുകൊണ്ടു കപ്പൽ അന്ധകാരത്തിലേയ്ക്കുതന്നെ ഇഴഞ്ഞു. കൊതുകുകൾ മൂളിക്കൊണ്ടുവന്ന് ആക്രമണം തുടങ്ങി. ഞാൻ തിരിഞ്ഞുനോക്കി. ആ പ്രകാശവലയം ചുരുങ്ങിച്ചുരുങ്ങി ക്രമേണ കാഴ്ചയിൽനിന്നും മറഞ്ഞുപോയി. സൃഷ്ടികാലത്തെപ്പററിയുള്ള സ്വപ്നപ്രായങ്ങളായ ചിന്തകളോടെ ഞാൻ എൻെറ ക്യാബിനിലേയ്ക്കു നടന്നു.

ജനവരി 16.

കപ്പൽ പുലച്ചെ 5 മണിക്ക് 'ബോർ' എന്ന സ്ഥലത്തെത്തി. ജൂബയിൽനിന്നു 114 മൈൽ സഞ്ചരിച്ചുകഴിഞ്ഞു.

ഡിംകാവൎഗ്ഗക്കാരുടെ പ്രധാനകേന്ദ്രമാണ്, ബോർ. പുലൎച്ചയ്ക്കുമുമ്പുള്ള നരച്ച വെളിച്ചത്തിൽ, അമ്പും വില്ലും ധരിച്ച ഡിംകാവേടന്മാരുടെ കോലങ്ങൾ ഭയജനകമായി ത്തോന്നുന്നു. ഇവിടെ നൈൽനദിക്കു വിസ്താരം കൂടും. 200 മുതൽ 260 അടിവരെയാണ് നദിയുടെ വീതി. ഗ്രാമത്തിന്നു ചുററുപാടുമുള്ള നൈൽക്കര ഇടതിങ്ങിയ ഇരുണ്ട കാടുകൾകൊണ്ടു മൂടപ്പെട്ടിരിക്കുന്നു. കാട്ടാന, കാട്ടുപോത്ത് തുടങ്ങിയ മൃഗങ്ങളെ ഇവിടെ കൂട്ടംകൂട്ടമായിക്കാണാമത്രേ.

10 മൈൽകൂടി സഞ്ചരിച്ചപ്പോൾ നൈലിലെ കുപ്രസിദ്ധമായ 'സുദ്ദ്'സാമ്രാജ്യത്തിൻെറ പ്രാരംഭം കണ്ടുതുടങ്ങി.

പാപ്പരീസ്സ് പുൽച്ചെടികളും, കണ്ടൽച്ചെടികളും തമ്മിൽ കെട്ടിപ്പടൎന്നു വളൎന്നുണ്ടായിത്തീൎന്നതും വെള്ളത്തിൽ പൊങ്ങിക്കിടക്കുന്നതുമായ തുരുത്തുകളെയാണു് 'സൂദ്ദ്' അഥവാ 'സദ്ദ്' എന്നു പറഞ്ഞുവരുന്നതു്. പണ്ടുകാലത്തു നൈൽനദിയുടെ മുകൾപ്രദേശങ്ങളിലേക്കുള്ള യാത്ര അസാദ്ധ്യമാക്കിത്തീൎത്തതു് ഈ പുൽത്തുരുത്തുകളായിരുന്നു. കരിമ്പോക്കത്തിൽ, അഗ്രം കൂൎത്ത നീണ്ടുരുണ്ട ഇലകളോടുകൂടി വളൎന്നുനില്ക്കുന്ന ചെടിയാണു് പാപ്പരീസ്സ്. പണ്ടു് ഈജിപ്ത്കാർ കടലാസ്സിന്നുപകരം ഉപയോഗിച്ചിരുന്നതു് ഈ ചെടിയായിരുന്നു. നദിയുടെ ഉപരിതലം മൂടിമറച്ചുകൊണ്ടു് അനേകം മൈൽ ദൂരത്തോളം ഈ പുൽത്തുരുത്തുകൾ തുടൎച്ചയായിക്കിടക്കുന്നതു കാണാം. കരയിൽ പററിപ്പിടിച്ചുനില്ക്കുന്ന ഈ പുൽപ്പൊന്തകൾ വെള്ളപ്പൊക്കകാലത്തു് നദിയുടെ നടുവിലേക്കു വേർപെട്ടു നീങ്ങിവരും. അവിടെനിന്നു നീക്കംചെയ്തിട്ടില്ലെങ്കിൽ അവ ക്രമേണ വെള്ളത്തിലേക്കു വേരുകൾ നീട്ടി നദീമദ്ധ്യത്തിൽ സ്ഥിരമായി പാൎപ്പുറപ്പിക്കയും ചെയ്യും. അങ്ങനെ തുരുത്തുകൾ പെരുകിപ്പെരുകിവന്നു നദിയുടെ ഉപരിതലം മുഴുവനും അനേകം മൈൽ ദൂരത്തിൽ മൂടിപ്പോകുന്നു. നദിയും, കരയും, കാട്ടുനിലങ്ങളും എല്ലാം തമ്മിൽ തിരിച്ചറിയാൻ കഴിയാത്തവണ്ണം ഒരേ വിതാനത്തിലുള്ള നരച്ച പച്ചകൊണ്ടു മറഞ്ഞുകിടക്കുന്നു.

ചിലപ്പോൾ ചീഞ്ഞ സസ്യങ്ങളും മണ്ണും മരത്തടികളും കൂടിക്കലൎന്നു് ഈ സൂദ്ദ് തുരുത്തുകൾ ഒഴുക്കിൻെറ മൎദ്ദനംകൊണ്ടു് ഉറച്ചുകൂടി ചങ്ങാടംപോലെയായിത്തീരുന്നു.

ആന കേറി നിന്നാലും താഴ്ന്നുപോകാത്ത പൊങ്ങുനിലങ്ങൾ 20 അടി കനത്തിൽ 25 മൈൽ നീളമുള്ള സുദ്ദ് തുരുത്തുകൾ നൈൽനദിയിലുണ്ട്.

1900-ാംമാണ്ടിലാണ്, ഈ സുദ്ദ് മറകളെ അവിടവിടെ നീക്കംചെയ്തു നദീമദ്ധ്യത്തിലൂടെ കപ്പൽമാർഗ്ഗം തെളിയിച്ചതു്. പുല്ലുകൾ മുറിച്ചുനീക്കാൻ കഴിയുന്ന യന്ത്രങ്ങൾ ഘടിപ്പിച്ച പ്രത്യേകം കപ്പലുകളുടെ സഹായത്തോടുകൂടിയാണ് ഈ ഗതാഗതമാർഗ്ഗങ്ങൾ ഇന്നും നിലനിർത്തിപ്പോരുന്നതു്.

ഈ പച്ചപ്പരപ്പുകൾക്കിടയിൽ അവിടവിടെയായി ഡിംകകളുടെ കൊച്ചുകുടിലുകൾ പാറിനില്ക്കുന്ന കനത്ത തുരുത്തുകളും കാണാം. 8½മണിക്കു ബ്രേക്ക്ഫാസ്റ്റ് കഴിച്ചു. മത്സ്യക്കട്ലററ്, ആമ്ലററ്, വറുത്ത കരൾ, റൊട്ടിയും ജാമും മററുമായിരുന്നു പ്രാതലിൻെറ വിഭവങ്ങൾ.

നൈൽക്കരയുടെ പ്രകൃതത്തിന്നു മാററം കാണുന്നില്ല. എങ്ങും പച്ചച്ചാമരം വീശിനില്ക്കുന്ന പാപ്പരീസ്സ്പുൽപ്പരപ്പുകൾതന്നെ. ഇടയ്ക്കിടെ പ്രത്യക്ഷപ്പെടുന്ന ഡിംകകൾ ആ രംഗത്തിന്നു് ഒരുണർവ്വു നല്കുന്നു.

ഒരിടത്തു് അമ്പതിലേറെ ഡിംകകൾ കൂട്ടംചേർന്നിരിക്കുന്നതു കാണുകയുണ്ടായി. നഖശിഖാന്തം ദിഗംബരശിയ നഗ്നസത്വങ്ങൾ.

ഡിംകകളുടെ കൂടെ കാലിക്കൂട്ടങ്ങളുമുണ്ടായിരുന്നു. വെള്ളനിറത്തിൽ അഴകുള്ള മാടുകൾ. മാടുകളെ മേയ്ക്കുന്ന പിള്ളരുടെ ആ നില്പിന്നു് ഒരു പ്രത്യേകം കൌതുകമുണ്ടു്. ഒരു കാൽ മടക്കി മറെറക്കാലിൻെറ തുടയിൽ തൊടുവിച്ച

കൊണ്ടു് ഒററക്കാലൂന്നി നില്ക്കുന്നതു് നൈൽതീരവാസി കളുടെ ഒരു സ്വഭാവവിശേഷമാണത്രേ. ചിതൽപ്പുററിൻേറയോ പാറക്കെട്ടിൻേറയോ മൂദ്ധാവിൽ, താണ്ഡവനൃത്തമനുഷ്ഠിക്കുന്നതുപോലെ നില്ക്കുന്ന ഡിംകാ ഇടയന്മാരുടെ കറുത്തു നെടുതായ കോലങ്ങൾ ദൂരെനിന്നു നോക്കുമ്പോൾ കൽപ്രതിമകളാണെന്നേ തോന്നൂ. $10\frac{1}{2}$ മണിക്കു 'ഫദൾഫൽഫാ' തടാകം കണ്ടു. തടാകക്കരയിലെ ഡിംകകളുടെ കൂട്ടത്തിൽ ധാരാളം സ്ത്രീകളുമുണ്ടായിരുന്നു. തനിനഗ്നരായ സ്ത്രീകൾ—അര തീരെ മറയ്ക്കാത്ത പെണ്ണുങ്ങളെ ആദ്യമായിക്കാണുന്നതു് ഇവിടെവെച്ചാണു്. പിന്നിട്ടുപോന്ന നൈൽക്കരഗ്രാമങ്ങളിലെ ഡിംകാപ്പെണ്ണുങ്ങൾ ഒരു തോൽക്കഷ്ണംകൊണ്ടെങ്കിലും മുൻഭാഗം മറച്ചിരുന്നു. ഇവിടെ പൂണ്ണനഗ്നതതന്നെ.

സൂദ്ദ് പെരുകിത്തുടങ്ങുന്നു. നദീമാഗ്ഗത്തിന്നു വളവും തിരിവും വദ്ധിക്കുന്നു. വിസ്താരം ചുരുങ്ങിവരുന്നു. ചിലേടത്തു് ഒരു തോട്ടിൻെറ വീതിയേ കാണുന്നുള്ളു. വിജനമായ വനവിശാലതയാണു് ചുററുപാടും.

$1\frac{1}{2}$ മണിക്കു ലഞ്ചു് കഴിച്ചു. എനിക്കുവേണ്ടി തയ്യാറാക്കിയ 'സ്പെഷ്യൽ ലഞ്ചാ'ണെന്നു് സ്റ്റ്യുവേർഡ് പറഞ്ഞു. ആട്ടുമാംസമാണു് 'സ്പെഷ്യൽ ഫ്രൈ'യാക്കി ഒരുക്കിയിരിക്കുന്നതു്. ആ വറുത്ത മാംസത്തിൻെറ ഒരു കഷ്ണം മുള്ളുകൊണ്ടു കുത്തിയെടുത്തപ്പോൾ, തലേന്നു കപ്പലിലെ ഒരു മുറിയിൽ ഒരു പഴയ നംങ്കൂരത്തോടു കെട്ടിയിട്ട ചെമ്പിച്ച രോമങ്ങളുള്ള ആ ചെമ്മരിയാട്ടിൻകുഞ്ഞിനെ ഞാൻ ഓത്തുപോയി.

ഞാൻ കുറച്ചു ചോറും കറിയും മാത്രം കഴിച്ചു്, സുഖമില്ലെന്നും പറഞ്ഞു് എഴുന്നേററു്, എൻെറ ക്യാബിനിൻെറ മുമ്പിലത്തെ ഡക്കിൽത്തന്നെ നൈൽത്തീരക്കാഴ്ചകഠം നോക്കിക്കൊണ്ടു നേരം പോക്കി.

സൂദ്ദ് പരപ്പുകഠംക്കു് ഒരറുതി കാണുന്നില്ല. ആ പച്ചവിരിപ്പുകളുടെ പിറകിൽ തവിട്ടുനിറത്തിൽ നിമ്നോന്നതമായിക്കിടക്കുന്ന വനഭൂമികളാണു്. ഒരിടത്തു കാട്ടാനക്കൂട്ടം നീങ്ങുന്നതു കണ്ടു. അവിടെ പൊടിപടലം പൊങ്ങുന്നു.

കരയിലെ പുൽപ്പൊന്തകഠംക്കിടയിൽനിന്നു് ഒരു കാട്ടുപന ആകാശത്തിലേക്കു് തല കാട്ടി നില്ക്കുന്നു. ഒരേ മട്ടിൽ തുടർച്ചയായിക്കിടക്കുന്ന പരുത്ത പുൽക്കാടുകഠം കണ്ടു മടുത്ത മനസ്സിനു് ആ ഒററപ്പനയുടെ കാഴ്ച ആശ്വാസമരുളുന്നു. ആ പന അസാമാന്യമായ ഗാംഭീര്യവും അന്തസ്സും ഉഠംക്കൊള്ളുന്നതായിത്തോന്നി.

6 മണിക്കു സൂര്യാസ്തമയക്കാഴ്ച. പാപ്പരീസ്സ്പുൽസാമ്രാജ്യത്തിൽ സൂര്യൻ മറയുന്നതു കാണാൻ ഒരു പുതുമയുണ്ടു്.

സൂദ്ദ്തുരുത്തുകളിൽ ചിലേടത്തു കാപ്പിരികളുടെ താല്ക്കാലികക്കുടിലുകഠം പൊങ്ങിനില്ക്കുന്നു. മരത്തടി കുഴിച്ചുണ്ടാക്കിയ പരുക്കൻതോണികഠം കുടിലുകളുടെ മുമ്പിൽ കേററിവെച്ചിരിക്കുന്നു.

സന്ധ്യയോടുകൂടി പരിസരങ്ങളിലെ കാഴ്ചകഠംക്കു് ഒരു ഭാവപ്പകർച്ചയുണ്ടായി. ഇന്നലെ രാത്രിയിൽ കണ്ടതുപോലുള്ള അഗ്നിമണ്ഡലങ്ങളും നഗ്നനൃത്തങ്ങളും നൈൽ

കരയ്ക്കു നിറവും നാദവും നല്കുന്നു. കരയോട്ട് തൊട്ടുകിടക്കുന്ന ചില കാട്ടാളത്താവളങ്ങളിൽ ഉയൻുകാണുന്ന ചെന്തീമണ്ഡലം അന്തരീക്ഷത്തെ അലങ്കരിക്കുന്നു.

ചില തുരുത്തുകളിൽ കുടിലുകൾക്കു പകരം കാണുന്നതു പഴന്തുണികൊണ്ടു ചതുരാകൃതിയിൽ നിർമ്മിച്ച താല്ക്കാലികത്തമ്പുകളാണു്. ആദിമമനുഷ്യൻെറ അണിയറയിലേക്കു വിരുന്നുവന്ന അറബിസംസ്കാരം.

ഞങ്ങൾ ഒരിടയത്താവളം കടന്നുപോന്നപ്പോൾ അവിടെനിന്നു് അഞ്ചാറു ഡിംകകൾ കരയിലൂടെ കപ്പലിനെ പിന്തുടൻു, വയർ തൊട്ടുകാണിച്ചു് 'ചംചം, ചംചം' എന്നു നിലവിളിച്ചുകൊണ്ടിരുന്നു. അവരുടെ ഭാഷയിൽ ഭക്ഷണത്തിന്നു പറയുന്നതാണു് ഈ 'ചംചം'—ചംചം എന്നു ചവയ്ക്കാനുള്ളതാണല്ലോ ഭക്ഷണം. കപ്പലിലെ സ്റ്റു്വേർഡ് ഉച്ഛിഷ്ടങ്ങൾ അവർക്കെറിഞ്ഞുകൊടുത്തു. ആ കാട്ടാളക്കോമാളികളുടെ ആഹ്ലാദപ്രകടനങ്ങൾ കണ്ടു ഞങ്ങൾ പൊട്ടിച്ചിരിച്ചുപോയി. മിന്നാമിനുങ്ങിൻകൂട്ടം ആ പാപ്പരീസ്സു്കാടുകളെ സ്വർണ്ണമാലകളണിയിക്കുന്നു. ചീവീടുകളുടേയും തവളകളുടേയും കരച്ചൽ കാതുകളിൽ തരിപ്പുകേറുന്നു. ഇവിടെ നദിക്കു വളവുകൾ വളരെയുണ്ടു്. കപ്പൽ പലഃപ്പാഴം പുഴക്കരയിലെ കനത്ത പുൽപ്പരപ്പുകളിൽ തട്ടിയും മുട്ടിയുംകൊണ്ടാണു് നീങ്ങുന്നതു്.

രാത്രി 12 മണിക്കു കപ്പൽ 'ഷാംപി' ഗ്രാമത്തിലെ ജട്ടിയിൽ അടുത്തു. ഇവിടെ റോഡുകൾ ഉണ്ടെന്നു തോന്നും. കപ്പലിൽനിന്നിറക്കുന്ന സാമാനം കൊണ്ടുപോകാൻ ഒരു ലോറി അടുത്തു വന്നു നില്ക്കുന്നതു കണ്ടു. വെ

ളുത്ത നിലയ്ക്കി ധരിച്ച അറബികൾ—വ്യാപാരികളായി രിക്കണം—ജട്ടിയുടെ സമീപം വന്നു നില്ക്കുന്നുണ്ടായിരു ന്നു. കപ്പലിൽനിന്നു സാമാനങ്ങൾ ഇറക്കാൻ കേറിവന്ന തു ദിഗംബരരായ ഡിംകകളാണ്.

ജനുവരി 17.

രാവിലെ ഉണർന്നെഴുന്നേററപ്പോൾ സുദ്ദ്സാമ്രാജ്യം തന്നെയാണ് വീണ്ടും കണികണ്ടതു്. "പാപ്പരീസ്സ് പുല്ലിന്നു് അറബിയിൽ 'ദിസ' എന്നാണ് പേരു്. 3000 വഷങ്ങൾക്കപ്പുറം കടലാസ്സുണ്ടാക്കാൻ ഈ ദിസ്സാണ് ഉ പയോഗിച്ചുവന്നിരുന്നതു്. ഇപ്പോൾ ഇതുകൊണ്ടു് ഒരു ജാതി കയർ ഉണ്ടാക്കിവരുന്നു" എന്നു ഹന്നാ പറഞ്ഞുത ന്നു. 9-45-ന്നു് 'വെറാജെല്ലാ' എന്ന തടാകം കണ്ടു. നദിക്കരികിലായി അവിടവിടെ ചെറുതും വലുതുമായ അ നേകം തടാകങ്ങൾ കാണ്മാനുണ്ടായിരുന്നു. 10 മണി മുതൽ 11 മണിവരെ, കപ്പലിന്റെ മുകൾത്തട്ടിൽ മിച്ച ലിന്റെ കൂടെ കാഴ്ചകൾ കണ്ടു കഴിച്ചുകൂട്ടി. പക്ഷേ, വി ശേഷിച്ചൊന്നും കാണാനില്ല. ചക്രവാളത്തിന്നപ്പുറംവ രെ ഈ സുദ്ദ്മെത്തതന്നെ. മനുഷ്യരും മൃഗങ്ങളും ഉപേ ക്ഷിച്ച പച്ചമരുഭൂമി. ഇവിടെപ്പാർക്കാൻ മുതലകൾപോ ലും ഇഷ്ടപ്പെടുന്നില്ല.

ബോയ്ഡ്സായ്പിന്റെ വെടിയൊച്ച ഇന്നു തീരെ കേട്ടില്ല. മൂപ്പർ നിറച്ച തോക്കും മടിയിൽവെച്ച് ഒരു ഡി റക്ടീവ്നോവൽ വായിച്ചുകൊണ്ടിരിക്കയാണെന്നു് മി ച്ചൽ പറഞ്ഞു. ഞാൻ, PASSAGE TO INDIA എ

ന്ന നോവൽ വായിച്ചുകൊണ്ടു വൈകുന്നേരംവരെ എന്റെ ക്യാബിനിൽത്തന്നെ കഴിച്ചുകൂട്ടി. സന്ധ്യയോടടുത്തപ്പോൾ കപ്പലിന്റെ മുകൾത്തട്ടിൽ ചെന്നിരുന്നു. സ്ഥിതി ന്റെ കാഴ്ചതന്നെ. ഈശ്വരാ, ഇതൊരിക്കലും അവസാനിക്കയില്ലേ? ഇന്നു നേരം പുലർന്നതിൽപ്പിന്നെ ഇതേവരെ കരയിൽ ഒരു മനുഷ്യനേയോ മൃഗത്തേയോ കണ്ടിട്ടില്ല. സുഡാന്റെ ജീവനായിക്കരുതപ്പെടുന്ന നൈൽനദിയിൽ ഇങ്ങനെ ഉപയോഗശൂന്യവും വിരസവുമായൊരു തൃണസാമ്രാജ്യം കുടിയിരുത്തിയ സൃഷ്ടികർത്താവിന്റെ കുസൃതിയെപ്പററി എന്തു പറയട്ടെ!

കൃത്യം 6 മണിക്കു സൂര്യാസ്തമയം നടന്നു. പുൽപ്പരപ്പുകൾക്കപ്പുറം അവ്യക്തമായൊരു ചായക്കൂട്ടിന്നിടയിൽ ഒരു ചുകന്ന കുമിളപോലെ സൂര്യബിംബം മറഞ്ഞുപോയി. ആ കാഴ്ചയ്ക്കു പറയത്തക്ക അഴകൊന്നുമില്ലെങ്കിലും, പകൽ അവസാനിച്ചുവല്ലോ എന്നൊരാശ്വാസം അതു പകർന്നുതരുന്നുണ്ടു്.

രാത്രി വന്നുചേർന്നപ്പോൾ കരയിൽ ചില ചെറുജീവികൾ സ്വരം പുറപ്പെടുവിച്ചുതുടങ്ങി. തവളകളുടെ 'ക്രൂ-ക്രൂ-ക്രൂ' ശബ്ദമാണു് മുന്നിട്ടുനിന്നിരുന്നതു്.

മഷിതേച്ചപോലുള്ള ഇരുട്ടു്—ഇന്നു് അമാവാസിയാണെന്നു തോന്നുന്നു—കരയിൽ ഒരു മിന്നാമിനുങ്ങിന്റെ പ്രകാശംപോലും കാണുന്നില്ല. മൂന്നാംക്ലാസ്സിൽനിന്നു് ഒരു കാപ്പിരി വീണവായിക്കുന്നുണ്ടു്.

പത്തരമണിക്കു് 'അഡോക്കി'ൽ എത്തി. പുൽസാമ്രാജ്യത്തിന്റെ ഇടയിലുള്ള ഒരു കാട്ടുപ്രദേശമാണു്

അഡോക്ക്. ഒരു ജെട്ടിയും, അടുത്തുതന്നെ ഒരു ഷെ സ്സും. ഗ്രാമം കിടക്കുന്നതു തെല്ലകലെയാണ്. ഓരോ ക്കുററൻ ആനക്കൊമ്പു ചുമലിലേററിക്കൊണ്ടു ദീർഘകായ രായ രണ്ടു നഗ്നസത്വങ്ങൾ കപ്പലിലേയ്ക്കു കയറിവന്നു. ആനക്കൊമ്പുകൾക്ക് ഓരോന്നിനും 98 റാത്തൽ തൂക്കമു ണ്ടെന്നു പോസ്റ്റ്മാസ്റ്റർ പറഞ്ഞു. മാട്ടിൻതോലുകളുടെ കുറെ കെട്ടുകളും ഇവിടെനിന്നു കപ്പലിലേയ്ക്കു കേററുകയു ണ്ടായി.

കപ്പൽ അഡോക്ക വിട്ടപ്പോൾ ഞാൻ ഉറങ്ങാനൊ രുങ്ങിക്കൊണ്ട് എന്റെ ക്യാബിനിലേയ്ക്കു നടന്നു.

ജനുവരി 18.

രാവിലെ 6 മണിക്കുണർന്നു കുറേനേരം കിടക്കയിൽ ത്തന്നെ മയക്കം നടിച്ചു കിടന്നു. ഇന്നലെ രാത്രിയിൽ നല്ല തണുപ്പുണ്ടായിരുന്നു.

ബോയ് ചായ കൊണ്ടുവരുന്നതും പ്രതീക്ഷിച്ചുകൊ ണ്ടാണ് കിടക്കുന്നതു്. പ്രഭാതത്തിന്റെ തണുപ്പിൽ ആ ചായപ്പിന്താണകപാണം എററവും മധുരമായിത്തോന്നു ന്നു.

ചായ കുടിച്ചു പുറത്തെ വ്രാന്തയിൽച്ചെന്നു നോക്കി യപ്പോൾ കണ്ടതു നദിയിൽ മത്സ്യംപിടിക്കുന്ന ഡിംകക ളെയാണ്. അവർ സൂദ്‌വിരിപ്പിൽ ഒരിടത്തു വിടവു ണ്ടാക്കി മത്സ്യങ്ങളെ വേട്ടയാടുകയാണ്. പിടിച്ച മത്സ്യ ങ്ങൾ കരയിൽ ഒരിടത്തു കൂട്ടിയിട്ടിരിക്കുന്നു. അവരുടെ തോണി ഒരു 'മുഴ'മത്സ്യത്തെപ്പോലെ വാലിളക്കിക്കൊണ്ടു വെള്ളത്തിൽ ചലിച്ചുകൊണ്ടിരുന്നു.

പന്ത്രണ്ടരമണിക്കു 'കിലോ 50' എന്ന ഗ്രാമത്തി ലെത്തി. കപ്പലിലേയ്ക്കു വിറകു ശേഖരിക്കുന്ന ഒരു സ്ഥല മാണിതു്. അനന്താക്കു് ക്രൂഡ്ഓയൽകൊണ്ടാണോടുന്ന തു്. വിറകിന്റെ ആവശ്യമില്ല. എങ്കിലും കപ്പൽ ഇവി ടെ പത്തു മിനിററ്നേരം തങ്ങിനിന്നു. ഞാനും മിച്ചലും ക്യാമറയുമെടുത്തു കരയിലെ ഗ്രാമത്തിലേയ്ക്കു് ഓടിച്ചെ ന്നു. ഒരു കൂട്ടം കാട്ടുഡിംകകളെ കണ്ടുകിട്ടി. അവരുടെ പടമെടുത്തു.

ഗ്രാമത്തിലെ സ്ത്രീകൾ നീണ്ട കറുത്ത അങ്കി ധരി ക്കുന്നു. ഇവിടെ മുപ്പതോളം കുടിലുകളുമുണ്ടു്. എല്ലാം ചെറിയ ചെററക്കുടിലുകൾ.

'നോ' തടാകത്തിൽനിന്നു് ഇവിടേയ്ക്കുള്ള ദൂരം 50 കിലോമീററാണു്. അതുകൊണ്ടാണു് ഈ താവളത്തി ന്നു 'കിലോ 50' എന്നു പേരു വന്നതു്.

വൈകുന്നേരം അപ്പർക്ലാസ്സ് വിനോദമുറിയിൽ ചെ ന്നിരുന്നു് അറബിസുഹൃത്തുക്കളുടെകൂടെ ശീട്ടുകളിച്ചു സമ യം കഴിച്ചു.

നദീതീരങ്ങളിൽ നോക്കി രസിക്കാൻ ഒന്നുംതന്നെ യില്ല. ശുദ്ധമായ സുദ്ദ്. വെള്ളത്തിൽ ഒരു വലിയൻ മത്സ്യം ചത്തു പൊങ്ങിക്കിടക്കുന്നതു കണ്ടു. ഇവിടെയെ ങ്ങും മുതലകളില്ല എന്നതിന്റെ തെളിവാണു് ഈ ശവം.

5 മണിക്കു് അപ്പർ ഡെക്കിൽ ചെന്നിരുന്നു. മിച്ച ലും, അലിനൂറും, ഡോക്ടർ ബഷീറും ഉണ്ടായിരുന്നു. അ ഞ്ചരമണിക്കു 'നോ'സരസ്സ് കാഴ്ചപ്പാടിൽ വന്നു. അ തൊരു മനോഹരദൃശ്യമായിരുന്നു.

'ബഹർ-എൽ-ജബ്ബെൽ' (ജബ്ബെലാനദി) 'ബഹർ-എൽ-ഘസാൽ' (ഘസാലനദി) എന്നീ രണ്ടു നദികൾ വന്നുചേരുന്ന വിശാലമായൊരു തടാകമാണ് 'നോ'. ഈ സംയുക്തനദികളാണ് 'വെള്ളനൈൽ' എന്ന പേരിൽ, നോസരസ്സിലൂടെ നേരെ കിഴക്കോട്ടു യാത്ര തുടരുന്നത്. (ഞങ്ങൾ ഇതേവരെ യാത്രചെയ്തതു ജബ്ബെലാനദിയിലൂടെയാണ്.) നോ സരസ്സിന്റെ മുകൾഭാഗത്തു വിസ്തൃതമായിക്കിടക്കുന്ന ചതുപ്പുനിലങ്ങളാണ് ഡിംകാവർഗ്ഗങ്ങളുടെ തറവാട്. പരിഷ്കൃതമനുഷ്യന്നു് അപ്രാപ്യമായ സ്ഥലങ്ങളിൽ പാർക്കുന്നതുകൊണ്ടു ഡിംകകൾക്ക തങ്ങളുടെ ആചാരങ്ങളും വിശ്വാസങ്ങളും ആയിരം വർഷങ്ങൾക്കപ്പുറത്തുണ്ടായിരുന്നതുപോലെ ഇന്നും നിലനിർത്തിപ്പോരാൻ കഴിഞ്ഞിട്ടുണ്ട്. മരങ്ങളില്ലാതെ പരന്നുകിടക്കുന്ന പുൽമൈതാനങ്ങളിൽ കാലികളെ വളർത്തിക്കൊണ്ടു് ഇവർ തനിനാഗരായി പ്രാകൃതജീവിതം നയിക്കുന്നു. ഇവർ കൃഷി ചെയ്യാറില്ല.

സുദ്ദ്സാമ്രാജ്യത്തിന്റെ തലസ്ഥാനമാണ് നോസരസ്സിന്റെ പരിസരങ്ങൾ. തടാകത്തിലും ഒന്നുരണ്ടു വലിയ പുൽത്തുരുത്തുകളുണ്ട്. തടാകത്തിന്റെ അരുഭാഗങ്ങൾ മുഴുവനും സുദ്ദ്കൊണ്ടു മൂടിക്കിടക്കുന്നതിനാൽ, തടാകത്തിന്നു് ഉറച്ച കരയില്ല. കയറിക്കിടക്കാനും ഭക്ഷണം തിരയാനും അടുത്തു് ഉറച്ച നിലമില്ലാത്തതുകൊണ്ടു്, ഹിപ്പോകളും മുതലകളും നോതടാകത്തെ തീരെ വർജ്ജിച്ചിരിക്കയാണ്. ആഫ്രിക്കയിൽ മുതലകളില്ലാത്ത ഒരു തടാകം 'നോ'മാത്രമാണ്.

6 മണിക്കു സൂര്യൻ നോതടാകത്തിൽ ഒരു ചോരക്കു മിളുപോലെ മറഞ്ഞു. ഞങ്ങൾ തടാകത്തിലൂടെ കിഴക്കോട്ടു യാത്രതുടൎന്നു.

ജനവരി 19.

രാവിലെ ഉണൎന്നെഴുന്നേറ്റു പുറത്തേയ്ക്കു നോക്കിയപ്പോൾ നൈൽക്കരയുടെ പ്രകൃതം പാടെ പകൎന്ന മട്ടിലാണു് കണ്ടതു്. സുദ്ദ്പരപ്പുകൾക്കു പകരം ശരിയായ മൈതാനങ്ങൾ. വളൎന്നുനില്ക്കുന്ന വൃക്ഷങ്ങൾ. ഭംഗിയുള്ള വലിയ കുടിലുകൾ. ഇവയെല്ലാം ഇടകലൎന്ന ഒരു പുതിയ രംഗം. നദിയിൽ ഹിപ്പോകളും മുതലകളും ധാരാളമുണ്ടു്. 8-30-ന്നു്, നസീർ എന്നൊരു കപ്പൽ ഞങ്ങൾക്കെതിരെ കടന്നുപോയി.

അബിസ്സീനിയയിലെ വനമേടുകളിൽനിന്നു വരുന്ന 'സോബാത്തു്' നദി നൈലിനോടു സമ്മേളിക്കുന്നതു കണ്ടു. ജൂബയിൽനിന്നു് ഇവിടേയ്ക്കുള്ള ദൂരം 561 മൈലാണു്.

കരയിൽ പലതരത്തിലുള്ള പക്ഷികൾ പറന്നു കളിക്കുന്നു. 6 മൈൽ പിന്നേയും സഞ്ചരിച്ച് 9 മണിക്കു ഞങ്ങൾ 'മലാക്കാലി'ൽ എത്തിച്ചേൎന്നു. ഊൎദ്ധ്വ-നൈൽ സംസ്ഥാനത്തിന്റെ തലസ്ഥാനമാണു് 'മലാക്കാൽ'. നദിയുടെ വലത്തേക്കരയിലാണു് പട്ടണം വളൎന്നുവന്നിരിക്കുന്നതു്. ഞങ്ങൾ കരയ്ക്കിറങ്ങി, കാഴ്ചകൾ കാണാൻ നടന്നു.

ഷെല്ലുക്കവർഗ്ഗങ്ങളെ ഇവിടെവെച്ചാണ് ആദ്യമായി ക്കാണുന്നതു്. ദേഹപ്രകൃതികൊണ്ടു് ഇവർ ഡിംകകളെപ്പോലെയുണ്ടെങ്കിലും, ഷെല്ലുക്കകളുടെ നെററിയിൽ പൊള്ളിച്ചുണ്ടാക്കിയ ഗോത്രകലകൾ കാണാം. ഇവരും ഡിംകകളെപ്പോലെ നഗ്നരായി നടക്കുന്നവരാണ്. കാലിവളർത്തലിനുപകരം കൃഷിയാണ് ഇവരുടെ തൊഴിൽ.

ഞാനും മിച്ചലും മലാക്കാലിലെ മാക്കററു സന്ദർശിച്ചു. കാട്ടുവർഗ്ഗക്കാരായ ധാരാളം ഷെല്ലുക്കകൾ വനവിഭവങ്ങൾ വിനിമയം ചെയ്യാൻ ചന്തയിൽ വന്നിട്ടുണ്ടായിരുന്നു. ചിലർ ദേഹം മുഴുവനും ഭസ്മം പൂശിയിരുന്നു. മററു ചിലർ ശരീരലേപനത്തിനുപയോഗിച്ചതു ചേടിമണ്ണാണ്—നിറപ്പകിട്ടു വേണമെന്നു് എല്ലാവർക്കും നിർബ്ബന്ധമുണ്ടായിരുന്നു.

ആട്ടിൻരോമംകൊണ്ടു ശിരസ്സു മറച്ചവരും, രോമം കളയാത്ത കാട്ടിത്തോൽ മൂന്നു കോണുകളായി മടക്കി നെപ്പോളിയൻ തൊപ്പിപോലെ തലയിൽ ധരിച്ചവരും, കൈത്തണ്ടിൽ കൊമ്പുവളകളണിഞ്ഞവരും കഴുത്തിൽ മൃഗദന്തമാലകൾ തൂക്കിയിട്ടവരും കൂട്ടത്തിലുണ്ടായിരുന്നു.

പുരുഷന്മാരിലാണ് അധികം അലങ്കാരഭ്രമം കാണുന്നതു്. അററത്തു് ആട്ടിൻരോമത്തിൻെറ ചാമരം കെട്ടിത്തൂക്കിയ നീണ്ട ദണ്ഡുകളും, കുന്തങ്ങളും ശൂലങ്ങളും മററുമാണ് ഇവർ കയ്യിൽ കൊണ്ടുനടക്കുന്നതു്.

പട്ടണത്തിൽ വന്നതുകൊണ്ടായിരിക്കാം, ചിലർ അരമറയ്ക്കാനെന്ന വ്യാജേന ഒരു മുണ്ടു ചുമലിലൂടെ ഇട്ടി



'അനുാക്' കപ്പൽ 'മലാക്കാൽ' ജട്ടിയിൽ. (127-ാം പേജ്)



'കൊഡോക്കി'ലെ ഷെല്ലൂക്കകൾ. (131-ാംപേജ്)



'സിംസിമ'യിലെ ഷെല്ലൂക്കകൾ. (134-ാംപേജ്)

രിക്കുന്നതു്. പക്ഷേ, ഇവരിൽ പകുതിയിലധികംപേരും പിറന്ന കോലത്തിൽത്തന്നെയാണു് പുറപ്പെട്ടുവന്നിരിക്കുന്നതു്.

ക്രിസ്തീയമിഷ്യനറിമാരുടെ ഒരു പ്രധാനകേന്ദ്രമാണിതു്. നാട്ടുകാരിൽ ചിലരുടെ കഴുത്തിൽ കുരിശു തൂങ്ങുന്ന ഉറുക്കു കെട്ടിയിരിക്കുന്നതു കണ്ടു.

കപ്പലിലെ സ്നേഹിതൻ ഹസ്സൻ എന്നെ മലാക്കാൽ ആസ്പത്രി സന്ദർശിക്കാൻ കൂട്ടിക്കൊണ്ടുപോയി. ഇതു ഗവർമ്മേണ്ടുവക ആസ്പത്രിയാണു്. ആസ്പത്രിയിലെ എക്കൌണ്ടൻറു്, മുസ്തഫാസെയ്ദ്ദു് എന്നിവർ ആ ആതുരശാലയിലെ എല്ലാ സ്ഥലങ്ങളും കാണിച്ചുതന്നു. രണ്ടാംവാർഡിലാണു് ഗവർമ്മേണ്ടുദ്യോഗസ്ഥന്മാർക്കുള്ള രുഗ്ണശയ്യകൾ. തങ്ങളുടെ ശമ്പളത്തിൻെറ ഒരു ശതമാനമാണു് പ്രതിദിനം ഇവരിൽനിന്നു വസൂലാക്കുന്ന ചാർജ്ജു്. സാധാരണക്കാർ പ്രതിദിനം 20 പിയാസ്റ്റർ കൊടുക്കണം—മൂന്നാം വാർഡു് സാധുക്കൾക്കു സൌജന്യമായിട്ടുള്ളതാണു്.

സാമാന്യം പരിഷ്ക്കരിച്ചമട്ടിലുള്ള ഒരു ചെറിയ നൈൽത്തുറമുഖപട്ടണമാണു് മലാക്കാൽ. പുഴക്കരയെ സ്പർശിച്ചു നീണ്ടുപോകുന്ന പാതയിരുവശത്തും അഴകുള്ള നടക്കാവുവൃക്ഷങ്ങൾ നട്ടുവളർത്തിയിരിക്കുന്നു. കൂട്ടത്തിൽ പേരാൽവൃക്ഷങ്ങളും കണ്ടു.

മലാക്കാലിലെ പുതിയ മുസ്ലിംപള്ളി കലാസുഭഗമായൊരു ശിലാമന്ദിരമാണു്. ഈജിപ്ഷ്യൻഗവർമ്മേണ്ടിൻെറ വക സംഭാവനയായ ഈ പള്ളി 1948_ലാണു് പണി തീർത്തതു്.

കപ്പടിച്ചേസ്സു മടങ്ങുന്ന വഴിക്കു, രണ്ടു ഷെല്ലക്കകൾ ഒരു മരച്ചുവട്ടിൽ ഇരിക്കുന്നതു കണ്ടു. ദേഹം മുഴുവനും ഭസ്മം പൂശി, ഒരു കയ്യിൽ ചുരങ്ങാത്തോടിൻെറ കമണ്ഡലുവും മറേറക്കയ്യിൽ ഒരു ശൂലവും പിടിച്ചു കത്തിയിരിക്കുന്ന അവരെക്കണ്ടാൽ ശൈവസന്യാസിമാരാണെന്നു തോന്നും 11_15നു കപ്പൽ മലാക്കാൽ വിട്ടു.

മലാക്കാൽ കഴിഞ്ഞതിൽപ്പിന്നെ നദിയുടെ വിസ്താരം വർദ്ധിച്ചുവരുന്നതായിക്കണ്ടു. കരയിൽ കാപ്പിരിക്കുടിലുകൾ പെരുകിവരുന്നു. അപ്പുറം ഉയരം കുറഞ്ഞ വൃക്ഷങ്ങൾ ചിതറിക്കിടക്കുന്ന സമതലങ്ങളാണു്.

കരയിൽ വ്യാഘ്രപ്പുല്ലുകൾ വളൎന്നുനില്ക്കുന്നു. 'ഉൗംഫ്' ദ്രുമങ്ങളോ പാപ്പിറിസ്സ്പുൽച്ചെടികളോ തീരെ കാണാനില്ല.

മറുകരയിൽ ഒരു മരച്ചുവട്ടിൽ അഞ്ചാറു ഷെല്ലക്കകളും ഒരു കൂട്ടം മാടുകളും ഒരു ചിത്രത്തിലെന്നപോലെ അനക്കമില്ലാതെ നില്ക്കുന്നു.

2_45നു 'ലൂർ'ഗ്രാമത്തിലെത്തിച്ചേൎന്നു. ഇതു് ഒരു മിഷ്യനറിത്താവളമാണു്. ഇവിടെ നാട്ടുകാരിൽ നഗ്നത കണ്ടില്ല. മിഷ്യനറിമാരുടെ സാഹചര്യംകൊണ്ടായിരിക്കാം മൂന്നുനാലു് ഇററാലിയൻകന്യാസ്ത്രീകൾ നാഗരികതത്തിൻെറ സന്ദേശം വഹിച്ചെത്തിയ കപ്പലിനെ ഒരു നോക്കു കാണാൻ ജട്ടിയ്ക്കുസമീപം വന്നു നില്ക്കുന്നുണ്ടായിരുന്നു— തെല്ലകലെ ഒരു ക്രിസ്തീയപള്ളിയുടെ മോന്തായം തെളിഞ്ഞു കാണുന്നു.

അഞ്ചരമണിക്കു ഞങ്ങൾ 'കൊഡോക്കി'ലെത്തി.

ഷെല്ലൂക്കാവർഗ്ഗങ്ങളുടെ പ്രധാനകേന്ദ്രമാണു് കൊഡോക്കു്. 'ഫഷോഡാ' എന്നായിരുന്നു കൊഡോക്കിൻെറ പഴയ പേരു്. വിസ്തൃതമായിക്കിടക്കുന്ന നദീതീരത്തിലേയ്ക്കു ഷെല്ലൂക്കാഗ്രാമങ്ങൾ തള്ളിനില്ക്കുന്നു. കൂത്ത മോന്തായമുള്ള കൂററൻപുൽക്കുടിലുകളുടെ സമൂഹങ്ങൾക്കിടയിൽ, പേരിന്നുമാത്രം നഗ്നത മറച്ച ഷെല്ലൂക്കകളും, അറബിക്കാപ്പിരികളും അലഞ്ഞുതിരിയുന്നു.

മിച്ചലും ഞാനും ഷെല്ലൂക്കാരാജാവിൻെറ കൊട്ടാരം കാണാൻ പുറപ്പെട്ടു. ഗ്രാമത്തിൻെറ അററത്താണു് രാജകൊട്ടാരം. മൈലാഞ്ചിച്ചെടികൾ മുററിനില്ക്കുന്ന പുറവേലികളോടുകൂടിയ പറമ്പുകൾ, പൂഴിമണ്ണിലൂടെ പോകുന്ന ഇടവഴികൾ, ഇവയെല്ലാം തരണംചെയ്തു ഞങ്ങൾ കൊട്ടാരത്തിൻെറ ഗോപുരദ്വാരത്തിലെത്തി.

ഉയരമുള്ള പുൽമറകളാൽ ചുററപ്പെട്ട ഒരു നെടുമ്പുര: അതാണു് കൊട്ടാരം. ഗോപുരദ്വാരത്തിനടുക്കെ രാജാവിൻെറ സേനാനായകന്മാർ കാവൽനില്ക്കുന്നു.

സേനാനായകരിലൊരുത്തൻ കവിളിൽ ചുകന്ന കളിമണ്ണും നെററിയിൽ കരിയും പൂശിയിട്ടുണ്ടു്—കളിമണ്ണുകൊണ്ടുതന്നെ മാറത്തും വയററത്തും ചില ചായപ്പണികൾ ചെയ്തുവെച്ചിട്ടുണ്ടു്. കറുത്ത തോലുകൊണ്ടുള്ള മുക്കോൺതൊപ്പിയാണു് തലയിലണിഞ്ഞിരിക്കുന്നതു്. കയ്യിൽ നീണ്ട കുന്തമുണ്ടു്: കുന്തത്തിൻെറ തലയ്ക്കൽ ഒരു വെഞ്ചാമരവും കെട്ടിത്തൂക്കിയിട്ടിരിക്കുന്നു.

കപ്പക്കമരങ്ങളുടേയും വാഴക്കൂട്ടങ്ങളുടേയും മറവിൽ, കുമ്പൻപുൽക്കുടിലുകളുടെ പിറകിൽ സൂര്യനസ്തമിക്കുന്ന കാഴ്ച ഞങ്ങൾ കൌതുകത്തോടെ നോക്കി നിന്നു. കപ്പൽ പുറപ്പെടുവിച്ച ആഹ്വാനശബ്ദം കേട്ടു ഞങ്ങൾ തിരിഞ്ഞോടി.

സന്ധ്യയോടൊപ്പം ഞങ്ങൾ കൊഡോക്കിനോടു യാത്ര പറഞ്ഞു.

രാത്രിയിൽ തണുപ്പു കുറഞ്ഞതായിത്തോന്നി. അലിനൂറിൻെറ കൂടെ കപ്പലിൻെറ മുകൾത്തട്ടിലിരുന്നു മതങ്ങളെപ്പററി സംസാരിച്ചുകൊണ്ടു കുറേനേരം കഴിച്ചു.

തൃതീയാചന്ദ്രൻെറ കല നക്ഷത്രംപോലെ നിർമ്മലാകാശത്തിൽ തെളിഞ്ഞു കണ്ടു.

7-30നു കപ്പൽ ഒരു മിഷ്യനറിത്താവളത്തിൽ രണ്ടു കന്യാസ്ത്രീകളെ ഇറക്കിവിടാൻ തങ്ങിനിന്നു.

ഇവിടെ കണ്ടൊരു കാഴ്ച ഞാനൊരിക്കലും മറക്കുകയില്ല. ആ കന്യാസ്ത്രീകളെ തുണക്കൂട്ടാൻ, കയ്യിൽ ലാന്തർവിളക്കുമായി രണ്ടു ദീർഘകായരായ ഷെല്ലുക്കുകൾ വന്നിരിക്കുന്നു: തനി നഗ്നരായിട്ടു്. അടിമുതൽ മുടിവരെ വെള്ളപ്പും കറുപ്പും കലന്ന പട്ടാപ്പുടവകൊണ്ടു മൂടിയ ആ വെള്ളത്തരുണികളേയും അവരെ നയിക്കുന്ന ദിഗംബരന്മാരേയും ഒന്നിച്ചുകണ്ടപ്പോൾ അതൊരു ചേക്കിനാവാണെന്നേ വിശ്വസിക്കാൻ കഴിഞ്ഞുള്ളൂ.

ജനവരി 20.

പ്രകാശമാനമായ പ്രഭാതത്തിൽ അനപാക്കു് 'കാക്കാ' ഗ്രാമത്തിലെത്തി. ഇവിടെ കാപ്പിരികളെ കണ്ടില്ല.

അധികം വ്യാഘ്രപ്പുല്ലുകൾ തിങ്ങി വളർന്ന തീരപ്രദേശങ്ങൾക്കപ്പുറം കാപ്പിരിക്കുടിലുകൾ തലപൊക്കി നില്ക്കുന്നു. കുറച്ചു കഴിഞ്ഞപ്പോൾ പുൽമൈതാനങ്ങൾ പുഴക്കരയെ പുണർന്നുനില്ക്കുന്നതു കാണാറായി. മുകളിൽ പച്ചവൃത്തങ്ങൾ വിരചിച്ചുനില്ക്കുന്ന കൊച്ചുവൃക്ഷങ്ങൾ ഹരിതമ്മുളമായ സമതലപ്രദേശങ്ങളെ അലങ്കരിക്കുന്നു.

ക്രമേണ നദീതീരത്തിനു നിറപ്പകിട്ടു വർദ്ധിക്കുന്നു. കടുംചുകപ്പു്, വെളുപ്പു്, മഞ്ഞ എന്നീ നിറങ്ങളിലുള്ള നീർച്ചെടികൾ നിറഞ്ഞ ഒരു നൂതനരംഗം ഉഴഞ്ഞുവരുന്നു. അവിടെ 'ചപ്പങ്ങ'വർഗ്ഗത്തിൽപ്പെട്ട ഒരു ചെടിയുടെ തടിയും ചില്ലകളും ഇലകളുമെല്ലാം കടുംചുകപ്പുനിറത്തിൽ ചിതറിനില്ക്കുന്നു. നേർത്ത നരച്ച കവരങ്ങൾ മൂർദ്ധാവിൽ നൂലാമാലയായിക്കിടക്കുന്ന ഒരു കുറിയ മുൾച്ചെടി ചോരനാക്കുകൾപോലെ തളിരുകൾ നീട്ടിക്കാണിക്കുന്നു.

നൈലിന്റെ ലോലമായ നീലിമയുടെ ഇരുപാടും വെള്ളപ്പക്ഷികളെക്കൊണ്ടു പുള്ളി കുത്തിയ പച്ചപ്പുൽമൈതാനങ്ങളാണു്. ഒരു കുന്നോ മേടോ എങ്ങും കാണാനില്ല.

പന്ത്രണ്ടര മണിക്കു 'ഗബ്ബൽ അഹമ്മദ് ആഘാ' എന്ന മലയുടെ കോലം കിഴക്കുഭാഗത്തു നദിയുടെ വലത്തെ കരയിൽ കണ്ടുതുടങ്ങി. ഇതു് ഒററപ്പെട്ടുനില്ക്കുന്നതും, കെട്ടടങ്ങിയതുമായ ഒരഗ്നിപർവ്വതമാണു്. ഗൊണ്ഡക്കോറോവിൽനിന്നു ലാഡുപർവ്വതം കണ്ടതിൽപ്പിന്നെ, ഈ നൈൽയാത്രയിൽ ആദ്യമായിക്കാണുന്ന മലയാണു് അഹമ്മദ് ആഘാ. ഉപരിതലത്തിൽ പുല്ലോ ചെടിയോ വളരാത്ത ജരാനര ബാധിച്ച ഒരു കിഴവൻമല. ഒരുമണിക്കു

കപ്പൽ 'അഹമ്മദ് ആഘാ' എന്ന ഗ്രാമത്തിലെത്തിച്ചേ ൎന്നു. പുൽമറകൊണ്ടു ചുററപ്പെട്ടതും അഞ്ചാറു കുടിലുക ളുൾക്കൊള്ളുന്നതുമായ ഒരു ചെറുഗ്രാമം. സ്ത്രീകൾ പൎദ്ദ ധരിച്ചിരിക്കുന്നു. അറബിഗ്രാമങ്ങൾ മണ്ണത്തുതുടങ്ങിയെ ന്നു തോന്നുന്നു. കഴുത്തിൽ ഒരു പറ കല്ലുമാലകൾ കെട്ടി ത്തൂക്കി, കറുപ്പുവസ്ത്രം ചുമലിലൂടെ ധരിച്ച ഒരു ഷെല്ലൂക്കപ്പെണ്ൺകിടാവു കരയിൽ ചിന്താമഗ്നയായി നില്ക്കുന്നു. കൈത്തണ്ടിൽ കനത്ത പിത്തളവളകളണിഞ്ഞ ഷെല്ലൂക്കായുവാക്കൾ കുന്തധാരികളായി അലഞ്ഞുനടക്കുന്നു.

സായാഹ്നമായപ്പോൾ പതിവുപോലെ അപ്പർഡെക്കിൽ ചെന്നിരുന്നു.

സസ്യങ്ങൾ സമൃദ്ധിയായി വളൎന്നു് കരിംപച്ച പുതച്ചുനില്ക്കുന്ന കര. ജനശൂന്യമായ പ്രദേശങ്ങൾ. നദിക്കു വിസ്താരം വൎദ്ധിച്ചുവരുന്നു. വെള്ളത്തിൽ ഹിപ്പോകൾ മുങ്ങിയും പൊങ്ങിയും മുക്രയിട്ടും മദിക്കുന്നു. പച്ചക്കാടുകൾക്കിടയിൽ ഞാറപ്പക്ഷികൾ നൃത്തംവെയ്ക്കുന്നു.

ആ സസ്യസാന്ദ്രതയിലേയ്ക്കു നനുത്ത ഇരുട്ടു് നുഴഞ്ഞു കേറുന്നു. അകലെ, അവ്യക്തമായ വൃക്ഷവിതാനങ്ങളുടെ വക്ഷസ്സിലേയ്ക്കു ചതുൎത്ഥീചന്ദ്രൻ വഴുതിവീഴുന്നു.

അത്താഴവും കഴിഞ്ഞു നേരത്തെ ഉറങ്ങാൻ കിടന്നു.

ജനവരി 21.

രാവിലെ ഉണൎന്നുനോക്കിയപ്പോൾ കണി കണ്ടതു കിഴക്കുഭാഗത്തെ ഗബ്ബലിൻകുന്നുകളെയാണു്. നദിയിൽ ചെറുതും വലുതുമായ പച്ചത്തുരുത്തുകൾ ചിതറിക്കിടക്കുന്നു. ഒമ്പതര മണിക്കു ഗബ്ബലിൻജെട്ടിയിൽ കപ്പലടുത്തു.

ജുബയിൽനിന്നു നൈലിലൂടെ 840 മൈൽ യാത്ര ചെയ്തുകഴിഞ്ഞു. കാപ്പിരിഗോത്രവർഗ്ഗക്കാരുടെ നാടിന്റെ അറുതിയായി. ഇനിയങ്ങോട്ടു് അറബികളുടെ ഗ്രാമങ്ങളാണു്.

ഞങ്ങൾ കരയ്ക്കിറങ്ങി. കാപ്പിരിവർഗ്ഗങ്ങളെ തീരെ കാണുന്നില്ല.

'ഡോം' എന്നു വിളിക്കുന്ന ആഫ്രിക്കൻപനകളും ഈന്തപ്പനകളും ഇവിടെ ധാരാളമായിക്കണ്ടു. ഒട്ടകങ്ങളെയും ആദ്യമായിക്കണ്ടതു് ഇവിടെവെച്ചാണു്. ജനങ്ങൾ കഴുതപ്പുറത്തു സഞ്ചരിക്കുന്നു. തെരുവുകളിൽ പെണ്ണുങ്ങളെയൊന്നും പുറത്തു കണ്ടില്ല. ജയിൽപോലുള്ള മൺവീടുകളിൽ സ്ത്രീജനങ്ങൾ അടയ്ക്കപ്പെട്ടിരിക്കയാണെന്നു തോന്നുന്നു.

വീടുകൾക്കു പദ്ധ്യയുണ്ടു്—നരച്ച മണ്ണിഷ്ടികകൊണ്ടു, ചതുരാകൃതിയിൽ പെട്ടിപോലെ നിർമ്മിക്കപ്പെട്ടിരിക്കുന്ന വസതികളുടെ ചുറ്റുപാടും തടിച്ച പുൽമറകൾ പൊങ്ങിനില്ക്കുന്നു. ഒരു ചെറിയ വാതിലല്ലാതെ, ജാലകങ്ങളോ വായുസഞ്ചാരത്തിനുള്ള ദ്വാരങ്ങളോ ആ പാർപ്പിടങ്ങൾക്കില്ല. ചാണകവരടികൊണ്ടുണ്ടാക്കിയ ചുമരുകളോടുകൂടിയ രണ്ടുമൂന്നു കുടിലുകളും ഞങ്ങൾ കാണുകയുണ്ടായി.

നരച്ചു് അററം കൂർത്ത 'ഗബ്ബലിൻ' പാറക്കുന്നുകൾ ഈ ചെറുപട്ടണത്തിന്റെ കിഴക്കേഭാഗത്തു തലയുയർത്തിനില്ക്കുന്നു. മരുഭൂമിയെ കിനാവു കാണുന്ന മഞ്ഞനിലങ്ങളുടെ കളങ്ങൾ അവിടവിടെ പതിഞ്ഞുകിടക്കുന്നു. തക്കാളിപ്പഴങ്ങളും ചുകന്ന ചീരയും മററും തെരുവിൽ വില്ക്കാൻ

വെച്ചിരിക്കുന്നതു കണ്ടു. പത്തുമണിക്കു ഞങ്ങൾ സ്ഥലം വിട്ടു.

ഗമ്പേലിൻമുതല്ക്കു നൈൽനദി കായൽപോലെ പരന്നുകിടക്കുന്നു. തുരുത്തുകളും ധാരാളമുണ്ടു്. ഊതിവീർപ്പിച്ച തോൽപ്പന്തുകൾപോലെ ഹിപ്പോകൾ വെള്ളത്തിൽ പൊങ്ങിക്കിടക്കുന്നു. പല ജാതി നീർപ്പക്ഷികൾ നൈൽക്കരയിലെ മരക്കൊമ്പുകളിൽ തോരണം തൂക്കുന്നു.

ദൂരദർശിനിയിലൂടെ അകലെ നോക്കുമ്പോൾ അറബിക്കുടിലുകളുടെ സമൂഹങ്ങൾ ഇടയ്ക്കിടെ പ്രത്യക്ഷപ്പെടുന്നു. മരുഭൂമികളും അവിടേയ്ക്കു നാക്കു നീട്ടിക്കൊട്ടുന്നുണ്ടായിരുന്നു.

വൈകുന്നേരം നാലര മണിക്കു നദിയിൽ അകലെ 'കോസ്തി'പാലം ദൃശ്യമായി. പിന്നെ അരമണിക്കൂറിന്നകം ഞങ്ങൾ കോസ്തിപട്ടണത്തെ സമീപിക്കയും, നൈൽപ്പാലത്തിന്നു നാലു മൈൽ താഴെ ഒരു കൊച്ചുകായലിൻെറ നടുക്കു നങ്കൂരമിടുകയും ചെയ്തു. ഇനി നാളെ രാവിലെമാത്രമേ കപ്പൽ കോസ്തിബന്ദറിൽ അടുക്കുകയുള്ളൂ. അതുവരെ ഞങ്ങൾ കപ്പലിൽത്തന്നെ കഴിച്ചുകൂട്ടണം.

നൈലിലൂടെയുള്ള കപ്പൽയാത്ര തല്ക്കാലത്തേയ്ക്കു കോസ്തിയിൽ അവസാനിക്കാൻ പോവുകയാണു്. ഖാർത്തുമിലേയ്ക്കു് ഇവിടെനിന്നു് ഇനിയും 200 മൈൽ ദൂരമുണ്ടു്. ഖാർത്തുമിലേയ്ക്കു നൈൽക്കപ്പലിലൂടെ യാത്ര തുടരാൻ കഴിയുമെങ്കിലും, കോസ്തിയിൽനിന്നു തീവണ്ടിപ്പാത തുടങ്ങുന്നതുകൊണ്ടു് ഇവിടെയിറങ്ങി വണ്ടി കയറുന്നതാണു് നല്ലതു്. പന്ത്രണ്ടു മണിക്കൂർകൊണ്ടു ഖാർത്തുമിലെത്തിച്ചേരാം. മരുഭൂമിയിലെ കാഴ്ചകൾ കാണുകയും ചെയ്യാം.

മുമ്പിൽ പരന്നുകിടക്കുന്ന കാഴ്ച പരമമോഹനമായി ത്തോന്നുന്നു. വിശാലമായ നദിയും, ഒമ്പതു കമാനങ്ങളോടുകൂടിയ നൈൽപ്പാലവും, കോസ്തിപട്ടണത്തിലെ പള്ളിഗോപുരവും വെള്ളച്ചായം പൂശിയ എണ്ണടാങ്കുകളും കൂടിച്ചേർന്ന് ഒരന്തരീക്ഷത്തിന്നെതിരെ സൂര്യബിംബവും, ഞങ്ങളുടെ അനാപാക്കു് കപ്പലും തങ്ങിനില്ക്കുകയാണു്.

തികച്ചും ഏഴു ദിവസത്തെ കപ്പൽയാത്ര ഇന്നിവിടെ വെച്ചവസാനിച്ചു. പലതുകൊണ്ടും അവിസ്മരണീയമായ ഒരെത്തുതനദീസഞ്ചാരമായിരുന്നു അതു്. ആദിമലോകത്തിന്റെ അണിയറകളിലേയ്ക്കെത്തിനോക്കിക്കൊണ്ടാണു് ഞങ്ങൾ ദക്ഷിണസുഡാനിലൂടെ കടന്നുപോന്നതു്. കപ്പലിലെ ഭക്ഷണവും മററു് ഏർപ്പാടുകളും തൃപ്തികരമായിരുന്നു. ഏഴു ദിവസംകൊണ്ടു 884 മൈൽ സഞ്ചരിച്ചു. കപ്പൽക്കൂലി (രണ്ടാംക്ലാസ്സു്) 9 പവനും, ഭക്ഷണച്ചെലവു 4 പവൻ 70 പിയാസ്റ്ററുംകൂടി ആകെ 13 പവൻ 70 പിയാസ്റ്റർ (187ക) ചെലവായി.



# കോസ്തിയിൽനിന്നു ഖാർത്തുമിലേയ്ക്കു്

ജനുവരി 23-ാംനു- ഞായറാഴ്ച.

രാവിലെ 7-30നു് അനാക്കു് കോസ്തിബന്ദറിൽ അടുത്തു. ഞങ്ങൾ 8 മണിക്കു കരയ്ക്കിറങ്ങി.

ഖാർത്തുമിലേയ്ക്കുള്ള വണ്ടി, ഉച്ചയ്ക്കു് ഒരുമണിയ്ക്കു പുറപ്പെടുകയുള്ളു. ഞങ്ങൾ സാമാനങ്ങളെല്ലാം കപ്പലിൽ നിന്നു വണ്ടിയിലേയ്ക്കു മാററി പട്ടണം കാണാൻ പുറപ്പെട്ടു.



ജൂബാസുഹൃത്തുക്കളായ കസ്റ്റം ആഫീസർ മുഹമ്മദ് അബ്ദുൾ അസീസ്, ഫിനാൻസ് വകുപ്പിലെ അബ്ദുറഹിമാൻ ഇവരോടൊപ്പം ഞാൻ ടൌണിലേയ്ക്കു നടന്നു. ഞങ്ങൾ ഒരു അറബിക്കടയിൽ കേറി കാപ്പി കുടിച്ചു. ആ തെരുവിൽ ഒരിന്ത്യൻസ്റ്റോർ ഉണ്ടെന്നു കേട്ടു ഞങ്ങൾ മൂന്നുപേരും അങ്ങോട്ടു ചെന്നു.

ഗുജറാത്തിമട്ടിൽ വസ്ത്രധാരണം ചെയ്തു കറുത്ത തൊപ്പിധരിച്ച ഒരു കിഴവൻ ഞങ്ങളെ സ്നേഹപൂർവ്വം സ്വീകരിച്ചു. ഞാൻ 'നമസ്തേ' എന്നു പറഞ്ഞുകൊണ്ടു ഹിന്ദിയിൽ സംഭാഷണം തുടങ്ങിയപ്പോൾ ആ ഗുജറാത്തി അത്ഭുതാദരസ്നേഹഭാവത്തോടെ എന്നെയൊന്നു-നോക്കി, പിന്നെ എൻെറ കൈപിടിച്ചു എന്നെ ഒരു കസേരയിൽ കൊണ്ടിരുത്തി. എൻെറ അറബിസുഹൃത്തുക്കൾക്കും അദ്ദേഹം കസേരകൾ നല്കി.

ഒരിന്ത്യൻസഹോദരൻ, സഞ്ചാരങ്ങൾക്കിടയിൽ സുഡാന്റെ ആ മൂലയിൽ ചെന്നെത്തുക. അദ്ദേഹത്തിന്നു വിശ്വസിക്കാൻ കഴിഞ്ഞില്ലെന്ന തോന്നുന്നു.

വല്ലഭ്ജി റായ്ച്ചന്ദ്, എന്നേയും എന്റെ കൂട്ടുകാരേയും, ഉച്ചഭക്ഷണം കഴിക്കാൻ വീട്ടിലേയ്ക്കു നിർബ്ബന്ധിച്ചു ക്ഷണിച്ചു. ഖുല്ന വിട്ടതിൽപ്പിന്നെ ഞാൻ ഇന്ത്യൻഭക്ഷണം കണ്ടിട്ടില്ല. അതുകൊണ്ടു വല്ലഭ്ജിഭായിയുടെ ക്ഷണം സ്വീകരിക്കാൻതന്നെ ഞാൻ തീരുമാനിച്ചു. ഇന്ത്യൻ ഭക്ഷണത്തിന്റെ രുചിയറിയാനുള്ള ഒരവസരം എന്റെ അറബിസുഹൃത്തുക്കളും പാഴാക്കിയില്ല. ഞങ്ങൾ അദ്ദേഹത്തിന്റെ കൂടെ വീട്ടിലേയ്ക്കു പോയി.

അറബിമാതൃകയിലുള്ള ഒരു ഗൃഹം. പക്ഷേ, ഒരു തനി സനാതനഹിന്ദുഗൃഹമാണെന്നേ അന്തർഭാഗത്തെ സജ്ജീകരണങ്ങൾ കണ്ടാൽ തോന്നൂ. ഇന്ത്യൻദേശീയനേതാക്കന്മാരുടേയും ഹിന്ദുദേവീദേവന്മാരുടേയും വലിയ വർണ്ണപടങ്ങൾ അകത്തെ ഭിത്തികളിൽ നിരത്തി തൂക്കിയിട്ടിരിക്കുന്നു.

വല്ലഭ്ജിഭായി കുടുംബത്തോടുകൂടിയാണു് കോസ്റ്റിയിൽ താമസിക്കുന്നതു്. ഭാര്യയും നാലു കുട്ടികളുമുണ്ടു്. കോസ്റ്റിയിൽ വന്നുകൂടിയിട്ടു് 14 വർഷമായി.

കോസ്റ്റിയിൽ വേറേയും മൂന്നു് ഇന്ത്യൻവ്യാപാരികളുണ്ടെന്നു വല്ലഭ്ജിഭായി പറഞ്ഞു. എല്ലാം തുണിക്കച്ചവടക്കാരാണു്.

ഞങ്ങൾ അവിടെനിന്നു് ലഡ്ഡുവും, പേഡയും, ഘാട്ടിയയും, സേവും, മററു പലഹാരങ്ങളും കഴിച്ചു; ചായയും

കുടിച്ചു. ഭക്ഷണം കഴിഞ്ഞപ്പോൾ വല്ലഭ്ജിഭായി ഞ ങ്ങൾക്ക്(കത്ത്യാവാർ ഗുജറാത്തി സമ്പ്രദായത്തിൽ)കറച്ചു വറുത്ത ജീരകവും, കൊട്ടടയ്ക്കാപ്പൊടിയും ചവയ്ക്കാൻ തന്നു.

വല്ലഭ്ജിഭായിയോടും കുടുംബാംഗത്തോടും യാത്ര പറ ഞ്ഞു ഞങ്ങൾ സ്റ്റേഷനിലേയ്ക്കു നടന്നു. വഴിക്ക് സ്വി റ്റ്സർലാൻറ് സുഹൃത്ത് മിച്ചൽ വിഷണ്ണനായി നില്ക്കു ന്നതു കണ്ടു. അന്വേഷിച്ചപ്പോൾ മൂപ്പക്ക് ഒരമളി പററി യതായി അറിഞ്ഞു. മിച്ചൽ സുന്ദരിയായ ഒരറബിപ്പെൺ കിടാവിനെ ഒററയ്ക്കു കണ്ടപ്പോൾ, അവളുടെ ഫോട്ടോ എടുക്കാൻ കൊതിച്ച് അവൾക്ക് ഒരു പിയാസ്റ്റർ കൊടു ത്ത് അവളോടു മാറിലെ മറ നീക്കി അർദ്ധനഗ്നയായി നില്ക്കാൻ ഉപദേശിച്ചുവെന്നും, അവളങ്ങനെ തയ്യാറായി നിന്നുകൊടുക്കുന്നതു കണ്ടുകൊണ്ടു ചില അറബികൾ അ വിടെ എത്തിച്ചേർന്നുവെന്നും, അവർ ക്യാമറയുമായി നി ല്ക്കുന്ന ആ വെള്ളക്കാരനെ തല്ലാൻ ഓടിയെന്നും, താൻ പടമെടുക്കാൻ നില്ക്കാതെ പ്രാണനുംകൊണ്ടു രക്ഷപ്പെട്ടു വെന്നും മിച്ചൽ പരാതിപറഞ്ഞു.

തെരുവിൽ അലഞ്ഞുനടക്കുന്ന ഒരൊട്ടകപ്പക്ഷിയുടെ പടം — നഗ്നമായിത്തന്നെ — ഒരു ചില്ലിക്കാശുപോലും പ്ര തിഫലം കൊടുക്കാതെ മിച്ചൽ എടുത്തു. ഞാനും ആ പ ക്ഷിയുടെ ഒരു ഫോട്ടോ എടുത്തു. കോസ്റ്റിനിൽ ഒട്ടകങ്ങ ളും കോവർക്കഴുതകളും ധാരാളമുണ്ട്. ജനങ്ങൾ സഞ്ചരി ക്കുന്നതു കഴുതപ്പുറത്താണ്.

മിച്ചൽ ഒരൊട്ടകപ്പുറത്തു കേറിയിരുന്നു, തൻെറ ക്യാ മറയിൽ അതിൻെറ ഫോട്ടോപിടിക്കാൻ എന്നോടാവശ്യ

പ്പെട്ട. പിന്നീട ഞാനും കരൊട്ടകത്തിന്റെ പുറത്തു കേറിയിരുന്നു. മിച്ചൽ എന്റെ ഫോട്ടൊ· എടുത്തു. ആ കപ്പാടെ നല്ല തമാശ. കാശ്ശു തട്ടാമെന്ന കരുതി, എവി ടെനിന്നോ മൂന്നുനാലു് അറബികൾ കുട്ടകങ്ങളേയും വലി ച്ചിഴച്ചുകൊണ്ടു് ഞങ്ങളുടെ മുമ്പിലെത്തി. ഞങ്ങൾ കാ ടി രക്ഷപ്പെട്ടു.

പൊടിനിറഞ്ഞ വയൽവഴികൾപോലെ കിടക്കുന്ന നിരത്തുകളും, മൺകട്ടച്ചുമരുകളുള്ള ചെററപ്പീടികകളും, മൺകോട്ടകൾപോലുള്ള വീടുകളും നിറഞ്ഞ വൃത്തികെ ട്ടൊരു പട്ടണമാണു് കോസ്ലി. മരുഭൂമിയുടെ വക്കത്തായ തുകൊണ്ടു് അസഹ്യമായ ചൂടും.

പുരുഷന്മാക്ക രാത്രി കിടന്നുറങ്ങാനും, പെണ്ണുങ്ങളെ തടവിലിടാനുമാണു് മൺകോട്ടവീടുകൾ ഉപയോഗിച്ചുവ രുന്നതെന്നു പറയാം. 1 .10 നു് വണ്ടി കോസ്ലി വിട്ടു.

സുഡാൻറെയിൽവേതീവണ്ടികൾ, പുറമെ വെളു ത്ത ചായം തേച്ചു് മനോഹരമാക്കിവെച്ചിട്ടുണ്ടു്. പക്ഷേ അകത്തെ സ്ഥിതി നിരാശാജനകമാണു്. രണ്ടാംക്ലാസ്സു് മഹാമോശമാണു്. വൃത്തികെട്ട മെത്ത വെള്ളം കിട്ടാത്ത കക്കൂസ്. പുറത്തെ പൊടി മുഴവനും ഉള്ളിലേക്കു വലിച്ചെ ടുക്കാൻവേണ്ടിയാണോ ജാലകങ്ങൾ ഉണ്ടാക്കിയിരിക്കുന്ന തു് എന്നു തോന്നിപ്പോകും. രാത്രിയിൽ ഉറങ്ങാൻ സ്ലീപ്പി ങ്ങ്കാർ ഘടിപ്പിച്ചിട്ടുണ്ടു്. ഭക്ഷണത്തിന്ന ബഫെ കാറു മുണ്ടു്.

25 പിയാസ്റ്റർ(3ക. 4ണ.)കൊടുത്തു ഞാൻ ബഫെ കാറിൽനിന്നു് ലഞ്ചു് കഴിച്ചു. ഭക്ഷണംമാത്രം വളരെ ന ന്നായിരുന്നു.

തീവണ്ടിമാർഗ്ഗത്തിലെ കാഴ്ചകൾ നിരാശാജനകമായിരുന്നു. വരണ്ട നിലങ്ങളല്ലാതെ വിശേഷിച്ചൊന്നും കാണാനില്ല.

എന്റെ മുറിയിലെ പുതിയ അറബിസുഹൃത്ത് ഹുസ്സൻ, എനിക്കു തുർമ്മുസ്സ് വാങ്ങിത്തന്നു, അതെങ്ങനെ തിന്നണമെന്നും ഉപദേശിച്ചുതന്നു.

ബദാംപരിപ്പുപോലുള്ളതാണ് തുർമ്മുസ്സ്. ഇതു വെള്ളത്തിൽ പൊതിർത്തിയിട്ടാണ് വില്ക്കുന്നത്. ബദാംപരിപ്പിന്റെ തൊലി തിരുമ്മിക്കളയുന്നതുപോലെ ഇതിന്റെയും തൊലി നീക്കിയിട്ടാണ് തിന്നുക. തുർമ്മുസ്സ് നല്ലൊരു ദാഹംകൊല്ലിയാണ്.

കോസ്തിയിൽനിന്നു കുറച്ചു മൈൽ ദൂരം കടന്നപ്പോൾ ചില കൃഷിഭൂമികൾ കണ്ടു. ഉള്ളിയാണ് മുഖ്യമായ കൃഷി.

ക്രമേണ, കൃഷിക്കളങ്ങൾ നരച്ചുവരണ്ട നിലങ്ങൾക്കു വഴി മാറിക്കൊടുക്കുന്നു. ഒരേ മട്ടിൽ പരന്നുകിടക്കുന്ന തരിശുനിലങ്ങൾ. ഇടയ്ക്കിടെ നരച്ച മുൾച്ചെടികൾ വളന്നു നില്ക്കുന്നു—വിദൂരതയിൽ കറുത്ത പാറക്കുന്നുകൾ പ്രേതങ്ങളെപ്പോലെ കാണപ്പെടുന്നു.

പാറക്കുന്നുകൾക്കരികിലാണ് തീവണ്ടിയാപ്പീസ്സുകൾ നിർമ്മിച്ചിരിക്കുന്നത്. കുന്നിന്റെ പേരുതന്നെയാണ് സ്റ്റേഷനും നല്കപ്പെട്ടിരിക്കുന്നത്. 3-15നു ജബ്ബെൽദൂത് സ്റ്റേഷനിലെത്തി.

സ്റ്റേഷൻപരിസരത്തിൽ, കറുപ്പുവസ്ത്രം ധരിച്ച സുഡാൻപെണ്ണുങ്ങൾ വന്നുനില്ക്കുന്നുണ്ടായിരുന്നു. ഇരുനിറത്തിൽ നല്ല അഴകുള്ള മുഖങ്ങളെ ഇവർ ഗോത്രകലകൾ കൊണ്ടു വികൃതമാക്കിയിരിക്കുന്നു. സ്റ്റേഷന്റെ പിറകിൽ സുഡാൻകാരുടെ പാർപ്പിടങ്ങൾ പൊങ്ങിനില്ക്കുന്നു. മൺകോട്ടകളല്ല, കൂർത്ത മേല്പുരയോടുകൂടിയ വൃത്താകൃതിയിലുള്ള പുൽക്കുടിലുകളാണു്.

ഗവമ്മെണ്ടു റെയിൽവെജോലിക്കാക്കു പാക്കാൻ നിർമ്മിച്ചുകൊടുത്ത, സിമന്റ്വീടുകളും കാണുന്നുണ്ടു്—അവയുടെ മേൽപ്പുരയും കൂർത്തമട്ടിലാണു്. അഞ്ചെട്ടു പുൽക്കുടിലുകൾ അടുത്തടുത്തുണ്ടാകുമ്പോൾ അവയെ ചുററിക്കൊണ്ടു പൊക്കത്തിലുള്ള ഒരു പുൽമറയും കാണാം.

4 മണിക്കു ജബ്ബൽമോയാ (മോയക്കുന്നു) കണ്ടു. 5-45-നു പഴയ സെന്നാർ ജങ്ഷനിലെത്തി.

സ്റ്റേഷനടുത്തുതന്നെ സാമാന്യം വലിയൊരു മാക്കററു്.

ഇവിടെനിന്നു ഖാർത്തുമിലേയ്ക്കും, കസ്സാലവഴി പോർട്ടു് സുഡാനിലേയ്ക്കും, കൊഡ്രഫാനിലെ എൽ-ഒബേദ് പട്ടണത്തിലേയ്ക്കും തീവണ്ടിപ്പാതകൾ പോകുന്നുണ്ടു്.

6 മണിക്കു തീവണ്ടി സ്റ്റേഷൻ വിട്ടു. ഒന്നും കാണാനില്ലാത്തതുകൊണ്ടു സൂര്യാസ്തമയം നോക്കിയിരുന്നു. നിസ്തേജമായ ഒരസ്തമയം. വിളർത്ത സൂര്യബിംബം നേരിയ വികാരംപോലും കാണിക്കാതെ മോയക്കുന്നിന്റെ മൂർദ്ധാവിൽനിന്നും മറഞ്ഞുപോയി. കുറച്ചു കഴിഞ്ഞപ്പോൾ ഒരു

നേത്ത അരുണവണ്ണം ആകാശത്തിൽ ചില അലകളുണ്ടാക്കി. ആ ചുകപ്പിന്നിടയിൽ ചന്ദ്രക്കല കടന്നുകൂടിയപ്പോൾ ഒരു ചന്തം തോന്നി.

കുറച്ചു കഴിഞ്ഞപ്പോൾ ഇരുട്ടായി. ഒരു കരിമ്പടം വിടത്തിയിട്ടപോലെ കിടക്കുന്ന വരണ്ട വനഭൂമികൾ.

7-15-ന്നു 'ഹാഗ് അബ്ദുള്ള'യിലെത്തി.

സ്റ്റേഷനിൽ സുഡാൻപെണ്ണുങ്ങൾ പലഹാരം വില്ക്കാൻ കൊണ്ടുനടക്കുന്നു.

8 മണിക്കു വണ്ടിയിൽനിന്നുതന്നെ ഡിന്നർ കഴിച്ചു. 9 മണിക്കു 'വാഡ് മെഡാനി'യിലെത്തി.

ഈ പട്ടണം കുറെ ഉഷാറുള്ളതായിത്തോന്നി. വലിയ കച്ചവടപ്പീടികകളും കഫെയും ബാറുമെല്ലാം സ്റ്റേഷനു തൊട്ടുതന്നെ കാണുന്നുണ്ടു്. പട്ടണം ഇലക്ട്രിക്കു ദീപങ്ങൾകൊണ്ടു പൊതിഞ്ഞിരിക്കുന്നു. മരുഭൂമിയിൽ ആദ്യമായിക്കാണുന്ന മനോഹരനഗരമാണു് വാഡ് മെഡാനി—ഗസീറാജില്ലയുടെ തലസ്ഥാനനഗരം.

നീലനൈലിന്റെയും വെള്ളനൈലിന്റെയും ഇടയിൽക്കിടക്കുന്ന മുക്കോൺഭൂമിയാണു് ഗസീറാ. സെന്നാർ അണക്കെട്ടുകൊണ്ടു കൂടുതൽ ജലസേചനസൌകര്യങ്ങളുണ്ടാക്കി ഏററവും ഫലഭൂയിഷ്ഠമാക്കിത്തീത്ത നിലങ്ങളാണിവിടെ. മുഴുവനും പരുത്തിക്കൃഷിയാണു്.

വണ്ടി ഇവിടെ കുറച്ചധികം സമയം നില്ക്കുമെന്നറിഞ്ഞപ്പോൾ, സഹയാത്രക്കാരൻ മൊറാദ്—ഇദ്ദേഹം ഖാർത്തൂമിലെ പബ്ലിക്ക് വർക്ക്സ് ഡിപ്പാർട്ടുമെന്റിലെ

ഒരുദ്യോഗസ്ഥനാണു്—ഒന്നു പട്ടണം ചുററിക്കണ്ടു മടങ്ങാൻ എന്നെയും കൂട്ടിന്നു ക്ഷണിച്ചു. ഞങ്ങൾ ഒരു ടാക്സിക്കാറിൽ പട്ടണത്തിലേയ്ക്കു പുറപ്പെട്ടു.

രാത്രിയിൽ എല്ലാവരും മുററത്തോ നിരത്തിലോ ഇരുന്നാണു് തിന്നുകയും കടിക്കുകയും ചെയ്യുക. ഹോട്ടലുകളിലെയും, കാപ്പിക്കടകളിലെയും, മദ്യശാലകളിലെയും മേശകസേരകളെല്ലാം മുററത്തു നിരത്തിവെച്ചിട്ടുണ്ടാകും.

ഞങ്ങൾ മെഡാനിനഗരം മുഴുവനും ഒന്നു ചുററിക്കണ്ടു. വിനോദശാലകൾ ധാരാളമുണ്ടു്. ഗ്രീക്കുവ്യാപാരികളും ഇവിടെ വളരെയുണ്ടു്.

മൊറാദു്, മെഡാനിയിലുണ്ടാക്കിയ ഷെറിമദ്യം മൂന്നു കുപ്പി വാങ്ങി. സുഡാൻ അറബികൾ നല്ല കുടിയന്മാരാണു്.

ഞങ്ങൾ ഒരു കഫേയിൽനിന്നു മുട്ടപ്പലഹാരവും കാപ്പിയും വാങ്ങിക്കഴിച്ചു വേഗം സ്റ്റേഷനിലേയ്ക്കുതന്നെ മടങ്ങി.

മൊറാദു് വാങ്ങിയ ഷെറിമദ്യം വലിയ ശല്യമുണ്ടാക്കിത്തീർത്തു. രാത്രി 2 മണിവരെ എനിക്കുറങ്ങാൻ കഴിഞ്ഞില്ല—മൊറാദും കൂട്ടുകാരും മദ്യപിച്ചു പാട്ടുപാടിയും തമ്മിൽ വഴക്കടിച്ചും കൂത്താടിയും ബഹളംകൂട്ടിക്കൊണ്ടിരുന്നു.

പുലച്ചെ 4 മണിക്കു ഞാനുണർന്നുനോക്കിയപ്പോൾ വണ്ടി, വിദ്യുദ്ദീപാലംകൃതവും വിശാലവുമായ ഖാർത്തൂം സ്റ്റേഷനിൽ ചെന്നു നില്ക്കുന്നുണ്ടായിരുന്നു.



